നമ്മുടെ മഹാന്മാർ

മലങ്കരയിടവകയുടെ

# മാർ ദിവന്നാസ്യോസ

മെത്രാപ്പോലീത്താ



എറണാകുളം ഹജ്ജൂരാപ്പീസു റൈട്ടർ

എം. പി. വക്കി

എഴുതിയതു്.

MALAYALA MANORAMA CO. LD.

KOTTAYAM.

1901.

നമ്മുടെ മഹാന്മാർ

മലങ്കരയിടവകയുടെ

# മാർ ദിവന്നാസ്യോസ

മെത്രാപ്പോലീത്താ




എറണാകുളം ഹജൂരാപ്പീസു റൈട്ടർ

എം. പി. വക്കി

എഴുതിയതു്.

---

MALAYALA MANORAMA Co. LD.

KOTTAYAM.

1901.

ഈ പുസ്തകത്തിനു വിഷയമായ

മാർ ദീവന്നാസ്യോസ്

മെത്രാപ്പോലിത്താ

തിരുമനസ്സിലെ

കശീശാസ്ഥാനങ്ങളെപ്പറ്റി ആലോചിക്കാൻ

ചുമതലപ്പെട്ടിരിക്കുന്ന കമ്മിട്ടിയുടെ

പ്രസിഡെന്റ്

നി. വ. ദി. ശ്രീ

അങ്കമാലി, കോട്ടയം ഇടവകകളുടെ

# മാർ അത്താനാസ്യോസ്

മെത്രാപ്പോലീത്താ

തിരുമനസ്സിലെ തൃപ്പാദങ്ങളിൽ

ഇതിനെ വിനയാദരപുരസ്സരം

സമൎപ്പിച്ചുകൊള്ളുന്നു.

പ്രസാധകൻ.

# മുഖവുര.

ജീവിതചരിത്രങ്ങൾ വിഷയങ്ങളായിട്ടുള്ള പുസ്തകങ്ങളുടെ കുറവു മലയാളഭാഷയ്ക്കുള്ള പല കുറവുകളിൽ വെച്ചു പ്രധാനമായിട്ടുള്ള ഒന്നാണല്ലൊ. വായനക്കാൎക്കു രസമോ പ്രയോജനമോ ഉണ്ടാകത്തക്ക ചരിത്രമുള്ള മലയാളികളുടെ കുറവും ഒട്ടും കുറവല്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. ആധുനികന്മാരായി ഏതാനും "നമ്മുടെ മഹാന്മാർ" ഉള്ളവരുടെ ചരിത്രങ്ങൾ ഓരോ യോഗ്യന്മാരെക്കൊണ്ടു എഴുതിച്ചു നാലഞ്ചു കൊല്ലം മുൻപു "മലയാള മനോരമ"പ്പത്രത്തോടു ചേൎത്തു തുടരെത്തുടരെ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നതു പലരും ഓൎക്കുന്നുണ്ടായിരിക്കുമെന്നു വിശ്വസിക്കുന്നു. ആ കൂട്ടത്തിൽ എഴുതിക്കിട്ടാൻ അമാന്തിച്ചതുകൊണ്ടു മാത്രം അന്നു പ്രസിദ്ധപ്പെടുത്തുവാൻ ഇടയാകാതെ കിടന്നുപോയ ചരിത്രങ്ങളിൽ ഒന്നാണു് ഇപ്പോൾ ഈ പുസ്തകത്തിനു വിഷയമായി തീൎന്നിരിക്കുന്നതു. ഇത്ര വിസ്താരമുള്ള ഒരു ചരിത്രം ആ കൂട്ടത്തിൽ ചുരുക്കിത്തീൎക്കാൻ ശ്രമിക്കാഞ്ഞതു നന്നായിപ്പോയി എന്നും തോന്നുന്നുണ്ടു. 160 ഭാഗങ്ങളുള്ള ഈ പുസ്തകം മലയാളത്തിൽ സാധാരണ ഉണ്ടായിക്കാണുന്ന പുതിയ പുസ്തകങ്ങളുടെ കൂട്ടത്തിൽ വളരെ വലിപ്പമുള്ള ഒന്നാണെന്നുള്ളതിനു സംശയമില്ലല്ലൊ. എന്നിട്ടും ഏറ്റവും വിചിത്രവും വിശിഷ്ടവുമായിരിക്കുന്ന ഈ ചരിത്രത്തിന്റെ പല ഘട്ടങ്ങളിലും വായനക്കാൎക്കു ഇച്ഛാഭംഗം വരാനാണു് എളുപ്പമുള്ളതെന്നു സംശയം തോന്നുന്നുണ്ടു. ചരിത്രത്തിനു വിഷയീഭൂതനായ മഹാൻ, ബാല്യം മുതൽ ഈ എഴുപതാമത്തെ വയസ്സുവരെ, അന്യോന്യം യാതൊരു സാമ്യവുമില്ലാത്ത പല ദേശങ്ങളിലും, മനുഷ്യരുടെ ഇടയിലും, കാൎയ്യങ്ങളിലും പ്രവേശിച്ചു തനിക്കു ഉണ്ടായിട്ടുള്ള അനേകമനേകം അനുഭവങ്ങളെ, അനന്യസാധാരണമായ അത്ഭുതധാരണാശക്തിയാൽ, ഭദ്രമായി സൂക്ഷിച്ചു വെച്ചിരിക്കുന്ന ഒരു പെട്ടിയിൽ നിന്നു, ഓരോന്നായി എടുത്തു കാണിക്കുന്നതു പോലെ, ഓരോ സന്ദൎഭവശാൽ പറഞ്ഞു കേൾക്കാറുള്ളതിന്റെ ഏകദേശമെങ്കിലും ഈ പുസ്തകത്തിൽ വരുത്താൻ കഴിഞ്ഞിട്ടില്ലെന്നു ഏറ്റു പറയാതെ നിവൃത്തിയില്ല.

ഇക്കാലത്തു സൎവോൽകൃഷ്ടമായിരിക്കുന്ന ഇംഗ്ലീഷിലൊ, നാട്ടുഭാഷയായ മലയാളത്തിലെങ്കിലുമോ പറയത്തക്ക പാണ്ഡിത്യമെന്നു പോയിട്ടു, സാധാരണപഠിപ്പു പോലും കൂടാതെയും, അന്യോന്യമത്സരത്തോടു കൂടിയ പല മതങ്ങളിൽ ഒന്നിന്റെ, അല്ല, അതിന്റെ ഒരു ശാ

ഖയുടെ, ഒരു വെറും അംഗമല്ല, അദ്ധ്യക്ഷൻ ആയും, ഈ അദ്ധ്യക്ഷത തന്നെ, അതിദീർഘടങ്ങളും അവസാനമില്ലാത്തവയുമായ കോടതിവ്യവഹാരങ്ങളാൽ സ്ഥാപിക്കേണ്ടതായും ഇരിക്കുന്ന ഒരു പുരുഷനു, എല്ലാവക ആളുകളുടെയും സ്നേഹബഹുമാനാദികൾക്കു, ഒരുപോലെ പാത്രീഭവിക്കാൻ കഴിയുന്നതു ആശ്ചര്യങ്ങളിൽ ഒന്നാണെന്നുള്ളതിനു സംശയമില്ല. ഈദൃശനായ ഒരു മഹാന്റെ ചരിത്രം തൃപ്തികരമായി എഴുതാൻ ആർക്കും അത്ര എളുപ്പമുള്ളതാണെന്നു തോന്നുന്നുമില്ല.

എന്നിരുന്നാലും, എല്ലാററിലും മുൻപേ എഴുതാൻ അത്യാവശ്യകമായ ഈ ചരിത്രം തക്കതായ പാണ്ഡിത്യവും പരിചയവും സമയവുമുള്ള ആരെക്കൊണ്ടെങ്കിലും എഴുതിക്കാൻ ഏറിയ നാളായി ഫലമില്ലാതെ കാത്തിരുന്നതിന്റെ ശേഷം, പെട്ടെന്നു ജൂബിലിയാഘോഷം തീച്ചയാക്കിയ കാലത്തു ഇനി നീട്ടാൻ നിവൃത്തിയില്ലെന്നു തോന്നുകയാൽ, എങ്ങനെയും ഒന്നു എഴുതുക തന്നെ എന്നു നിശ്ചയിച്ചു്, ആരംഭിച്ചു അന്യകൃത്യങ്ങളുടെ ഞെരുക്കം കൂടാതെ അപ്പഴപ്പോൾ മാത്രം ഉണ്ടാകുന്ന അല്പാല്പാവസരങ്ങളെ ഉപയോഗപ്പെടുത്തി ഞാൻ തന്നെ ഒന്നു രണ്ടു അദ്ധ്യായങ്ങളോളം എഴുതിക്കഴിഞ്ഞപ്പൊഴേക്കു ഉദ്ദേശിച്ചിരുന്നതിൽ വളരെ അധികം കാലം പൊയ്പോയതായി കണ്ടു. ഈ ക്രമത്തിനു ഞാൻ എഴുതിയാൽ ജൂബിലിക്കകം പുസ്തകം പ്രസിദ്ധപ്പെടുത്താൻ സാധിക്കാതെ വന്നേക്കുമെന്നു ഭയപ്പെട്ടിട്ടു്, ഉടനെ ഈ ഭാരം എനിക്കു വേണ്ടി വഹിപ്പാൻ, എന്റെ സ്നേഹിതന്മാരിലും, ശുദ്ധമായി മലയാളം എഴുതാൻ കഴിയുന്നവരായി എനിക്കു പരിചയമുള്ളവരിലും വെച്ചു, മുഖ്യനായ ഒരാളെ ഏല്പിക്കുകയാണു ചെയ്തതു. ഈ സ്നേഹിതൻ ഇതു് അദ്ദേഹത്തിന്റെ ഒഴിച്ചു കൂടാത്ത കൃത്യങ്ങളിൽ ഒന്നായി സന്തോഷപൂർവ്വം സ്വീകരിച്ചു ഉടനെ ശ്രമം തുടങ്ങി എങ്കിലും ചരിത്രത്തിനു വേണ്ട സംഗതികൾ പിന്നെയും പലതു ശേഖരപ്പെട്ടു കിട്ടാൻ വേണ്ടി വന്ന കാലതാമസം ഹേതുവായി കുറേ തിടുക്കത്തിലാണു പുസ്തകം അവധിക്കകം അച്ചടിച്ചു തീർത്തിട്ടുള്ളതു്. ഇതു നിമിത്തവും മററും ഇതിലെ സംഗതികളിൽ [മാത്രമല്ല വാചകങ്ങളിലും അവിടവിടെ വല്ല സ്ഖലിതങ്ങളും കണ്ടേക്കാം. ഇതു വായനക്കാർ അറിഞ്ഞു ക്ഷമിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഇങ്ങനെയുള്ള എന്തെല്ലാം കുററങ്ങൾ ഉണ്ടായിരുന്നാലും, ഇതിലെ പ്രകൃതമായ ചരിത്രത്തിനു വിഷയീഭൂതനായ വന്ദ്യപിതാവിന്റെ വിശ്രുതമായ നാമധേയം മാത്രമല്ല, വിശ്വമോഹനമായ ഛായാപടവും ധരിച്ചുംകൊണ്ടുള്ള ഇതിന്റെ പുറപ്പാടു, അതുകളെയെല്ലാം വായനക്കാരുടെ ദൃഷ്ടിയിൽ നിന്നു നിശ്ചയമായി മറച്ചുകളയുമെന്നു വിശ്വസിച്ചുകൊണ്ടു സന്ദർഭോചിതമായ ഒരു ചുരുങ്ങിയ മംഗളപ്രാർത്ഥനയാൽ ഈ മുഖവുരയെ ഉപസംഹരിച്ചു കൊള്ളുന്നു.

III

[ഹിന്ദുസ്ഥാൻ തോടി...ഏകതാളം]

പല്ലവി

അനുദിനവും ശുഭ-
മാന്നാബ്യൻ! വാഴുക.

ചരണങ്ങൾ

മലങ്കരസ്സഭീശ!—അലംകൃതാചാര്യ!
മാർ ദീവന്നാസ്യോസ് മെത്രാ—പ്പോലീ-
ത്താ! മേലിൽ—ശുഭമാന്നാബ്യൻ!—വാഴുക...... അനു

2

കാടലഞ്ഞോരീ—യാടുകൾക്കായി
തേടിയയച്ചോരിടയനായു—ള്ളോവേ!
നല്ലോവേ!—ശുഭമാന്നാബ്യൻ!—വാഴുക...... അനു

3

അൻപതിററാണ്ടേ—ക്കാളുവാൻ മേലും
ആയുരാരോഗ്യസൌഖ്യങ്ങൾ—ദൈവം
തന്നേവം—ശുഭമാന്നാബ്യൻ!—വാഴുക...... അനു

കോട്ടയം
77 വൃശ്ചികം 6

K. I. VARUGIS MAPPILLAY

പ്രസാധകൻ

* ആബ്യൻ—പിതാവു (സുറിയാനി)

# മാർ ദീവന്നാസ്യോസ്

## മെത്രാപ്പോലീത്താ

## ഒന്നാം അദ്ധ്യായം

### ജനനവും ശൈശവവും

1008......1020

കേരളത്തിൽ ഇദംപ്രഥമമായി ക്രിസ്തുമതം പ്രചരിപ്പിച്ചു ലോകചരിത്രനദിയുടെ ഗതിക്കു വ്യത്യാസവും പൂർവ്വാധികമായ വ്യക്തിയും ഉണ്ടാക്കിയ യേശുമിശിഹായുടെ പ്രിയശിഷ്യന്മാരിൽ ഒരാളായ "മാർതോമ്മാശ്ലീഹാ" എന്ന വന്ദ്യപുരുഷൻ അന്നു ഇവിടെ ഏഴു പള്ളികൾ സ്ഥാപിച്ചിട്ടുള്ളതിൽ ഒന്നു ബ്രിട്ടീഷ് മലബാർ ഡിസ്ത്രിക്ടിൽ പൊന്നാനിത്താലൂക്കിൽ ചേർന്ന പാലൂർ എന്ന സ്ഥലത്തു ഇപ്പോൾ റോമ്മാസുറിയാനിക്കാരുടെ കൈവശം ഇരിക്കുന്നതാണ്. ഈ പാലൂർ എന്നതു പരശുരാമൻ ഇവിടെ ബ്രാഹ്മണരെ കുടിയിരുത്തിയ അറുപത്തിനാലു ഗ്രാമങ്ങളിൽ ഒന്നാകയാൽ കേരളത്തിലെ ആദിമക്രിസ്ത്യാനികൾ പ്രായേണ മലയാളബ്രാഹ്മണരിൽ നിന്നു തിരിഞ്ഞവരാണെന്നുള്ള ഐതിഹ്യത്തിനു ഇവിടെയുള്ളവരെ സംബന്ധിച്ചേടത്തോളം അധികം സാംഗത്യമുണ്ടെന്നു് ഊഹിക്കാവുന്നതാണല്ലൊ. പാലൂർ ഗ്രാമക്കാരായ ക്രിസ്ത്യാനികൾ കാലക്രമേണ സംഖ്യയിൽ വർദ്ധിച്ചുവരികയാൽ അടുത്തുള്ള ആർത്താററു മുതലായ സ്ഥലങ്ങളിൽ മാറിത്താമസിക്കയും ഇവിടെയും ഒരു പള്ളി പിൽക്കാലത്തു ഉണ്ടായിവരികയും ചെയ്തു. ആർത്താററുപള്ളിയിടവകക്കാരും ക്രമേണ പെരുകി പഴഞ്ഞി, കുന്നംകുളങ്ങര മുതലായ സ്ഥലങ്ങളിൽ മാറിപ്പാർക്കുകയും അവിടവിടെയുള്ള ജന

ങ്ങളുടെ ഉപയോഗത്തിനായി ഓരോ കുരിശുപള്ളി സ്ഥാപിക്കപ്പെടുകയും ചെയ്തു.

ഇപ്പോൾ കുന്നംകുളങ്ങരയങ്ങാടിയിൽ പല ശാഖകളായി ഉള്ള പുലിക്കോട്ടു കുടുംബക്കാർ പാലൂർ നിന്നു ഒന്നാമത്തു ആർത്താറ്റും അവിടെ നിന്നു പിന്നീടു പഴഞ്ഞിയിലും മൂന്നാമത്തു പഴഞ്ഞിയിൽ നിന്നു കുന്നംകുളങ്ങരയും മാറി മാറി പാർത്തവരാകുന്നു.

ഈ കുടുംബത്തിൽ കോട്ടയത്തു സുറിയാനിസിമ്മനാരി പണിയിച്ച "ഇട്ടൂപ്പുറമ്പാൻ"എന്നു പ്രസിദ്ധനായ മാർദീവന്നാസ്യോസു മെത്രാപ്പോലീത്താ മുതലായി അനേകം പട്ടക്കാർ ഉണ്ടായിട്ടുണ്ടു. ടി മെത്രാപ്പോലീത്തായുടെ അനുജന്റെ പുത്രനായി യോസേപ്പുകത്തനാർ എന്നു പ്രസിദ്ധനായ ഒരു ഭക്തൻ ഉണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ അനുജൻ താരുകുരിയൻ എന്നാൾ ടി മെത്രാപ്പോലീത്തായുടെ ഒരു പ്രധാനശിഷ്യനും തന്റെ കാലത്തു ആർത്താറ്റു, കുന്നംകുളം, പഴഞ്ഞി, ഈ പള്ളികളിലേക്കു മുഖ്യനും മല്പാനും ആയിരുന്ന പയ്യിക്കാമുക്കു ക്രൂത്തുരു ഗീവറുഗീസുകത്തനാരുടെ സഹോദരന്റെ പുത്രിയായ താണ്ടമ്മ എന്ന സ്ത്രീയെ വിവാഹം ചെയ്തതിൽ മൂന്നു പുത്രന്മാരും മൂന്നു പുത്രിമാരും ഉണ്ടായി,

അവരിൽ കൊല്ലം 1008ാമാണ്ടു വൃശ്ചികം 24ാംനു-ക്കു ക്രിസ്താബ്ദം 1833 നവംബർ 12ാംനു- ജനിച്ച ഒരു പുത്രനു മാതാപിതാക്കന്മാരും മറ്റും കൂടി ജ്ഞാനസ്നാനത്തിങ്കൽ അവരുടെ തറവാട്ടിൽ കാലംചെയ്ത മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്തായുടെ യോസേപ്പു എന്ന പേരാണു ഇട്ടുവിളിച്ചതു്. ഈ യോസേപ്പു എന്ന കുട്ടി ആ ദിവ്യനും വിശിഷ്ടനും ആയിരുന്ന പൂർവികന്റെ പേരുവാശികൊണ്ടു ദൈവഹിതമുണ്ടെങ്കിൽ അദ്ദേഹത്തെപ്പോലെ ഒരു "മാർദീവന്നാസ്യോസുമെത്രാപ്പോലീത്താ" ആയിക്കൂടെന്നില്ലയോ എന്നും ആ സമയത്തു തന്നെ അവിടെ കൂടിയിരുന്നവരിൽ ആരെങ്കിലുമോ ജ്ഞാനസ്നാനം കഴിച്ച പുരോഹിതനോ മനസ്സിൽ വിചാരിക്കകയോ പരക്ഷ വല്ലവരോടും പറഞ്ഞുപോകയോ ചെയ്തിരുന്നിരിക്കാം. മനുഷ്യന്റെ വിചാരങ്ങളല്ല ദൈവത്തിന്റെ വിചാരങ്ങൾ എന്നിരുന്നാലും

പലപ്പോഴും മനുഷ്യൻ വിചാരിക്കുന്നതു തന്നെ ദൈവം വിചാരിക്കും പ്രവൎത്തിക്കും കാണാറുണ്ടല്ലൊ. മനുഷ്യഹൃദയത്തിൽ ഉദിച്ച ലോകത്തിൽ വ്യാപിക്കുന്ന എല്ലാ ആശകളും ദൈവത്തിൽനിന്നു പുറപ്പെടുന്നവയാണെന്നും ദൈവം ഇഷ്ടപ്പെടുന്നതിനെയാണ മനുഷ്യൻ ആഗ്രഹിക്കുന്നതെന്നും ഒരു ആംഗ്ലേയകവിശ്രേഷ്ഠൻ പറഞ്ഞിട്ടുണ്ടു.

കുട്ടിയായ യോസേപ്പിനെ അഞ്ചാംവയസ്സിൽ തന്നെ അങ്ങാടിയിൽ അക്കാലത്തെ സമ്പ്രദായപ്രകാരം ഉണ്ടായിരുന്ന ഒരു പള്ളിക്കൂടത്തിൽ മുറയ്ക്കു എഴുത്തിനിരുത്തി. പത്താം വയസ്സുവരെ ഇങ്ങനെ നാട്ടുഭാഷയായ മലയാളം തന്നെ പഠിച്ചു. ഈ അഞ്ചുകൊല്ലത്തിനകം ഒരുവിധം കൂട്ടിവായിക്കാനും അത്യാവശ്യം വേണ്ട കണക്കുകൾ കൂട്ടാനും അഭ്യസിച്ചുകഴിഞ്ഞാൽ കച്ചവടത്തിൽ പരിചയിക്കുകയാണ് അങ്ങാടിയിലെ കുട്ടികളുടെ പതിവ്.

എന്നാൽ യോസേപ്പിനെക്കുറിച്ചു വലിയപ്പനായ യോസേപ്പുകത്തനാൎക്കു മഹത്തരമായ വേറെ കരുതൽ ഉണ്ടായിരുന്നതുകൊണ്ടു ഇതിലേക്കു വിടാതെ അദ്ദേഹം തന്നെ കുറേശ്ശ സുറിയാനി പഠിപ്പിച്ചുതുടങ്ങി. തന്റെ അനന്തരവനായി ഉണ്ടാകുന്ന പുലിക്കോട്ടു യോസേപ്പുകത്തനാർ എല്ലാവിധത്തിലും തന്നെക്കാൾ യോഗ്യനായിരിക്കണമെന്നു പ്രത്യേകം ആഗ്രഹമുണ്ടായിരുന്ന വലിയച്ചൻ ഇതിനു തന്റെ കൈവശമുള്ള അല്പം സുറിയാനി മാത്രമായാൽ മതിയാകയില്ലെന്നു നിശ്ചയിച്ചു ആലോചിച്ചതിൽ ദേശാന്തരസഞ്ചാരത്തിനും മറ്റും ഉപയോഗപ്പെടുന്നതായ ഹിന്തുസ്ഥാനിഭാഷ കുറേ വശമാക്കിക്കാമെന്നാണ തീൎച്ചയാക്കിയതു. ഇതിനും മറ്റു പലതിനും ഉപയോഗപ്പെടുന്ന ഇംഗ്ലീഷുഭാഷ അഭ്യസിപ്പിക്കുന്നതിനു വല്ല സൌകൎയ്യവും അന്നു ഉണ്ടായിരുന്നു എങ്കിൽ ഇദ്ദേഹം നിശ്ചയമായി അതിനു തന്നെ മനസ്സുവെക്കുമായിരുന്നു. ഇൻഡ്യാ രാജ്യവാസികളിൽ ധാരാളമായി കാണാത്ത വിശിഷ്ടലക്ഷണങ്ങളായ മനശ്ശക്തിയേയും മഹാമനസ്കതയേയും പിൽക്കാലങ്ങളിൽ പ്രദൎശിപ്പിച്ച പരിഷ്കൃതരായ പാശ്ചാത്യന്മാരുടെ അത്ഭുതബഹുമാനങ്ങൾക്കു പാത്രീ

ഭവിച്ച ഈ കുട്ടിക്ക ഇംഗ്ലീഷുഭാഷാഭ്യസനത്തിനു സൌകൎയ്യമുണ്ടാകാഞ്ഞതു വലിയ കഷ്ടമായിപ്പോയി എന്നു പറയാതെ കഴികയില്ല. ഏതെങ്കിലും കുട്ടിയായ യോസേപ്പു ദിവസവും ഉച്ചവരെ സുറിയാനിയും അതിന്റെ ശേഷം ഹിന്തുസ്ഥാനിയും പതിവായി പഠിച്ചുവന്നു.

---

## രണ്ടാം അദ്ധ്യായം.

### പട്ടം

### 1021—1030

ഇങ്ങനെ രണ്ടു കൊല്ലത്തെ പഠിപ്പു കഴിഞ്ഞപ്പോഴേക്ക പട്ടംകൊട തീൎച്ചയാക്കി അതിലേക്ക ആത്താററു പള്ളിയോഗക്കാരുടെ സമ്മതവും വാങ്ങി അന്നു മലങ്കരെ വാണിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ സഞ്ചാരത്തിൽ ചെന്നു താമസിച്ച കോതമംഗലത്തു ചെറിയപള്ളിയിൽ യോസേപ്പുകത്തനാർ കുട്ടിയേയും കൊണ്ടു ചെന്നെത്തി തന്റെ ആഗ്രഹം അറിയിക്കകയും കൊല്ലം 1021-ാമാണ്ടു കന്നിമാസം 23ാം നു- മെത്രാപ്പോലീത്താ അവർകൾ യോസേപ്പിനു "കോറൂയാ" പ്പട്ടം കൊടുക്കുകയും ചെയ്തു. മലങ്കര സുറിയാനിസഭയുടെ സംരക്ഷണത്തിനായിക്കൊണ്ടു ശീമയിൽ നിന്നു രണ്ടു ബാവാന്മാർ വളരെ കഷ്ടപ്പെട്ടതിന്റെ ശേഷം വന്നുചേൎന്ന ഈ കോതമംഗലത്തു വെച്ചു തന്നെ പിൽക്കാലത്തു ആ സഭയുടെ ആത്മീയാദ്ധ്യക്ഷനായിത്തീൎന്ന നമ്മുടെ കഥാനായകൻ അതിനുള്ള ആദ്യത്തെ പടി കയറിയെന്നുള്ളതു സ്മരണീയമായ ഒരു കാൎയ്യമാണല്ലൊ. പട്ടം കിട്ടിയതിന്റെ ശേഷം കുന്നംകുളങ്ങരയ്ക്കു തിരിച്ചുപോയി യോസേപ്പുകോറൂയാ തന്റെ കാരണവരുടെ അടുക്കൽ സുറിയാനി പഠിച്ചു താമസിച്ചു.

മലങ്കര സുറിയാനിസഭയുടെ ഏതൽക്കാലാവസ്ഥ എന്തായിരുന്നു എന്നു അറിയുന്നതിനു പ്രകൃതം അല്പം വിടേണ്ടിയിരിക്കുന്നു. പാലക്കുന്നത്തു മത്ത്യൂസു ശെമ്മാശ്ശു അന്ത്യോഖ്യാ സിംഹാസ

നത്തിങ്കൽ നിന്നു സ്ഥാനമേററു മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ ആയി കൊല്ലം 1018-ാമാണ്ടു മലയാളത്തു വന്നുചേന്നു. ഇദ്ദേഹം മതദ്വേഷിയാണെന്നും കൌശലത്താൽ സ്ഥാനം കൈക്കലാക്കിക്കൊണ്ടു പോന്നിരിക്കയാണെന്നും പള്ളിക്കാർ എഴുതി അറിയിക്കയാൽ അവിടെ നിന്നു മാർ അത്താനാസ്യോസിനെ മുടക്കി പകരം മാർ ക്യൂറിലോസു ബാവായെ ഇവിടേക്കു അയക്കുകയും ഇദ്ദേഹം 1022-ാമാണ്ടു ചിങ്ങത്തിൽ കൊച്ചിയിൽ വന്നിറങ്ങുകയും ചെയ്തു.

മാർ അത്താനാസ്യോസു മുടക്കിനെ വകവയ്ക്കാതെ മത്സരിച്ചു നിൽക്കയാൽ പള്ളികളിൽ പലതും രണ്ടു കക്ഷിയായി തിരിഞ്ഞിരിക്കുന്നു എന്നും ഇങ്ങനെയിരിക്കയാൽ തന്റെ സഹായത്തിനു ഒരാളെക്കൂടി അയക്കണമെന്നും മാർ ക്യൂറിലോസു പാത്രിയർക്കീസുബാവായ്ക്കു എഴുതിയയക്കുകയാൽ അവിടെ നിന്നു മാർഅത്താനാസ്യോസു സ്തേപ്പാനോസ് എന്നൊരു മെത്രാപ്പോലീത്തായേയും അദ്ദേഹത്തിന്റെ ഒരുമിച്ചു ശിമയോൻ എന്നൊരു റംബാനേയും അയച്ചു. ഇവർ കൊല്ലം 1024-ാമാണ്ടു ഇവിടെ വന്നെത്തുകയും ചെയ്തു.

ഈ മാർ അത്താനാസ്യോസുസ്തേപ്പാനോസിൽ നിന്നു നമ്മുടെ കഥാനായകൻ ആത്താററുപള്ളിയിൽ വെച്ചു ഉടനെ "ആറുപട്ടം" ഏററു. ഇതിന്റെ ശേഷം മാർ സ്തേപ്പാനോസു തെക്കൻ പള്ളികളെ സന്ദർശിക്കാൻ പുറപ്പെട്ടു. എങ്കിലും ശിമയോൻ റംബാൻ ആത്താററു തന്നെ ഒരു കൊല്ലത്തോളം താമസിച്ചു കുട്ടികളെ സുറിയാനി പഠിപ്പിച്ചു. വിദ്യാസമ്പാദനത്തിൽ അതിതല്പരനായിരുന്ന യോസേപ്പു ശെമ്മാശ്ശു സുറിയാ രാജ്യക്കാരനായ ഒരാളുടെ അടുക്കൽ നിന്നു തന്നെ സുറിയാനിഭാഷ പഠിക്കാൻ കിട്ടിയ ഈ നല്ല അവസരത്തെ ഉപയോഗപ്പെടുത്താതെയിരുന്നില്ലെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലൊ.

പരദേശത്തു നിന്നു രണ്ടു മേത്രാപ്പോലീത്തന്മാരും ഒരു റെംബാനും വന്നു അന്ത്യോഖ്യാ പാത്രിയർക്കീസു ബാവായുടെ കല്പനയെ പ്രബലപ്പെടുത്തി മാർ മത്യൂസ് അത്താനാസ്യോസിനെതിരായി ചെയ്ത ശ്രമങ്ങൾ യാതൊന്നും ഫലിച്ചില്ല. എന്നു തന്നെ

യുമല്ല, ഈ പരദേശികൾക്ക പാസ്സ്പോർട്ട കൂടാതെ കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളിൽ കടന്നു കൂടെന്നു ഉത്തരവുണ്ടാകയുംചെയ്തു. മാർ അത്താനാസ്യോസ് സ്തേപ്പാനോസ് വരുന്നതിനു മുമ്പായി 1023-ൽ മാർ മാത്യൂസ് അത്താനാസ്യോസും മാർ കൂറിലോസും തമ്മിലുള്ള വാദത്തെ കേട്ടു വിധി കല്പിക്കുന്നതിനായി തിരുവിതാംകൂർ ഗവമ്മെണ്ടും ബ്രിട്ടീഷു റെസിഡെണ്ടുംകൂടി നിശ്ചയിച്ച കമ്മട്ടി (പഞ്ചായം) കൊല്ലത്തു കൂടിയതിൽ താൻ അന്ത്യോക്യാ പാത്രിയക്കീസു ബാവായാൽ ന്യായമായി വാഴിക്കപ്പെട്ട മെത്രാപ്പോലീത്താ ആണെന്നും താൻ സഭയെ നവീകരിക്കാൻ ശ്രമിച്ചിട്ടില്ലെന്നും മാർ അത്താനാസ്യോസു പുറപ്പെടുവിച്ച വാദം കമ്മട്ടിക്കാർ അംഗീകരിച്ചു. എന്നു തന്നെയുമല്ല, മാർ കൂറിലോസു തൻെറ വാദത്തെ പ്രബലപ്പെടുത്താനായി ഹാജരാക്കിയ ചില പ്രമാണങ്ങൾ വിശ്വാസയോഗ്യങ്ങളല്ലെന്നും പഞ്ചായക്കാർ വിധിച്ചു. ഈ വിധിയെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു തിരുവിതാംകൂർ ഗവമ്മെണ്ട 1027 കർക്കടകത്തിൽ പ്രസിദ്ധപ്പെടുത്തിയ തിരുവെഴുത്തു വിളംബരത്തിൽ മാർ മത്യൂസ് അത്താനാസ്യോസ് അന്ത്യോക്യയിൽ നിന്നു എഴുത്തുംകൊണ്ടു വന്നിരിക്കയാൽ സുറിയാനിക്കാർ എല്ലാവരും കീഴ്മര്യാദപ്രകാരം മാർ അത്താനാസ്യോസിനെ അനുസരിച്ചു നടന്നുകൊള്ളണമെന്നും പ്രസ്താവിച്ചിരുന്നു. ഇതിനെ അനുസരിച്ചു ഒരു വിളംബരം 1028-ൽ കൊച്ചിഗവമ്മെണ്ടും പ്രസിദ്ധപ്പെടുത്തി. ഇതോടു കൂടി വിദേശീയമെത്രാന്മാർ കൊച്ചി തിരുവിതാംകൂറിൽ പ്രവേശിച്ചു കൂടെന്നു റെസിഡെണ്ട മിസ്റ്റർ കല്ലൻ കല്പനയയക്കുകയും ചെയ്തു.

ഈ കല്പന ഉണ്ടായ ഉടനേ മാർ സ്തേപ്പാനോസു മലയാളം വിട്ടു ലണ്ടനിൽ ചെന്നു കല്ലൻ സായ്പിൻെറ കല്പനയുടെ അനൗചിത്യത്തെപ്പററി ഈസ്റ്റ്ഇൻഡ്യാ കമ്പിനിയുടെ നായകസംഘത്തിൽ (Court of Directors) ഹർജി ബോധിപ്പിച്ചു. ഇതിനു ഭാഗ്യവശാൽ അനുകൂലമായ മറുപടിയാണുണ്ടായത്. അന്ത്യോക്യയിൽ നിന്നു മലയാളത്തേക്കു വരുന്ന മെത്രാപ്പോലീത്തന്മാരെ അംഗീകരിക്കണോ വേണ്ടയോ എന്നു തീർച്ചയാക്കേ

ങ്ങളു സുറിയാനിസമുദായമാണെന്നും ബ്രിട്ടീഷ്‌രാജപ്രതിനിധി ഇക്കാൎയ്യത്തിൽ പ്രവേശിച്ചു ഈ വക മെത്രാന്മാരെ രാജ്യത്തുനിന്നു ബഹിഷ്ക്കരിക്കുന്നതു അനുചിതമാണെന്നും നായകസംഘം വിധി കല്പിച്ചു. പ്രജകൾക്കു പൂൎണ്ണമായ മതസ്വാതന്ത്ര്യം അനുവദിക്കുന്നതുകൊണ്ടു തങ്ങളുടെ ആധിപത്യത്തിനു സ്ഥിരത വരുന്നതാണെന്നുള്ള തത്വത്തെ വളരെ കാൎയ്യമായി വിചാരിച്ചുപോരുന്ന ബ്രിട്ടീഷു ജനസാമാന്യത്തിന്റെയും ഗവൎമ്മെണ്ടിന്റെയും ഏകദേശമായ പ്രാതിനിധ്യം വഹിച്ചിരുന്ന ഠരംകമ്പനി പ്രസ്തുതസംഗതിയിലും അതിനു സഹജമായ കാൎയ്യാകാൎയ്യജ്ഞാനത്തെയും രാജ്യതന്ത്രജ്ഞതയെയും പ്രദൎശിപ്പിച്ചതിൽ ആശ്ചൎയ്യപ്പെടാനില്ല.

മേൽ വിവരിച്ച വിധം ഒരു വിധി സമ്പാദിച്ചതിന്റെ ശേഷം ഉത്സാഹിയും സമൎത്ഥനും ആയ മാർ സ്തേപ്പാനോസ അന്ത്യോഖ്യയിലേക്കു പോയി മലങ്കര സഭാചരിത്രരംഗത്തുനിന്നു മറഞ്ഞുകളഞ്ഞു. എങ്കിലും ഈ സഭയെ അനാഥസ്ഥിതിയിൽ ഇട്ടുംവെച്ചു സ്വദേശത്തേക്കു മടങ്ങുന്നതിനു മാർ കൂറിലോസിനു ധൈൎയ്യം വന്നില്ല. പരദേശമെത്രാന്മാർ കൊച്ചിതിരുവിതാംകൂർ സംസ്ഥാനങ്ങളിൽ പ്രവേശിച്ചുകൂടെന്നു റെസിഡെണ്ടു കല്പിച്ചപ്പോൾ മാർ കൂറിലോസു ബ്രിട്ടീഷ്‌സ്ഥലമായ കൊച്ചീക്കോട്ടയിൽ ഒരു പള്ളിയും മുറിയും പണിയിച്ചു കുറേ നാൾ അവിടെ താമസിച്ച ശേഷം വേറൊരു ബ്രിട്ടീഷ്‌സ്ഥലമായ ചാലശ്ശേരിയിലേക്കു നീങ്ങി. യോസേപ്പു ശെമ്മാശു ഇദ്ദേഹത്തിന്റെ ഒരുമിച്ചു താമസിച്ചു ഒരു കൊല്ലം സുറിയാനി പഠിച്ചു. ശെമ്മാശിന്റെ പഠിപ്പു പൂൎത്തിയായി എന്നു മാർ കൂറിലോസിനു തോന്നിയതിനാൽ അവിടുന്നു ചാലശ്ശേരിപ്പള്ളിയിൽ വെച്ചു 1028 ചിങ്ങം 6ാം നു- ഇദ്ദേഹത്തിനു കശീശാസ്ഥാനം കൊടുത്തു. നമ്മുടെ കഥാനായകൻ ഈ മാസത്തിൽ തന്നെ കുന്നംകുളങ്ങര ചെറളയത്തു പള്ളിയിൽ വെച്ചു ‘‘പുത്തൻ കുർബാന’’ ചൊല്ലുകയും ചെയ്തു.

കശീശാസ്ഥാനം ഏൽക്കുന്നതിനു മുമ്പു സുറിയാനിപ്പുരോഹിതന്മാർ വിവാഹം കഴിച്ചിരിക്കണമെന്നുള്ള നിബന്ധന അന്നും

ഉണ്ടായിരുന്ന എങ്കിലും ഇതിനെ അന്നത്തേക്കാലത്തു ഇപ്പോഴത്തെപ്പോലെ നിഷ്കർഷയായി നടത്താറില്ലായിരുന്ന എന്നു സ്പഷ്ടമാണ്. ഏതു നിയമത്തിനും വ്യത്യാസം ഉണ്ടായിരിക്കുന്നതു പക്ഷെ ഗുണമായിരിക്കാം. അക്കാലങ്ങളിൽ ഈ വ്യത്യാസം ധാരാളമായി ഉപയോഗിക്കാറുണ്ടായിരുന്നതു അതിനു അർഹന്മാരായി അത്യധികം ആളുകൾ ഉണ്ടായിരുന്നതുകൊണ്ടൊ അതോ നിയമങ്ങളെ ആദരിക്കുന്നതിനു അന്നു ജനങ്ങൾക്കുണ്ടായിരുന്ന സാധാരണവൈമുഖ്യം കൊണ്ടൊ എന്നു നിശ്ചയമില്ല. ഏതായാലും യോസേപ്പു കത്തനാരെ സംബന്ധിച്ചെടത്തോളം ഈ വ്യത്യാസം പലരും പ്രതീക്ഷിച്ചിരിക്കാൻ ഇടയില്ലാത്ത വലിയ ലോകോപകാരത്തെ ചെയ്കയാണുണ്ടായത്. യോസേപ്പു കത്തനാർ അന്നു വിവാഹം കഴിച്ചിരുന്നു എങ്കിൽ മലങ്കര സുറിയാനിസഭയെ അക്കാലങ്ങളിൽ പീഡിപ്പിച്ചുകൊണ്ടിരുന്ന ശത്രുവിജയീഭവിക്കുന്നതിനും അപ്പോസ്തോലസിംഹാസനം മലങ്കരെനാമാവശേഷമാകുന്നതിനും ഇടയാകുമായിരുന്നു. എന്നാൽ ഒരു പള്ളിയെ ഭരിക്കുന്നതിനെക്കാൾ എത്രയൊ അധികം മഹത്തരങ്ങളായ കൃത്യങ്ങൾ ചെയ്യുന്നതിനു നമ്മുടെ കഥാനായകനെകാലേകൂട്ടി നിയോഗിച്ചിരുന്ന സർവ്വജഗന്നിയന്താവു അദ്ദേഹം ഒരുമെത്രാപ്പോലീത്തായാകുന്നതിനു എന്തെങ്കിലും പ്രതിബന്ധം വരുത്തിവെക്കണമെന്നുള്ള ശങ്കയ്ക്കു തന്നെ അവകാശമില്ലാത്തതാണ.

തിരുവിതാംകൂറിലെപ്പോലെതന്നെ കൊച്ചിയിലും മാർ അത്താനാസ്യോസിന് അനുകൂലമായി പ്രസിദ്ധപ്പെട്ടതിയ തിരുവെഴുത്തുവിളംബരത്തെക്കുറിച്ച് ആത്താറു ഇടവകയിൽ കേട്ടപ്പോൾ നമ്മുടെ കഥാനായകൻ ഉൾപ്പെട്ട പല കത്തനാരന്മാൎക്കും അനേകം ജനങ്ങൾക്കും സഹിച്ചുകൂടാത്ത കോപവും വ്യസനവുമുണ്ടായി. മാർ അത്താനാസ്യോസിനെ പാത്രിയർക്കീസു ബാവാ സ്ഥാനഭ്രഷ്ടൻ ആക്കീട്ടുള്ളതുകൊണ്ടും ഇങ്ങനെ സ്ഥാനഭ്രഷ്ടനാക്കാൻ അവിടേയ്ക്കു പൂൎണ്ണാധികാരം ഉള്ളതുകൊണ്ടും മാർഅത്താനാസ്യോസു സുറിയാനി മതോപദേശങ്ങളെ ഭേദപ്പെടുത്താൻ ഉൽസുകനായിരുന്നതുകൊണ്ടും അദ്ദേഹത്തിന്റെ (മാർ അത്താനാസ്യോസിന്റെ) ആജ്ഞയിലിരിക്കുന്നത് അവിഹിത

മെന്നു മേൽപറഞ്ഞവർ തീൎച്ചയാക്കി. ഇങ്ങനെ ഒരു ബോധം പത്തുനാനൂറു കുടുംബക്കാരിൽ ഉണ്ടാക്കുന്നതിനു യോസേപ്പുകത്തനാരു വളരെ യത്നം ചെയ്കയുണ്ടായി. മാർ അത്താനാസ്യോസിനെ സുറിയാനിക്കാരുടെ മെത്രാപ്പോലീത്തായായി വിളംബരം പ്രസിദ്ധപ്പെടുത്തിയതു തെറ്റാണെന്ന് ഇവൎക്കു ബോധ്യമുണ്ടായിരുന്നു എങ്കിലും അതിനെക്കുറിച്ചു വാദിച്ചു ജയിക്കുന്നതു പ്രയാസമാണെന്നു കണ്ടതിനാൽ കൊച്ചിസൎക്കാരിന്റെ അനുവാദത്തോടുകൂടി കുന്നംകുളങ്ങരെ കിഴക്കെ പുത്തൻപള്ളി 1028 വൃശ്ചികം 12ാം-നു- സ്ഥാപിച്ചു അന്നുമുതൽക്കു കുൎബാന ചൊല്ലിത്തുടങ്ങുകയും ചെയ്തു. ഈ തീയതി ഒരു സുദിനമാണെന്നു കോട്ടയത്തു സിമ്മനാരി പണിയിച്ച ആ വന്ദ്യപിതാവിന്റെ മരണദിവസം നിശ്ചയമുള്ളവർ ഓൎമ്മിക്കുന്നതാണല്ലൊ.

കുന്നംകുളങ്ങരെ പുത്തൻപള്ളി സ്ഥാപിച്ച വിവരം അറിഞ്ഞപ്പോൾ മാർ അത്താനാസ്യോസിനു കലശലായ കോപമാണുണ്ടായതു. ഈ പള്ളിയിൽ ദിവ്യകൎമ്മങ്ങൾ നടത്തിക്കരുതെന്നു അദ്ദേഹം കൊച്ചിദിവാൻ ശങ്കരവാൎയ്യരവൎകൾക്കു ഉടനെ എഴുതിയയച്ചതനുസരിച്ചു കൎമ്മം വിരോധിക്കുന്നതിനു ദിവാൻജി ഉത്തരവയച്ചു. ഈ ഉത്തരവിനെ സാധൂകരിക്കാൻ ഏതു പക്ഷപാതിക്കും സാധിക്കുന്നതല്ല. വിളംബരപ്രകാരം മാർ അത്താനാസ്യോസിനെ അനുസരിച്ചു നടപ്പാൻ തനിക്കു പാടില്ലെന്നും അതിനാൽ ഒരു പുത്തൻപള്ളി വയ്പാൻ അനുവാദം കിട്ടണമെന്നും പുലിക്കോട്ടു യോസേപ്പു കത്തനാർ ബോധിപ്പിച്ചതനുസരിച്ചാണ ഈ പുത്തൻ പള്ളി സ്ഥാപിക്കുന്നതിനു സൎക്കാരനുവാദം സിദ്ധിച്ചിട്ടുള്ളതു്. ഇങ്ങനെയിരിക്കെ കൎമ്മം വിരോധിക്കുന്നതിനു ദിവാൻജിക്കു യാതൊരൎഹതയുമില്ലാഞ്ഞതാണ്. എന്നിട്ടും കൊച്ചിരാജ്യഭാരത്തിനു കാലാനുരൂപമായപരിഷ്കാരം വരുത്തുന്നതിൽ അനുഗാമികൾക്കുള്ള ശ്രമത്തെ വളരെ ലഘുപ്പെടുത്തിയ യോഗ്യനായ ഈ രാജ്യതന്ത്രജ്ഞൻ ഇത്ര വിവരക്കേടായി ഒരുത്തരവയച്ചതു അഗണ്യമാക്കാൻ പാടില്ലാത്ത ഏതൊ മഹാശക്തിയാൽ പ്രേരിതനായതുകൊണ്ടായിരിക്കണം. അന്യായമായ ഈ ഉത്തരവിനെ വ

കവെക്കാതെ യോസേപ്പകത്തനാരു പുത്തൻപള്ളിയിൽ കുർബാന ചൊല്ലുകയാണു ചെയ്തതു്. ന്യായാന്യായങ്ങളെക്കുറിച്ചുള്ള സ്ഥിരബോധത്തിൻെറ പരിപാകഫലമായ ഈ പ്രവൃത്തി നമ്മുടെ കഥാനായകൻെറ ബുദ്ധിവിശേഷത്തിനും ധീരോദാത്തതയ്ക്കും ഒരു ദൃഷ്ടാന്തമായി ശോഭിക്കുന്നു. ഇദ്ദേഹം ആജ്ഞാലംഘനം ചെയ്തവിവരം സ്ഥലത്തെ സക്കാരുദ്യോഗസ്ഥന്മാർ ദിവാൻജിക്കു റിപ്പോർട്ടു ചെയ്തു. ഉടനെ വഴക്കും കൂട്ടവുമായി. ഇതിനെ സംബന്ധിച്ചു ദിവാൻജിയുടെ അടുക്കൽ പല വിചാരണകളും നടന്നതിൻെറ ശേഷം യോസേപ്പു കത്തനാർ പ്രസ്തുതപള്ളിയിൽ കർമ്മം കഴിച്ചതു നിയമവിരുദ്ധമല്ലെന്നും മേലാൽ ആ പള്ളിയിൽ കർമ്മാദികൾ നടത്തുന്നതിനു വിരോധമില്ലെന്നും ദിവാൻജി ന്യായാനുരൂപമായി തീരുമാനിച്ചു. ഇങ്ങനെ തീരുമാനിച്ചതു ആദ്യുത്തരവു എഴുതിയ കാലത്തു അദ്ദേഹത്തിൽ പ്രവൎത്തിച്ച ആ ശക്തി ഈ സമയം അസന്നിഹിതമോ അപ്രവൎത്തകമോ ആയിരുന്നതുകൊണ്ടായിരിക്കണം. സത്യം സകലത്തെയും ജയിക്കേണ്ടതാണല്ലൊ.

മാർ മത്ത്യൂസ് അത്താനാസ്യോസു തൻെറ ഉദ്ദേശ്യാനുരൂപങ്ങളായ കാൎയ്യങ്ങളെ സ്വതന്ത്രമായി നിൎവഹിക്കാൻ തുടങ്ങി. അന്ത്യോക്യാ പാത്രിയർക്കീസു ബാവായ്ക്കു സുറിയാനിസഭയുടെമേൽ ആധിപത്യമില്ലെന്നു അദ്ദേഹം വാദിക്കാൻ തുടങ്ങിയിരുന്നില്ലെന്നു മാത്രമല്ല, തന്നെ മലങ്കര മെത്രാപ്പോലീത്തായായി ആ പാത്രിയർക്കീസു ചെയ്ത നിശ്ചയത്തെ സുറിയാനിസമുദായം തന്നെ അംഗീകരിക്കുന്നതിനു ഏകാധാരമായി അദ്ദേഹം കരുതുകയും ചെയ്തുവന്നു. എങ്കിലും പ്രോട്ടസ്റ്റൻറു മിഷ്യനറിമാരുമായി ചെറുപ്പം മുതൽക്കേ ഉണ്ടായ സമ്പർക്കം നിമിത്തം സുറിയാനിസഭാവിശ്വാസങ്ങളിൽ ചില ഭേദങ്ങൾ വരുത്തണമെന്നുണ്ടായിരുന്ന മോഹം മെത്രാപ്പോലീത്തായായതു മുതൽക്കു ഇദ്ദേഹത്തിൽ വർദ്ധിച്ചുകൊണ്ടുതന്നെ ഇരുന്നു. ഇദ്ദേഹം മതസിദ്ധാന്തങ്ങളിൽ ഭേദം വരുത്തിയെന്നോ വരുത്താൻ ശ്രമിക്കുന്നു എന്നോ എന്തെങ്കിലും ഒരാക്ഷേപം ഒരു ഹിന്തുഗവൎമ്മെൻറിനെ ബോധിപ്പിച്ചു ഫലിപ്പിച്ചുകൊള്ളാൻ പ്രയാസമാണല്ലൊ. പിന്നെ ഉള്ള

ഇ ബ്രിട്ടീഷുറെസിഡെണ്ടാണ്. പ്രൊട്ടസ്റ്റന്റു മിഷ്യനറിമാരു ടെ ആനുകൂല്യം ഉണ്ടായിരുന്നതു കൊണ്ടു ഈ വക ആവലാധി കളെ റെസിഡെണ്ട് അത്ര ഗണിക്കുന്നതുമല്ലല്ലൊ. ഇതൊക്കെ. കൊണ്ടാണ മാർ അത്താനാസ്യോസു തന്റെ മനസ്സിലിരുന്നിരു ന്ന ഓരോ കാൎയ്യങ്ങളെ നിർഭയമായി നടത്താൻ തുടങ്ങിയതു. ആദ്യമെ തന്നെ ഇദ്ദേഹം കോട്ടയത്തു സിമ്മനാരിയിൽ ഒരു അച്ചുക്കൂട്ടം സ്ഥാപിച്ചു. ഈ അച്ചുക്കൂട്ടത്തിൽ നിന്നു 1031 ൽ മലയാളത്തിൽ ഒരു പുതിയ നമസ്കാരപ്പുസ്തകം അച്ചടി പ്പിച്ചു പ്രസിദ്ധപ്പെടുത്തി. ഇതിലെ പ്രാൎത്ഥനകൾ മിക്കതും ഇവിടെ പൂൎവ്വികമായി ഉപയോഗിച്ചു വന്നവ തന്നെ ആയി രുന്നു എങ്കിലും "നന്മനിറഞ്ഞ മറിയാം" എന്നു തുടങ്ങുന്നതായ പ്രാൎത്ഥന ഇല്ലായിരുന്നു. അപ്പസ്തോലവിശ്വാസാചാരങ്ങളുടെ നൈൎമ്മല്യത്തെ പാലിക്കുന്നതിൽ വളരെ തന്നെ ജാഗരൂക നായിരുന്ന നമ്മുടെ കഥാനായകനു ഈ പുസ്തകം കണ്ടപ്പോ ൾ മറ്റെല്ലാരെയും കാൾ വ്യസനമുണ്ടായി. യോസെപ്പുകത്ത നാരു ഉടനെ കോഴിക്കോട്ടു പോയി കാളഹസ്ലിയപ്പ മുതലി യാരുടെ വക കല്ലച്ചിൽ സുറിയാനിസഭയുടെ വിശ്വാസത്തിനു ഒത്തതായ ക്രമത്തിൽ രണ്ടായിരം നമസ്കാരപ്പുസ്തകം അച്ചടി പ്പിച്ചു പ്രസിദ്ധപ്പെടുത്തി. അപ്പഴപ്പോൾ ദൂര സ്ഥലങ്ങളിൽ പോയി പുസ്തകങ്ങൾ അച്ചടിപ്പിക്കുന്നതിനുള്ള അസൌകൎയ്യ ത്തെ വിചാരിച്ചിട്ടു തനതായി ഒരച്ചുക്കൂട്ടം സ്ഥാപിക്കാനാണ യോസെപ്പുകത്തനാരു പിന്നീടു ശ്രമിച്ചതു. അദ്ധ്യാപി ശുദ്ധോ ദ്ദേശ്യങ്ങളോടു കൂടിയ ഈ ഉത്സാഹശീലൻ വിചാരിച്ചാൽ സാധിക്കാതെ പോയിട്ടുള്ള കാൎയ്യങ്ങൾ വളരെ ചുരുക്കമാണെ ന്നു വായനക്കാൎക്കു ക്രമേണ ബോദ്ധ്യം വരുന്നതാണ്. യൊസേ പ്പു കത്തനാരു തലശ്ശേരിൽ പോയി അവിടെ ജെർമൻമിഷ്യ ങ്കാർ ഉപയോഗിച്ചു വന്നിരുന്ന ഒരു കൽപ്രെസ് വാങ്ങി കുന്നം കളങ്ങരെ കൊണ്ടുവന്നു സ്ഥാപിച്ചു. ഇക്കാലത്തെപ്പോലെ പരി ഷ്കൃതമട്ടിലുള്ള യന്ത്രങ്ങൾ ഇല്ലാതെയും പഴയ സംപ്രദായ ത്തിൽ ഉള്ളവസ്തു തന്നെ വില കൂടുതലായും ഇരുന്നതു കൊണ്ടു ഈ വകസ്സു കുറെ അധികം പണം വേണ്ടി വന്നു. എങ്കിലും ത ന്റെ ഉദ്യമതാഫലത്താലും കുന്നംകുളങ്ങരക്കാരുടെ ഔദാൎയ്യ

ശേഷത്താലും ഇതു അധികം ബുദ്ധിമുട്ടും കാലതാമസവും കൂടാതെ സാധിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

യൊസേപ്പു കത്തനാരു സ്വന്തം അച്ചുക്കൂട്ടത്തിൽ നിന്നു *മലയാളത്തിൽ നമസ്കാരപ്പുസ്തകവും കർബാനക്രമവും സുറിയാനിയിൽ കർബാന തക്സായും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. ഈ പുസ്തകങ്ങൾ പ്രായേണ കോട്ടയത്തിനു വടക്കുള്ള ജനങ്ങളിലും പള്ളികളിലുമാണ പ്രചരിച്ചതു. ഇതു നിമിത്തം മാർ അത്താനാസ്യോസിന്റെ പുസ്തകങ്ങൾ വടക്കർ അധികം വാങ്ങി ഉപയോഗിക്കാൻസംഗതി വന്നില്ല.മതദ്വേഷവുംതജ്ജന്യങ്ങളായ കക്ഷിവഴക്കും വ്യവഹാരങ്ങളും വടക്കൻ പള്ളികളിൽ വ്യാപിക്കാഞ്ഞതിനുള്ള മുഖ്യകാരണം ഇതു തന്നെ ആയിരിക്കണം.

---

## മൂന്നാം അദ്ധ്യായം.

തൊഴിയൂർ പള്ളിവ്യവഹാരങ്ങൾ.

1031—1037

അന്ത്യോക്യായിൽ നിന്നു കൊല്ലം 926ൽ മലങ്കരെ വന്ന മാർ ഗ്രീഗോറിയോസിനെ ചികിത്സിക്കാനായി കാട്ടുമങ്ങാട്ടു റെമ്പാൻ അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന വലിയ മാർ ദീവന്നാസ്യോസിന്റെ (ആറാം മാർ തോമ്മായുടെ) അനുമതിയോടു കൂടി റെമ്പാന്റെ സ്വദേശമായ മുളന്തുരുത്തിയിലേക്കു കൊണ്ടുപോയി. ഇങ്ങനെ അകന്നു താമസിക്കയാൽ മാർ ഗ്രീഗോറിയോസിനു മാർ ദീവന്നാസ്യോസിനെക്കുറിച്ചു നല്ല വിശ്വാസമില്ലാതെ തീരുകയാൽ റെമ്പാന്റെ ആലോചനകൾ അദ്ദേഹത്തിൽ (മാർ ഗ്രീഗോറിയോസിൽ) ഫലിക്കുന്ന

---

* ഈ കല്ലച്ചു പിന്നീടു കൊച്ചിയിൽ കൊണ്ടുപോയി ഇട്ടിരുന്നു. അവിടെ നിന്നു കുറെ കഴിഞ്ഞപ്പോൾ പരുമല സ്കിമ്മനാരിയിലേക്കു കൊണ്ടുപോയി. ഇപ്പോൾ ഇതു് അവിടെ ഉപയോഗമില്ലാതെ കിടപ്പുണ്ടു്.

തിന്ന ഇതൊരു നല്ല അവസരമായിരുന്നു. എന്തിന്ന വിസ്തരിക്കുന്നു? 945 വൃശ്ചികത്തിൽ മാർ ഗ്രീഗോറിയോസു കാട്ടുമങ്ങാട്ടു റെമ്പാനെ മാർ കൂറിലോസ് എന്ന സ്ഥാനപ്പേരോടു കൂടി ഒരു മെത്രാപ്പോലീത്തായായി വാഴിച്ചു.

മലങ്കര മെത്രാപ്പോലീത്താ ആയ മാർ ദീവന്നാസ്യോസിന്നു ഈ വിവരം കേട്ടപ്പോൾ വല്ലാത്ത ആശ്ചര്യമാണുണ്ടായത്. മാർ ഗ്രീഗോറിയൊസിന്റെ ഈ പ്രവൃത്തി തീരെ അസംബന്ധമാണെന്നു അദ്ദേഹത്തിന്നു തോന്നി. മലങ്കരെ അന്നു വിശേഷാൽ ഒരുമെത്രാപ്പൊലീത്തായുടെ ആവശ്യകത ലേശവും ഉണ്ടായിരുന്നില്ല. മാർ ഗ്രീഗൊറിയോസു ഒരു വിദേശിയനും മലങ്കര സഭാഭരണസംപ്രദായത്തിൽ അപരിചിതനും ആയിരുന്നതിനാൽ അദ്ദേഹത്തിന്റെ അപ്രതീക്ഷിതവും അനപേക്ഷിതവും ആയ ഈ പ്രവൃത്തി പക്ഷെ ക്ഷന്തവ്യമായിരിക്കാമെങ്കിലും ഇതിന്റെ ഫലം സഭയിൽ അഭ്യന്തരകലഹങ്ങൾക്കു ഹേതുവായേക്കാവുന്നതാകകൊണ്ടു മാർ ദീവന്നാസ്യോസിന്നു അടങ്ങിയിരിക്കാൻ നിവൃത്തിയില്ലായിരുന്നു. ഉടനേ വഴക്കും വാദവുമായി. ഇതിന്റെ ഒരു വിവരണം ഇവിടെ അപ്രകൃതമാകയാൽ ചേർക്കുന്നില്ല. അവസാനത്തിൽ ഇപ്പോഴത്തെ ബ്രിട്ടീഷ് കൊച്ചിയുടെ അന്നത്തെ ഉടമസ്ഥന്മാരായിരുന്ന ഡച്ചുഗവൎമ്മെണ്ടിന്റെ കൊച്ചിയിലെ പ്രതിനിധിയുടെ പഞ്ചായ വിധി കൊണ്ടു പുതിയ മെത്രാനായ മാർ കൂറിലോസിന്നു കൊച്ചി തിരുവിതാംകൂർ സംസ്ഥാനങ്ങളിൽ താമസിക്കാൻ നിവൃത്തിയില്ലെന്നു വന്നു.

നമ്മുടെ കഥാനായകന്റെ പൂൎവ്വികനായ (പുലിക്കോട്ടു) മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അന്നു ഒരു കത്തനാരായിരുന്നു. ഇദ്ദേഹം മാർ കൂറിലോസിന്റെ (കാട്ടുമങ്ങാട്ടു റെമ്പാന്റെ) ഒരു ശിഷ്യനുമായിരുന്നു. ഗുരുവിന്റെ അപത്തിനെക്കുറിച്ചു കേട്ടിട്ടു ഇട്ടൂപ്പുകത്തനാരു ഒരു രാത്രി വള്ളത്തിൽ മുളന്തുരുത്തിക്കു സമീപമുള്ള കരിങ്ങാച്ചിറപ്പാലത്തിങ്കൽ എത്തി മാർ കൂറിലോസിനെ വള്ളത്തിൽ കയററി കുന്നംകുളങ്ങരയ്ക്കു കൊണ്ടുപോയി. കുന്നംകുളങ്ങര കൊച്ചിശീമയാകകൊണ്ട്

അവിടെയും ഇദ്ദേഹത്തിനു അധികകാലം സ്വസ്ഥമായിത്താമസിക്കാൻ തരമില്ലാഞ്ഞതിനാൽ, ഭരിക്കപ്പെടുന്നതിനു ജനങ്ങളില്ലാത്ത ഈ മെത്രാനു നിരുപദ്രവമായി ഇരിക്കാൻ ബ്രിട്ടീഷ് മലബാറിൽ ഒരു പള്ളി പണിയണമെന്നു തീൎച്ചയാക്കി. ഇതിലേക്ക അക്കാലത്തു് ഒരു പ്രഭുവിനേപ്പോലെ അഞ്ഞൂരിനു സമീപം പാൎത്തിരുന്ന ഔൎസ്സുകുട്ടിമൂപ്പനെന്ന മുസൽമാനെ ചെന്നു കണ്ടു സ്വാധീനപ്പെടുത്തി ചാവക്കാട്ടു താലൂക്കിൽ ചേൎന്ന തൊഴിയൂരിൽ ഒരു പള്ളിക്ക സ്ഥലം വാങ്ങി 949-ൽ ഒരു ചെറിയ പള്ളിയും മുറിയും പണിയിക്കുകയും മാർ ക്രൂറിലോസു അവിടെ സ്ഥിരവാസം ആരംഭിക്കുകയും ചെയ്തു.

തൊഴിയൂർ പള്ളിയുടെ ഉത്ഭവത്തെപ്പററി വായനക്കാൎക്ക ഒരു സംക്ഷേപമായ ജ്ഞാനം ഉണ്ടാകുന്നതിനായി എഴുതിയ ഈ മുഖവുരയുടെ തുടൎച്ചയായി ഈ പള്ളിസ്ഥാപകന്റെ അനുഗാമികളെക്കുറിച്ചുള്ള വിവരണം ഇവിടെ തീരെ അസംഗതമാണ്. മാർക്രൂറിലോസിന്റെ അനുഗാമികൾ അധികാരത്തിൽ ഭ്രമിച്ച് അപ്പഴപ്പോൾ തങ്ങളുടെ സങ്കേതസ്ഥാനത്തുനിന്നു കൊച്ചി തിരുവിതാംകൂർ അതൃത്തികളിൽ കടന്നു പല മന്ത്രങ്ങളും പ്രവൎത്തിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ കഴിഞ്ഞു.

1031ൽ തൊഴിയൂർ എന്ന ഈ ഏക പള്ളിയുടെ മെത്രാനായിരുന്ന മാർ ക്രൂറിലോസു ഗീവറുഗീസു മരിച്ചു. അടുത്തുള്ള ആൎത്താററു പള്ളി യോഗക്കാർ ഉടനെ തൊഴിയൂർ പള്ളിയിൽ എത്തി വില പിടിച്ച സാമാനങ്ങൾ എല്ലാം മേംപൂട്ടു മാളികയിൽ വെച്ചു പൂട്ടി മുദ്ര വെക്കുകയും താക്കോൽ ആൎത്താററു പള്ളി വികാരിയെ ഏല്പിക്കുകയും ചെയ്തു. കാലക്രമേണ ആൎത്താററു പള്ളിയും തൊഴിയൂർ പള്ളിയും തമ്മിൽ മിത്രഭാവേന വൎത്തിക്കാൻ തുടങ്ങിയതു കൊണ്ടായിരിക്കണം ഇപ്രകാരം ചെയ്വാൻ സംഗതിയായതു. ഈ മിത്രഭാവത്തെപ്പററി പിന്നാലെ പ്രസ്താവിക്കുന്നതാണ്.

1030ൽ ഉൎശ്ലേമ്മിന്റെ മാർ ഗ്രീഗോറിയോസു മലങ്കരെ വന്നിരുന്നു. ഇദ്ദേഹവും അന്യോന്യം മത്സരിച്ചുകൊണ്ടിരുന്ന മാർ മത്ത്യൂസ് അത്താനാസ്യോസും മാർ ക്രൂറിലോസും തമ്മി

ൽ തൊഴിയൂർ പള്ളിയുടെ മെത്രാൻ മരിച്ച ഇടയ്ക്കു രമ്യമായിരുന്ന കാരണത്താൽ ആത്താറു പള്ളി യോഗക്കാർ ഇവരെ മൂന്നു പേരെയും കൂടി തൊഴിയൂർ പള്ളിയിലേക്കു ക്ഷണിച്ചു. അവിടത്തെ മെത്രാൻ മരിച്ചുപോയതുകൊണ്ടുള്ള കുഴപ്പങ്ങളെ തീൎക്കുന്നതിനായിട്ടായിരുന്നു ഇങ്ങനെ ക്ഷണിച്ചതു. ക്ഷണമനുസരിച്ചു മാർ മത്യൂസ് അത്താനാസ്യോസ് ആദ്യം വന്നു തനിക്കു സഹജമായ പാടവത്തോടു കൂടി ആത്താറെ വികാരിയെ സ്വാധീനപ്പെടുത്തി താക്കോൽ വാങ്ങുകയും ആത്താറു യോഗത്തിന്റെ അനുമതിയൊ അറിവൊ കൂടാതെ യോഗമുദ്രയെ പൊട്ടിച്ചു പൂട്ടു തുറക്കയും ചെയ്തതിനാൽ ആത്താറു യോഗത്തിനു ഇദ്ദേഹത്തിന്റെ നേരെ ഉണ്ടായ പരിഭവം എത്രമേൽ എന്നു വിവരിപ്പാൻ പ്രയാസം. ഇങ്ങനെയിരിക്കെ മാർ കൂറിലോസും തൊഴിയൂരെത്തി. ഇരുവരും ആ പള്ളിയിൽ തന്നെ താമസിച്ചു. ആത്താറു യോഗക്കാർ വച്ചിരിക്കുന്ന മുദ്രയെ അവരുടെ അറിവു കൂടാതെ മത്യൂസ് അത്താനാസ്യോസ് പൊട്ടിച്ച സംഗതിയെ കുറിച്ചു യോഗക്കാർ മാർ കൂറിലോസിനെ അറിയിക്കയും ആ കാൎയ്യത്തെക്കുറിച്ചു ചോദ്യപ്പെട്ടപ്പോൾ അത്താനാസ്യോസു യാതൊരു സമാധാനവും പറയാതെ മുഷിഞ്ഞിരുന്നുകളയുകയും ചെയ്കയാൽ ആത്താറു യോഗവും മാർ കൂറിലോസും ഒരു പക്ഷവും മാർ അത്താനാസ്യോസു ഒരു പക്ഷവും ആയി ഒരു ക്രിമിനൽ വ്യവഹാരം ആരംഭിച്ചു. ഇതിൽ ആത്താറു യോഗത്തിന്റെ കാൎയ്യസ്ഥനായിരുന്നു നമ്മുടെ കഥാനായകൻ. അന്യായക്കാർ മാർ അത്താനാസ്യോസിന്റെ സ്വാധീനത്തിൽ പെട്ടവരായ തൊഴിയൂർ പള്ളിയിലെ കത്തനാരന്മാരും ഇടവകക്കാരായ രണ്ടു മൂന്നു ആളുകളും ആയിരുന്നു. പ്രതികൾ ആത്താറെ പള്ളിയോഗത്തിൽ പ്രമാണികളായ പനയ്ക്കൽ ഇയ്യപ്പൻ മുതൽപേരും ആയിരുന്നു. ചാവക്കാട്ടു മജിസ്ത്രേട്ടു വിചാരണ ചെയ്തതിന്റെ ശേഷം പ്രതികളായ പനയ്ക്കൽ ഇയ്യപ്പൻ മുതൽപേരെ പാലക്കാട്ടേയ്ക്കു കമ്മീറ്റു ചെയ്തു. എങ്കിലും കേസു സാരമില്ലാതെ പോയി. പ്രതികളോടു ജാമ്യം വാങ്ങണമെന്നു തുക്ടി സായിപ്പു (ഹെഡ് അസിസ്റ്റന്റു കലക്ടർ) വിധിച്ചു എങ്കിലും കോഴിക്കോട്ടു സെ

ഞ്ചൻസു കോടതിയിൽ അപ്പീൽ ബോധിപ്പിച്ചതിൽ ഈ വിധിയെ അസ്ഥിരപ്പെടുത്തുകയാണ ചെയ്തതു.

പുകഞ്ഞുപോയ ഈ ക്രിമിനാൽ വ്യവഹാരം നടക്കുന്നതിനിടയ്ക്കു പ്രസ്താവയോഗ്യമായ വേറൊരു സംഗതിയുണ്ടായി. മരിച്ചുപോയ തൊഴിയൂരെ മാർ കുറിലോസു ശീവറുഗീസിനു പകരം അത്താറുയോഗാംഗമായ മേംപൂട്ടിനു മുദ്രവച്ചു താക്കോൽ ഏല്പിച്ച വികാരി അലത്തൂർക്കാരൻ ഇട്ടൂപ്പുകത്തനാരെ മാർ മത്ത്യൂസ് അത്താനാസ്യോസു മാർ കുറീലോസു എന്ന സ്ഥാനപ്പേരോടു കൂടി തൊഴിയൂരെ മെത്രാനാക്കി.

തൊഴിയൂർ പള്ളിവ്യവഹാരം മേൽ വിവരിച്ച ക്രിമിനൽ കേസുകൊണ്ടു അവസാനിച്ചില്ല. അതു പിന്നീടുണ്ടായ സിവിൽവ്യവഹാരത്തിൻെറ ഒരു മുന്നോടി മാത്രമായിരുന്നു. കൊച്ചി തിരുവിതാംകൂർ എന്നീ ഏതദ്ദേശ്യരാജ്യങ്ങളിൽ മാർ അത്താനാസ്യോസിനു അനുകൂലമായി വിളംബരം ഉണ്ടായിട്ടുള്ളതുകൊണ്ടു അന്ത്യോക്യാപാത്രിയർക്കീസിൻെറ അദ്ധ്യക്ഷതയെ ആ രാജ്യങ്ങളിൽ സ്ഥാപിക്കാൻ തൽക്കാലം നിവൃത്തിയില്ലെന്നും എന്നാൽ ബ്രിട്ടീഷ് സ്ഥലത്തുള്ള തൊഴിയൂർപള്ളിയെ സംബന്ധിച്ചു ഒരു സിവിൽവ്യവഹാരം നടത്തിയാൽ ഗുണമുണ്ടാകുമെന്നും മാർ കുറിലോസിനും അത്താറുയോഗത്തിൻെറ വിശ്വസ്തകാര്യസ്ഥനായ യോസേപ്പുകത്തനാർക്കും തോന്നി. ഇതിനെക്കുറിച്ചുള്ള ആലോചന നടത്തിയതിൽ വ്യവഹാരച്ചിലവു താൻ ചെയ്തുകൊള്ളാമെന്നു സമുദായാഭ്യുദയകാംക്ഷിയായിരുന്ന പനയ്ക്കൽ ഈയപ്പൻ വാഗ്ദാനം ചെയ്തു. 1857ാമാണ്ടു (കൊല്ലം 1032-ൽ) ഒന്നാം നമ്പ്രായി കോഴിക്കോട്ടു സിവിൽകോടതിയിൽ വ്യവഹാരം ഫയൽ ചെയ്കയും ചെയ്തു. മാർകുറിലോസു വാദിയായ ഈ വ്യവഹാരത്തിൽ മാർ അത്താനാസ്യോസും അദ്ദേഹത്തിൽ നിന്നു പട്ടമേററ തൊഴിയൂർ മെത്രാനും ഒന്നും രണ്ടും പ്രതികൾ ആയിരുന്നു. ഇവരെ കൂടാതെ ഒരു കത്തനാരുൾപ്പെടെ അഞ്ചു പ്രതികൾ വേറെയുമുണ്ടായിരുന്നു. മലങ്കര സുറിയാനിസഭയുടെ ആത്മീയാദ്ധ്യക്ഷനായ അന്ത്യോക്യാപാത്രിയർക്കീസു മാർ അത്താനാസ്യോസിനെ മുടക്കി തന്നെ (മാർ കു

റിലോസിനെ) മലങ്കര മെത്രാപ്പോലീത്തായായി നിശ്ചയിച്ചിട്ടുള്ളതുകൊണ്ടു വിവാദ പള്ളിയും സ്വത്തുക്കളും തനിക്ക ഒഴിപ്പിച്ചു കിട്ടണമെന്നായിരുന്നു മാർ കൂറിലോസിൻെറ അന്യായം: അന്ത്യോക്യാ പാത്രിയർക്കീസിനൊ തനിക്കൊ (മാർ അത്താനാസ്യോസിനൊ) ഈ തൊഴിയൂർ പള്ളിമേൽ യാതൊരു അവകാശമൊ സംബന്ധമൊ ഇല്ലെന്നും ഈ പള്ളിയും സ്വത്തുകളും അവിടത്തെ മെത്രാൻെറയും യോഗക്കാരുടെയും സ്വന്തമാണെന്നും തൊഴിയൂർ പള്ളിയുടെ മെത്രാനായിരുന്ന മരിച്ചുപോയ മാർ കൂറിലോസു ഗീവറുഗീസു രണ്ടാം പ്രതിയെ മെത്രാനാക്കണമെന്നു അദ്ദേഹത്തിൻെറ മരണശാസനത്തിൽ പ്രസ്താവിച്ചിരുന്നു എന്നും ഇതുപ്രകാരം യോഗക്കാർ അപേക്ഷിച്ചതു കൊണ്ടാണു താൻ തൊഴിയൂരെത്തി രണ്ടാം പ്രതിക്ക സ്ഥാനം കൊടുത്തതെന്നും ഒന്നാം പ്രതിയായ മാർ അത്താനാസ്യോസു പത്രിക ബോധിപ്പിച്ചു. ഇതനുസരിച്ചു തന്നെ ശേഷം പ്രതികളും ബോധിപ്പിച്ചു.

ഈ പത്രികയെപ്പററി അല്പം പറയാനുണ്ടു. മരിച്ചുപോയ മാർ ഗീവറുഗീസു വാസ്തവത്തിൽ മരണപത്രം ഒന്നും എഴുതിവെച്ചിരുന്നില്ല. പിന്നെ പ്രതികൾ ഹാജരാക്കിയ മരണപത്രം അദ്ദേഹത്തിൻെറ മരണശേഷം നിർമ്മിക്കപ്പെട്ടതായിരുന്നു. ഈ തൊഴിയൂർ പള്ളി അതിൻെറ യോഗക്കാരെന്നു പറയപ്പെടുന്നവരുടെയൊ അവരുടെ കാരണവന്മാരുടെയൊ അപേക്ഷയൊ ആവശ്യമൊ പ്രകാരം സ്ഥാപിക്കപ്പെട്ടതല്ലെന്നും ഇതു കാട്ടുമങ്ങാട്ടു മെത്രാൻെറ അഭയസ്ഥാനമായി പണിയിക്കപ്പെട്ടതാണെന്നും ഈ അദ്ധ്യായത്തിൻെറ ആരംഭത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ. പ്രസ്തുതവ്യവഹാരം ഉണ്ടായ കാലത്തും യോഗക്കാരെന്നു പറയാനായി തൊഴിയൂർ പള്ളിക്ക ആരും ഉണ്ടായിരുന്നില്ല. ഈ പള്ളിയുടെ രക്ഷയും അഭിവൃദ്ധിയും മിക്കവാറും ആത്മാററുയോഗത്തിൽ ചേർന്നവരായ കുന്നംകുളങ്ങര മുതലായ സ്ഥലങ്ങളിലെ ജനങ്ങളിൽ നിന്നുണ്ടായിട്ടുള്ളതാണ്. എങ്ങനെയെന്നാൽ, തൊഴിയൂർ പള്ളി സ്ഥാപിച്ച നാൾ മുതൽക്ക ആ പള്ളിയിൽ നിന്നു ധർമ്മശേഖരത്തിനായിക്കൊണ്ടു ഒരു ചെപ്പു കുന്നംകുളങ്ങരയ

ങ്ങാടിയിലേക്കു ശനിയാഴ്ച തോറും അയക്കുക പതിവുണ്ടായിരുന്നു. ഈ വിധത്തിൽ നാലും അഞ്ചും രൂപ ആഴ്ചതോറും തൊഴിയൂർ പള്ളിക്കു കിട്ടിക്കൊണ്ടിരുന്നു. ഇതു കൊണ്ടും തൊഴിയൂരെ ആദ്യമെത്രാനു അദ്ദേഹത്തെ ആ സ്ഥാനത്തിൽ ഉയർത്തിയ വിദേശിയനിൽ നിന്നു ലഭിച്ച ധനം കൊണ്ടും അത്രേ തൊഴിയൂർ പള്ളിക്കു മുതലുണ്ടായതു്. മേല്പറഞ്ഞ ധർമ്മശേഖരച്ചെപ്പു ഇപ്പോഴും പതിവായി കുന്നംകുളങ്ങരയ്ക്കു് അയച്ചു പണം പിരിച്ചുവരുന്നുണ്ടു്. കാവലിനായി തൊഴിയൂർ പള്ളിപ്പറമ്പിൽ താമസിച്ചിരുന്നഏതാനും സാധുക്കളെയാണു പ്രതികൾ യോഗക്കാരായി വേഷംകെട്ടിച്ചതു്. യോഗക്കാരെ ഉണ്ടാക്കാൻ പ്രതികൾ വളരെ പണിപ്പെട്ടു എങ്കിലും അഞ്ഞൂരു, വയലത്തൂരു, തൊഴിയൂരു ഇങ്ങനെ മൂന്നു ദേശങ്ങളിൽ നിന്നു പതിനെട്ടു വീട്ടുകാരെ മാത്രമേ കൈവശപ്പെടുത്താൻ സിധിച്ചുള്ളൂ. ഈ പതിനെട്ടു വീട്ടുകാരിൽ ഒരു കാശെങ്കിലും കരം കൊടുക്കുന്ന ഒരുത്തനും ഉണ്ടായിരുന്നതുമില്ല.

വാസ്തവം ഇങ്ങനെയൊക്കെയാണെങ്കിലും അന്യായം തള്ളിയാണു വിധിയുണ്ടായതെന്നു ആശ്ചര്യസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. തൊഴിയൂർ പള്ളിയും മുതലുകളും പള്ളിയോഗക്കാരുടെ വകയാണെന്നും രണ്ടാം പ്രതിയെ ആ യോഗത്തിന്റെ അപേക്ഷാനുസരണം നിശ്ചയിച്ചതാകകൊണ്ടു യോഗത്തിനു പ്രതികൂലമായ ഒരു വിധിക്കു കാരണം കാണുന്നില്ലെന്നുമാണു കോഴിക്കോട്ടെ സിവിൽജഡ്ജി തന്റെ വിധിയിൽ പ്രസ്താവിച്ചതു.

ഇതിന്മേൽ അപ്പീൽ ബോധിപ്പിക്കാനായി നമ്മുടെ കഥാനായകൻ മദിരാശിക്കു പോയി വേണ്ടതൊക്കെയും വളരെ ജാഗ്രതയോടു കൂടി പ്രവർത്തിച്ചു എങ്കിലും ഹൈക്കോടതി കീഴ്ക്കോടതിവിധിയെ സ്ഥിരപ്പെടുത്തുകയാണു ചെയ്തതു. ഈ തീരുമാനവും വളരെ ആശ്ചര്യവ്യസനങ്ങളെ ഉണ്ടാക്കുന്ന ഒന്നായിട്ടാണു് ഇപ്പോഴും ഇരിക്കുന്നതു. മലയാളത്തിൽ മുൻകാലങ്ങളിൽ ഓരോ സുറിയാനിപ്പള്ളിയെ ഓരോ മെത്രാൻ വീതം ഭരിച്ചു വരിക പതിവായിരുന്നു എന്നും ഇതനുസരിച്ചു തൊഴിയൂർ

പള്ളിയുടെ ആരംഭം മുതൽക്കെ അവിടെ ഓരൊ മെത്രാന്മാർ തുടൎച്ചയായി ഉണ്ടായിട്ടുണ്ടെന്നും ഏറിയ കാലമായിട്ടുള്ള ഈ നടപ്പിനെ മാററാൻ പാടില്ലെന്നും രണ്ടാംപ്രതിയെ മരിച്ചുപോയ മെത്രാന്റെ ഒസ്യത്തും (മരണശാസനം) യോഗജനങ്ങളുടെ സമ്മതവും അനുസരിച്ച നിശ്ചയിച്ചിട്ടുള്ളതാണെന്നും പള്ളിയും മുതലും യോഗത്തിന്റെ വകയാണെന്നും ഈ ഹൈക്കോടതി അതിന്റെ വിധിയിൽ പ്രസ്താവിച്ചിട്ടുണ്ട്.

ഈ വിധിയെക്കുറിച്ചു വിസ്തരിക്കാൻ വിചാരിക്കുന്നില്ല. മലയാളത്തുള്ള ഓരോ പള്ളിക്ക് ഓരോ മെത്രാന്മാർ വീതം ഉണ്ടായിരുന്നു എന്നുള്ള വിലപിടിച്ച അഭിപ്രായം കേൾക്കുമ്പോൾ തന്നെ ഈ വിധിയെഴുതിയ ഹൈക്കോടതിയെപ്പററി വായനക്കാൎക്ക ഖണ്ഡിതമായ ഒരഭിപ്രായം തോന്നിക്കഴിയുന്നതാണ്. ഓരോ ദേശാചാരങ്ങളേയും നടപടികളേയും അറിയാതെ ഇപ്പോഴും ചില യൂറോപ്യൻ ജഡ്ജിമാർ ഏതാദൃശങ്ങളായ അഭിപ്രായങ്ങളെ എഴുതി വിടുന്നതായി നാം കേൾക്കാറുണ്ടല്ലൊ. ഇന്ന് ഇത്രയുണ്ടെങ്കിൽ ഈ വക അറിവുകൾ സമ്പാദിക്കാനുള്ള സൌകൎയ്യം വളരെ വളരെ കുറഞ്ഞിരുന്ന അന്നത്തെ കഥ പറയേണ്ടതില്ലല്ലൊ.

---

## നാലാം അദ്ധ്യായം

### ആത്താറപള്ളിയിലെ വാസം.

### 1038

തൊഴിയൂർപള്ളിവ്യവഹാരം താൻ വിചാരിച്ചിരുന്നതുപോലെ സഫലമാകാഞ്ഞതിൽ നമ്മുടെ കഥാനായകനു വല്ലാത്ത സുഖക്ഷയവും ആശാഭംഗവും ഉണ്ടായി. പറങ്കിയടിമയിൽ നിന്നു വിമുക്തമായതിന്റെ ശേഷം പ്രായേണ സ്വാതന്ത്ര്യവും ആശ്വാസവും അനുഭവിച്ചുപോന്ന ഈ പ്രാചീനസഭയെ പീഡിപ്പിക്കുന്നതിനു സഭയുടെ അദ്ധ്യക്ഷനായി നിശ്ചയിക്കപ്പെട്ടിരുന്ന ഒരാൾ തന്നെ ബദ്ധശ്രദ്ധനായി വൎത്തിക്കുന്നതും അതിനെ വിരോധിക്കുന്നതിനു ഒരു സത്യവിശ്വാസിയുടെ നിലയിൽ താ

ൻ ആറേഴുകൊല്ലം ചെയ്ത ശ്രമങ്ങൾ വിഫലീഭവിച്ചതും ഓൎത്തപ്പോൾ യോസേപ്പുകത്തനാരുടെ ഹൃദയം തകൎന്നുപോയി. ഉഗ്രമായ കൊടുങ്കാററിൽ അകപ്പെട്ടിരിക്കുന്ന ഈ സഭയാകുന്ന ജലവാഹനം അചിരേണ പാറയിൽ അടിച്ചു തകൎന്നുപോയേക്കുമെന്നു അദ്ദേഹം ഭയപ്പെട്ടു. അല്ലെങ്കിൽ സത്യവിരോധി ആയ കപ്പിത്താൻ ഈ കപ്പലിനെ നിത്യാന്ധകാരമയമായ പുറംകടലിലേക്കു ഓടിച്ചു കൊണ്ടുപൊയ്ക്കളഞ്ഞേക്കുമെന്നും അദ്ദേഹത്തിനു തോന്നി. കൊച്ചിതിരുവിതാംക്കൂർ സംസ്ഥാനങ്ങളിൽ മാർ അത്താനാസ്യോസു സുറിയാനിക്കാരുടെ ഏകഛത്രാധിപതിയായി വാഴുന്നതിനാലും തദ്ദേശഗവൎമ്മെണ്ടുകൾ അദ്ദേഹത്തെ അനാദരിക്കുന്നതിനു ഭയപ്പെട്ടിരുന്നതിനാലും അദ്ദേഹത്തിന്റെ അധികാരം ആ രാജ്യങ്ങളിൽ ദുൎബലപ്പെടുത്തുന്നതു ദുസ്സാദ്ധ്യമെന്നുകണ്ടതുകൊണ്ടാണു നീതിതൽപരതയ്ക്കു അദ്വിതീയന്മാരായ ബ്രിട്ടീഷ് ന്യായാധിപന്മാരുടെ സമക്ഷത്തു ഈ സഭയുടെ സങ്കടങ്ങളെ സമൎപ്പിക്കാമെന്നു വെച്ചതു്. ഇതിന്റെ ഫലമാണു നമ്മുടെ കഥാനായകനു ഇപ്പോൾ മൎമ്മഭേദകമായിത്തീൎന്നിരിക്കുന്നതു്. ലോകത്തിലുള്ള ന്യായാധിപന്മാർ എത്ര തന്നെ നിഷ്പക്ഷപാതികളും നല്ല അന്തരത്തോടു കൂടിയവരും ആയിരുന്നാലും അവർ മനുഷ്യരാകയാൽ തെററിപ്പോകാൻ പാടില്ലാത്തവരല്ലല്ലൊ എന്നോൎത്തു യോസേപ്പുകത്തനാർ സമാധാനപ്പെടാൻ തുടങ്ങി. സത്യത്തെ വിജയീഭവിപ്പിക്കുന്നതിനു ലോകാധികാരികൾ മുഖാന്തരം പരിശ്രമിക്കുന്നതിന്റെ ഔചിത്യത്തെ അദ്ദേഹം സംശയിക്കാനും തുടങ്ങി. സുറിയാനിസഭയുടെ അനാഥത്വത്തെക്കുറിച്ചുള്ള നൈരാശ്യം തന്റെഹൃദയത്തിൽനിന്നു ബഹിഷ്കരിക്കാൻ നിവൃത്തിയില്ലെന്നു അദ്ദേഹം കാണുകയും ചെയ്തു. എങ്കിലും ഈ സഭയുടെ ഉൽഗതിയെ ഉദ്ദേശിച്ചു തന്നാൽ കഴിയുന്ന വിധമൊക്കെ ശ്രമിച്ചതിനാലുള്ള ചാരിതാൎത്ഥ്യത്തിൽ നിന്നുണ്ടായ അപൂൎണ്ണസമാധാനമാണു അദ്ദേഹത്തിനു സിദ്ധിച്ചതു്. പിന്നെയും ബലഹീനനായ താൻ വിചാരിച്ചാൽ എന്താണു സാധിക്കുന്നതു? ഭുജശക്തിയൊ മന്ത്രശക്തിയൊ വല്ലതും തനിക്കുണ്ടോ? അതുകൊണ്ടു സത്യസ്വരൂപനായ ദൈവം തന്നെ തന്റെ കാരുണ്യാമൃതത്തെ സന്തപ്തയായിരിക്കുന്ന ഈ

സഭയുടെ മേൽ വർഷിക്കണം. പ്രലപിക്കുന്നതിനും പ്രാൎത്ഥിക്കുന്നതിനും മാത്രമേ പുത്രന്മാൎക്കു കഴിവുകയുള്ളു. ആവശ്യങ്ങളെ സാധിച്ചു തരുന്നതിനു ദയാനിധിയായ പിതാവു തന്നെ മനസ്സുവെക്കണം. ഈ വക വിചാരങ്ങളോടു കൂടി യോസേപ്പുകത്തനാർ 1038 ചിങ്ങം 10-നു മുതൽക്കു തന്റെ ഇടവകയായ ആത്താറപള്ളിയിൽ സ്ഥിരവാസം ചെയ്വാൻ തുടങ്ങി.

പുരോഹിതന്മാൎക്കുള്ള സാധാരണ അനുഭവങ്ങളൊന്നും തനിക്കു ആവശ്യമില്ലെന്നും ആത്താറുപള്ളിയിൽനിന്നു വികാരിമാൎക്കു കൊടുത്തുവന്നിരുന്ന ചുരുങ്ങിയ ശമ്പളമായ അഞ്ചു രൂപമാത്രം മതിയെന്നുമാണു ആ പള്ളിയിൽ താമസം തുടങ്ങിയ ശേഷം യോസേപ്പുകത്തനാർ ഒന്നാമതായി ചെയ്തനിശ്ചയം. പനയ്ക്കൽതാരു മുതലായ ഇദ്ദേഹത്തിന്റെ ക്ഷേമകാംക്ഷികൾ ഈ നിശ്ചയത്തിനു പ്രതികൂലികളായിരുന്നു എന്നു മാത്രമല്ല, അനുഭവങ്ങളിൽ പകുതിയെങ്കിലും സ്വീകരിക്കണമെന്നു അവർ നിർബന്ധിക്കയും ചെയ്തു. എങ്കിലും നമ്മുടെ കഥാനായകൻ തന്റെ നിശ്ചയത്തെ ഭേദപ്പെടുത്തിയില്ല. പള്ളിയിൽ താമസിക്കാൻ തുടങ്ങിയ തീയതി മുതൽക്കു യോസേപ്പുകത്തനാർ നാല്പതു ദിവസത്തേക്കു ഒരു വിശേഷാൽനോയമ്പും ആരംഭിച്ചു. അടുത്ത ഞായറാഴ്ച ചെയ്ത പ്രസംഗത്തിനു ഉപയോഗപ്പെടുത്തിയ വാക്യം, സ്വൎഗ്ഗത്തെ നല്ല മുത്തിനു സദൃശപ്പെടുത്തി വിശുദ്ധ മത്തായിയുടെ എവൻഗേലിയോനിലുള്ളതായിരുന്നു. ഈ പ്രസംഗം യോസേപ്പുകത്തനാരുടെ മനോഗതങ്ങളുടെ ഒരു സംക്ഷേപവിവരണം ആണെന്നു ശ്രോതാക്കൾക്കു തോന്നി. ആത്താറു പള്ളിയിൽ പതിവായി ഞായറാഴ്ച കുൎബ്ബാനപിരിയുന്നതു പതിനൊന്നു മണിക്കാകകൊണ്ടു അതിനു മദ്ധ്യേ പ്രസംഗങ്ങൾ നടത്തുന്നതു പട്ടക്കാൎക്കു വലിയ ശ്രമവും ജനങ്ങൾക്കു വളരെ അസൌകൎയ്യപ്രദവും ആണെന്നും അതിനാൽ പ്രസംഗം ഉച്ചതിരിഞ്ഞു മൂന്നു മണിക്കുള്ള പ്രാൎത്ഥനയോടു കൂടി ആരംഭിക്കുന്നതായാൽ എല്ലാവൎക്കും ആശ്വാസമായിരിക്കുമെന്നും ആയിരുന്നു രണ്ടാമത്തെ ഞായറാഴ്ചയിലെ പ്രസംഗസാരം, പ്രാസംഗികന്റെ മതതീക്ഷ്ണതയേയും വാക്പാടവത്തേയും കണ്ടിട്ടു ന

വിനതപങ്ങളോടു പ്രകൃത്യാ വിരസതയുള്ള ജനങ്ങൾ ഏകശബ്ദത്തോടെ 'ആമ്മീൻ' എന്നു നിശ്ശങ്കമായി സമ്മതിച്ചു. പിറെറ ഞായറാഴ്ച മുതൽക്കു ഇതനുസരിച്ചു പ്രസംഗങ്ങൾ നടത്തിവന്നു. നമ്മുടെ കഥാനായകന്റെ ഉപദേശത്താൽ ഞായറാഴ്ചലംഘനം ചെയ്യുന്നവർ അവിടെ തീരെ ഇല്ലെന്നായിപ്പോയി. എല്ലാവരും വിശുദ്ധദിവസത്തിൽ കുർബാന കാണുന്നതിലും പ്രസംഗങ്ങൾ കേൾക്കുന്നതിലും മററും മാത്രം ഉദ്യുക്തന്മാരായിരുന്നു. ഞായറാഴ്ച പള്ളിയിൽ കൂടുന്ന ആളുകൾക്കു ഓരോരുത്തരുടെ വകയായി കഞ്ഞി കൊടുക്കുകയെന്നൊരു സമ്പ്രദായം അത്താററു ഉണ്ടായിരുന്നതിനെ യോസേപ്പു കത്തനാർ പൂർവ്വാധികമായ ശുഷ്കാന്തിയോടു കൂടി നടത്താൻ തുടങ്ങി. മൂന്നു മണിക്കു പ്രസംഗങ്ങൾ കേൾക്കാൻ വരുന്നവരിൽ നിന്നു ഒരു ചുരുങ്ങിയ ധനശേഖരം ചെയ്യണമെന്നു ഒരു പുതിയ ഏർപ്പാടു നമ്മുടെ കഥാനായകൻ ഉണ്ടാക്കി. ഇങ്ങനെ പിരിഞ്ഞ ധനത്തെ പള്ളിയിൽ വരുന്ന അഗതികൾക്കു വസ്ത്രവും കുപ്പായവും വാങ്ങിക്കൊടുക്കുന്നതിനു വിനിയോഗിക്കയും ചെയ്തുവന്നു. യോസെപ്പുകത്തനാരു അത്താററു നിന്നു പിരിയുന്നതു വരെ ഈ ഏർപ്പാടു നിർവ്വിഘ്നമായി നടന്നു പോരികയും ചെയ്തു.

എങ്കിലും ഈ വാസം അധികകാലത്തേക്കു ഉണ്ടായില്ല. അത്താററുപള്ളിയിടവകജനങ്ങൾ പൊതുവെ യോസേപ്പുകത്തനാരെ യഥാർത്ഥത്തിൽ ഒരു പിതാവിനെപ്പോലെ ബഹുമാനിക്കാൻ ആരംഭിച്ചപ്പോൾ അദ്ദേഹം അവിടം വിട്ടുപോകേണ്ടിവന്നു. ഒരു പള്ളിയിലെ ജനങ്ങളെ ഭരിക്കുന്നതിനേക്കാൾ മഹത്തും ശ്രമകരവും ആയ ഒരു കൃത്യത്തിനായിട്ടാണു് അദ്ദേഹം വിളിക്കപ്പെട്ടതു്. ഈ ദൈവാനുജ്ഞയെ യോസേപ്പുകത്തനാർ വേണ്ടകാലത്തു കൈക്കൊണ്ടതാണു ഇന്നു മലങ്കരസുറിയാനിസഭയ്ക്കുള്ളതായി കാണുന്ന ഏകദേശക്ഷേമാവസ്ഥയ്ക്കു ഏകകാരണം.

---

# അഞ്ചാം അദ്ധ്യായം

## അന്ത്യോക്ക്യായാത്രാലോചന

## 1036—1038

മാർ ക്കുറിലോസു തന്റെ കീർത്തിക്കു ഹാനി വരത്തക്കവിധത്തിലുള്ള ആക്ഷേപവാക്കുകൾ പറഞ്ഞു എന്നും അതിനു പതിനായിരം രൂപ നഷ്ടം കിട്ടണമെന്നും 1036-ൽ വരാപ്പുഴ ആർച്ച് ബിഷോപ്പവർകൾ ബ്രിട്ടീഷ് കൊച്ചിയിലെ സിവിൽകോടതിയിൽ ഒരു നഷ്ടവ്യവഹാരം കൊടുത്തു. ഈ വ്യവഹാരം * നടത്തുന്നതിനു വേഗത്തിൽ കൊച്ചിയിൽ എത്തണ.മെന്നു പ്രതിയായ മാർക്കുറിലോസു കൽപന അയച്ചതനുസരിച്ചു യൌസേപ്പു കത്തനാർ കൊച്ചിയിൽ എത്തി ബാവായോടൊന്നിച്ചു താമസിക്കയിൽ കോട്ടയത്തു ഇടവഴിക്കൽ വലിയച്ചന്റെ ഒരെഴുത്തു അദ്ദേഹത്തിനു കിട്ടി. എഴുത്തിലെ താൽപര്യം യൌസേപ്പുകത്തനാരെ ഒന്നു കാണുന്നതിനു തനിക്കു കലശലായ ആഗ്രഹമുണ്ടെന്നും വാർദ്ധക്യം നിമിത്തം കൊച്ചിയിൽ എത്തി ആഗ്രഹം സാധിക്കാൻ നിവൃത്തിയില്ലാത്തതിനാൽ ദയവുണ്ടായി ഒന്നു കോട്ടയത്തോളം വന്നു പോകണമെന്നും ഇങ്ങനെ ചെയ്വാൻ സ്നേഹബുദ്ധ്യാ നിർബന്ധിക്കുന്നു എന്നും ആയിരുന്നു. വളരെ പ്രസിദ്ധിയും യോഗ്യതയുമുള്ള ഒരാളായി താനും കേട്ടിട്ടുള്ള ഒരു വലിയച്ചൻ സ്വന്തം മക്കളിൽ രണ്ടു പേരുടെ കൈവശം കോട്ടയത്തു നിന്നു കൊച്ചിയിൽ അയച്ചു ഇപ്രകാരമുള്ള ഒരെഴുത്തിനെ എന്തെല്ലാം കൃത്യാന്തരങ്ങൾ ഉണ്ടായിരുന്നാലും ധിക്കരിക്കാൻ മനസ്സു വരാത്ത യൌസേപ്പുകത്തനാർ ഉടനെ കോട്ടയത്തേക്കു പുറപ്പെടുകയാണു ചെയ്തതു. യൌസേപ്പുകത്തനാരെ കണ്ടതിൽ വലിയച്ചനു വളരെ തൃപ്തിയും സന്തോഷവും ആയി എങ്കിലും മൂന്നുനാലുദിവസം വരെ അദ്ദേഹത്തെ വിളിപ്പിച്ച കാര്യം പറയാതെ നാട്ടുവർത്തമാനങ്ങൾകൊണ്ടു കഴിച്ചുകൂട്ടുകയാണു ചെയ്തതു്. ഇതിനിടയ്ക്കു വലിയച്ചന്റെ മകൻ കൊച്ചുകത്തനാരുടെ ഉത്സാഹത്താൽ വരുത്തിയിരുന്ന ഒരു കൽപ്രെസ്

---

* ഈ അന്യായം ചിലവു സഹിതം തള്ളുകയാണുണ്ടായതു.

ശരിയായി നടക്കാതെയിരുന്നതു ഈ വകയിൽ പരിചയമുണ്ടായിരുന്ന നമ്മുടെ കഥാനായകൻ നന്നാക്കികൊടുക്കുകയുണ്ടായി. ഈ വൃദ്ധൻ തന്നെ കൊച്ചിയിൽ നിന്നു ഇത്രത്തോളം ബുദ്ധിമുട്ടിച്ചതു പക്ഷെ ഈ കൻപ്രെസ് നന്നാക്കിക്കാനായിരിക്കുമോ എന്നു കൂടി യോസേപ്പുകത്തനാർ ശങ്കിച്ചുപോയി. എങ്കിലും വലിയച്ചനു തന്നെക്കൊണ്ടു ഇതിലും ഗൌരവാവഹമായ ഒരു കാര്യമാണു നിർവഹിക്കാനുണ്ടായിരുന്നതെന്നു അധികതാമസം കൂടാതെ മനസ്സിലായി. യോസേപ്പുകത്തനാർ കോട്ടയത്തെത്തിയതിന്റെ നാലാംദിവസം രാത്രി അദ്ദേഹം പള്ളിയിൽ സ്വസ്ഥമായി ഉറങ്ങിക്കിടക്കുകയായിരുന്നു. പന്ത്രണ്ടുമണി കഴിഞ്ഞപ്പോൾ ഒരാൾ പള്ളിയിൽ എത്തി വിളിച്ചു വലിയച്ചൻ അടിയന്തിരമായി കാണ്മാൻ ആവശ്യപ്പെടുന്നു എന്നു പറഞ്ഞു. അർദ്ധരാത്രിയിൽ നിദ്രാഭംഗം വരുത്തുന്നതായ ഈ വിളിയനുസരിച്ച് അദ്ദേഹത്തിന്റെ അടുക്കലേക്കു അപ്പോൾ പോകാൻ യോസേപ്പു കത്തനാർ കുറെ മടി കാണിച്ചു. എങ്കിലും, വളരെ പ്രത്യേകമായ ഒരു സംഗതി പറയാനാകകൊണ്ടു മടി പറയരുതെന്നു സന്ദേശവാഹി നിർബന്ധിച്ചതിനാൽ യോസേപ്പു കത്തനാരു വലിയച്ചന്റെ അടുക്കലേക്കു പോയി. ലോകപരിചയം നല്ലപോലെ ഉണ്ടായിരുന്ന വലിയച്ചൻ തന്റെ മനോഗതത്തെ വെളിപ്പെടുത്തുന്നതിനു തെരിഞ്ഞെടുത്ത സമയം എത്രയും ഉത്തമമായിരുന്നു. മനുഷ്യഹൃദയം മാത്രമല്ല പ്രകൃതലോകം കൂടി സ്വസ്ഥമായും സർവ്വദിക്കും നിശ്ചലമായും നിശ്ശബ്ദമായും ഇരിക്കുന്ന ഈ സമയത്തു് ആലോചിക്കപ്പെടുന്ന കാര്യത്തിനു സ്വതേ തന്നെ ഒരു ഗാംഭീര്യവും മാഹാത്മ്യവും സിദ്ധിക്കുന്നതാണല്ലൊ. യോസേപ്പു കത്തനാരെ വിളിച്ച കാര്യത്തെ ഇതുവരെ നിഗൂഢമായി വെച്ചുകൊണ്ടിരുന്നതും ഇതുകൊണ്ടു തന്നെയാണ്. നമ്മുടെ കഥാനായകന്റെ യാത്രാശ്രമം തീരുന്നതിനും വലിയച്ചന്റെ സ്വഭാവം അദ്ദേഹം നല്ലപോലെ മനസ്സിലാക്കുന്നതിനും ആയിട്ടായിരിക്കണം ഇതിനു മുമ്പിലത്തെ രാത്രികളിൽ അദ്ദേഹത്തെ അസഹ്യപ്പെടുത്താഞ്ഞതു്.

യോസേപ്പുകത്തനാരെ അടുക്കെ വിളിച്ചിരുത്തികൊണ്ടു വലിയച്ചൻ പുത്രനിർവിശേഷമായ വാത്സല്യത്തോടും സുറിയാനി

സഭയുടെ കഷ്ടസ്ഥിതിയെ ഓൎത്തിട്ടുണ്ടായ അസഹ്യമായ വ്യസനത്തോടും അശ്രുധാരയോടും കൂടി സംസാരിക്കാൻ തുടങ്ങി. മാർ അത്താനാസ്യോസു അന്ത്യോക്യയിൽ പോയി സ്ഥാനമേറ്റു വന്ന ശേഷം, സ്ഥാനാരോഹണസമയത്തു ദൈവസമക്ഷത്തു ചെയ്ത ശപഥത്തെ തൃണപ്രായമാക്കിയും പ്രൊട്ടസ്റ്റൻറുകാരോടു ചേൎന്നും സഭയുടെ വിശ്വാസാചാരങ്ങളെ മലിനമാക്കുവാൻ ചെയ്യുന്ന ശ്രമങ്ങളെയാണ് അദ്ദേഹം വിസ്തരിച്ചതു്. മാർ കൂറിലോസു രോഗാതുരനായിരിക്കുന്നു. അല്ലെങ്കിൽ തന്നെയും അദ്ദേഹത്തിൻെറ ഉൽസാഹവും കഷ്ടപ്പാടും നിഷ്ഫലമായിട്ടാണല്ലൊ ഇരിക്കുന്നതു്. തനിക്കു സഞ്ചാരത്തിനും മറ്റും ശക്തിയില്ലാതെയായിപ്പോയതു കൊണ്ടാണ മാർ അത്താനാസ്യോസിനു് അനുകൂലമായി വിളംബരമുണ്ടാകാൻ സംഗതിയായതു. പള്ളിക്കാർ മനസ്സില്ലാമനസ്സോടെയെങ്കിലും മാർ അത്താനാസ്യോസിനു കീഴ്പെട്ടു കഴിഞ്ഞിരിക്കുന്നു. ദുരുപദേശങ്ങൾ പള്ളികളിലും ജനങ്ങളുടെ ഇടയിലും നിറഞ്ഞു തുടങ്ങിയിരിക്കുന്നു. ഉടനെ ഒരു നിവൃത്തിയുണ്ടാക്കിയില്ലെങ്കിൽ സുറിയാനിസഭയും വിശ്വാസവും മലങ്കരെ ഇല്ലാതായിപ്പോകും. അതുകൊണ്ടു യോസേഫു കത്തനാർ ഉടനെ അന്ത്യോക്യയിലേക്കു പുറപ്പെട്ടു മെത്രാൻ സ്ഥാനം ഏറ്റു വരണം എന്നു വലിയച്ചൻ സഹിച്ചുകൂടാത്ത മനോവേദനയോടും നിൎബന്ധത്തോടും കൂടി അപേക്ഷിച്ചു. വലിയച്ചൻെറ പ്രസംഗം അവസാനിക്കുന്നതിനു മുൻപു തന്നെ നമ്മുടെ കഥാനായകൻെറ മനസ്സു് വല്ലാതെ ഇളകിപ്പോയി. അദ്ദേഹം കുറേ നേരം ഒന്നും മിണ്ടാതെ കണ്ണീരൊലിപ്പിച്ചും കൊണ്ടിരുന്നു. ഒരു മെത്രാപ്പോലീത്തായായി മലങ്കരസഭയെ ഭരിക്കുന്നതിനു തനിക്കുള്ള ശക്തിഹീനതയെപ്പറ്റി അദ്ദേഹം ഓൎത്തു. എന്നിട്ടു നാഥനില്ലാതെ കിടന്നു വലയുന്ന സുറിയാനി സഭയുടെ ഭാഗ്യദോഷാതിരേകത്തെപ്പറ്റി ആലോചിച്ചു. താൻ പരദേശത്തേക്കു പോയാൽ വൃദ്ധതയിലിരിക്കുന്ന തൻെറ മാതാപിതാക്കന്മാരുടെ സ്ഥിതി എന്തായിരിക്കുമെന്നു മൂന്നാമതായി ഓൎത്തു സങ്കടപ്പെട്ടു. തൻെറ സ്വന്തകഷ്ടപ്പാടിനെയൊ പക്ഷെ മരണത്തേയൊ കുറിച്ചു ഇദ്ദേഹം ഒന്നും തന്നെ വിചാരിച്ചിരിക്കയില്ല. ഇങ്ങനെ ഒരു വിചാരം നമ്മുടെ കഥാ

നായകന്റെ സ്വഭാവത്തിനു വന്നക്രുടാക്കതതാണ്. തന്റെ ച്യ ണ്ട അനങ്ങുന്നതു കാത്തുകൊണ്ടിരുന്ന വലിയച്ചന്റെ മുഖത്ത ക്കു നോക്കി "എന്തിനു ഞാൻ അധികം പറയുന്നു? അന്ത്യോക്യയി ൽചെന്നാൽ പട്ടം തരാമെന്നു പരിശുദ്ധസിംഹാസനത്തിങ്കൽ നിന്നു കല്പന വരുത്തിയാൽ അന്നു ഞാൻ പുറപ്പെട്ടുകൊള്ളാം." എന്നു യോസേപ്പു കത്തനാരു വാഗ്ദാനം ചെയ്തു. വലിയച്ചനു് ഇ തു കേട്ടപ്പോൾ ഉണ്ടായ സന്തോഷം അനിർവ്വചനീയമായിരുന്നു. അദ്ദേഹം യോസേപ്പുകത്തനാരെ വളരെ ആശീർവ്വദിച്ചു പി റെറ ദിവസം തന്നെ കൊച്ചിക്കു തിരിയെ അയയ്ക്കുകയും അന്നു തന്നെ പാത്രിയർക്കീസു ബാവായ്ക്കു വിവരം കാണിച്ചു എഴുതിയ യയ്ക്കുകയും ചെയ്തു. ഇതിനും പുറമേ, മാർക്കുറീലോസിനു ശരീ രസുഖം ഇല്ലാതെ തീർന്നിരിക്കുന്നതിനാൽ മലങ്കര സഭയെ ഭരി ക്കുന്നതിനു ഒരു മെത്രാപ്പോലീത്തായേയും സുറിയാനി ഭാഷാഭ്യാ സനം നടത്തുന്നതിനു ആ ഭാഷയിൽ നല്ല പാണ്ഡിത്യമുള്ള ര ണ്ട റെമ്പാന്മാരെയും അയച്ചു തരണമെന്നു മലങ്കര സുറിയാനി മഹാജനങ്ങളുടെ വകയായി ഇദ്ദേഹം ചില ഹർജികൾ അ യപ്പിക്കുകയും ചെയ്തു.

ഇതുകൾക്കു മറുപടിയായി പാത്രിയർക്കീസിൽനിന്നു വന്ന ക ല്പനയിൽ, അന്ത്യോക്യയിൽ നിന്നു മെത്രാന്മാരെ അയയ്ക്കുന്നതു കൊണ്ടു മലങ്കര സുറിയാനിക്കാർക്കു വലിയ ഗുണമൊന്നും സി ദ്ധിച്ചുകാണുന്നില്ലെന്നും പരദേശികളായ മെത്രാന്മാർ മലങ്ക രെ വന്നു ചേരുമ്പോൾ രാജ്യം പിടിക്കായ്കയാൽ അവർ രോ ഗികളായി തീരുന്നതിനു പുറമേ മലയാളഭാഷ അറിയായ്ക യാൽ ഇവർക്കു അധികബുദ്ധിമുട്ടിനും പ്രയാസത്തിനും ഇടവരു ന്നു എന്നും വിശേഷിച്ചു മാർ മത്ത്യൂസ് അത്താനാസ്യോസി ന്റെ ഉപദ്രവത്താൽ കോടതികൾ കേറാനും സംഗതി വരുന്നു എന്നും മലയാളത്തുകാരെ പട്ടമേല്പിച്ചാൽ പരദേശികളേക്കൊ ണ്ടു ഉണ്ടാകാവുന്നതിൽ അധികം പ്രയോജനം ഉണ്ടാകുന്നതാ ണെന്നും അതുകൊണ്ടു ജനസമ്മതന്മാരും ദൈവഭക്തിയും വി വേകവുമുള്ളവരും ആയ ഒന്നു രണ്ടു പട്ടക്കാരെ തെരിഞ്ഞെടു ത്തു ഉടനെ അയച്ചുകൊള്ളണമെന്നും പ്രസ്താവിച്ചിരുന്നു.

ഈ കല്പന വന്ന വിവരം ഇടവഴിക്കൽ വലിയച്ചൻ ഉടനെ നമ്മുടെ കഥാനായകനെ അറിയിച്ചു. യോസേപ്പുകത്തനാർ അന്നു (1038-ൽ) ആത്താറപള്ളിയിൽ താമസിക്കുകയായിരുന്നു. മലയാളത്തു സുറിയാനിസഭയും വിശ്വാസവും സ്ഥിരമായി നിന്നു കാണണമെന്നു ആഗ്രഹമുണ്ടെങ്കിൽ പ്രതിബന്ധങ്ങൾ യാതൊന്നും വകവെക്കാതെ തൽക്ഷണം അന്ത്യോക്യയിലേക്കു പുറപ്പെടണമെന്നും ഇപ്പോൾ ചെയ്തുവരുന്ന വേല കൊണ്ടു ആത്താറപള്ളിയുടെ അഭ്യുദയം മാത്രമേ സാധിക്കയുള്ളു എന്നും മെത്രാനായി വന്നാൽ മലങ്കരസഭ ഒട്ടുക്കു ഉപകാരമുണ്ടാകുമെന്നും മറ്റും വളരെ വ്യസനത്തോടു കൂടി ഈ എഴുത്തിലും പ്രസ്താവിച്ചിരുന്നു. പാത്രിയർക്കീസിന്റെ കല്പന കിട്ടിയാൽ അന്ത്യോക്യയിലേക്കു ഉടനേ പുറപ്പെടാമെന്നു തീർച്ചയാക്കിയിരുന്ന യോസേപ്പുകത്തനാർക്കു ഈ എഴുത്തു കിട്ടിയപ്പോൾ നല്ല ധൈര്യവും ഉത്സാഹവുമാണ് ഉണ്ടായതു എങ്കിലും വിവരം പുറത്തു പറയാൻ ഭയപ്പെട്ടു കുറേ ദിവസം കഴിച്ചുകൂട്ടി. മാതാപിതാക്കന്മാർ വാർദ്ധക്യം മൂലം പരവശരായിരിക്കുന്നു. തന്നെ പഠിപ്പിക്കുകയും മിക്കവാറും വളർത്തുകയും ചെയ്ത വലിയപ്പൻ കത്തനാരും ഈ സ്ഥിതിയിൽ തന്നെ ഇരിക്കുന്നു. ഇവരെ തന്റെ മനോഗതം അറിയിക്കുന്നതു എങ്ങനെ? അറിയിക്കുമ്പോൾ അവരുടെ മനോവ്യഥ എന്തു മാത്രമായിരിക്കും? ഇങ്ങനെ സംശയിച്ചും വ്യസനിച്ചും ഇരിക്കുമ്പോൾ വലിയച്ചൻ രണ്ടാമതും അയച്ച എഴുത്തു കിട്ടി. ഏതായാലും ഇനി അമാന്തിക്കുന്നതു വിഹിതമല്ലെന്നു നിശ്ചയിച്ചു ഇഷ്ടമിത്രമായ പനസ്സൽ താരുവിനെ എഴുത്തുകൾ രണ്ടും കാണിച്ചു. എഴുത്തുകൾ വായിച്ചു കഴിഞ്ഞപ്പോൾ താരു വല്ലാതെ കുണ്ഠിതപ്പെടുകയാണു ചെയ്തതു്. യോസേപ്പുകത്തനാരുടെ പരദേശയാത്രക്കു ഈ മുഖ്യസ്നേഹിതൻ പല തടസ്ഥങ്ങളും പറഞ്ഞു എങ്കിലും അന്യോന്യം വളരെ വാദപ്രതിവാദങ്ങൾ നടന്നതിന്റെ ശേഷം രണ്ടാളും ഏകദേശം ഒരഭിപ്രായത്തിലായി.

ഈ ആത്മസ്നേഹിതന്റെ ഹിതം അറിഞ്ഞ തീയതി മുതല്ക്കു യോസേപ്പുകത്തനാർ പരദേശഗമനത്തിനുള്ള ഒരുക്കങ്ങൾ

തുടങ്ങി. ആദ്യം ചെയ്തതു ഇടവഴിക്കൽ വലിയച്ചനും മാർ ക്കുറിലോസിനും എഴുതിയയക്കുകയായിരുന്നു. മാർ ക്കുറിലോസിനു അയച്ച എഴുത്തിൽ താൻ അന്ത്യോക്യയിലേക്കു പോകാൻ സന്നദ്ധനാണെന്നും ഇതിനു ബാവാക്കും മലങ്കര സുറിയാനിമഹാജനങ്ങൾക്കും സമ്മതമാണെങ്കിൽ വിവരം കാണിച്ചു പരിശുദ്ധസിംഹാസനത്തിങ്കൽ നിന്നു വന്നിട്ടുള്ള കല്പനയോ അതിന്റെ പകൎപ്പോ അയച്ചു കൊടുക്കണമെന്നും പ്രസ്താവിച്ചിരുന്നു.

ഇതിനു ഉടനെ മറുപടി വന്നു. യോസേപ്പുകത്തനാർ ശീമക്കു പോകാൻ തീൎച്ചയാക്കിയതിൽ വളരെ സന്തോഷിക്കുന്നു എന്നും കാലതാമസം കൂടാതെ പുറപ്പെടാൻ വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളണമെന്നും മറ്റും വളരെ ഉത്സാഹജനകമായി പലതും ഇതിൽ എഴുതിയിരുന്നു. അന്നു മുതൽ ഈ വിവരം യോഗ്യന്മാരായ ഓരോരുത്തരെ കണ്ടു പറയുന്നതിനും ഇടവകക്കാരുടെ സമ്മതം വാങ്ങുന്നതിനും ആയി നമ്മുടെ കഥാനായകൻ ഓരോ പള്ളികളിൽ സഞ്ചരിക്കാൻ തുടങ്ങി.

---

## ആറാം അദ്ധ്യായം

### പരദേശയാത്രാരംഭം

### 1038.

1039 കുംഭമാസം 27. നു പകൽമൂന്നു മണിക്കു പുലിക്കോട്ടു യോസേപ്പു കത്തനാർ പരദേശയാത്രക്കായി കുന്നംകുളങ്ങരെ ആൎത്താട്ടിയിൽ നിന്നു പുറപ്പെട്ടു. അന്നു മാർ ക്കുറിലോസു കോലഞ്ചേരിപ്പള്ളിയിൽ ആയിരുന്നതിനാൽ അങ്ങോട്ടാണു യാത്ര തിരിച്ചതു്. ആൎത്താട്ടിയിൽ നിന്നു വലിയ വിലാപത്തോടു കൂടി അനുയാത്രയായിപുറപ്പെട്ട ജനക്കൂട്ടത്തോടു നിൽക്കാൻ യോസേപ്പുകത്തനാരു ആവശ്യപ്പെടുകയും ശുഭമായിട്ടു്പോയിവരുന്നതിനു തനിക്കു വേണ്ടി പ്രാൎത്ഥിക്കാൻ അപേക്ഷിക്കുകയും ചെയ്തു. എത്ര നിൎബന്ധിച്ചിട്ടും കുന്നംകുളങ്ങരെനിന്നു രണ്ടുമൂന്നു നാഴിക പോന്നിട്ടും ജനങ്ങൾ മഞ്ചലിന്റെ പിന്നാ

ലെ ബന്ധപ്പെട്ടു നടക്കുകയാണ ചെയ്തതു്. ഇതു കണ്ടു യോസെപ്പകത്തനാർ ഒട്ടവിൽ മഞ്ചലിൽ നിന്നു് ഇറങ്ങി, ഇനിയെങ്കിലും ജനങ്ങൾ മടങ്ങിപ്പോകയില്ലെങ്കിൽ അതു തനിക്കു സങ്കടമാണെന്നു പറയുകയും മുഖ്യന്മാരായ ചിലരെ പ്രത്യേകം വിളിച്ചു അപേക്ഷിക്കുകയും ചെയ്തതിന്റെ ശേഷമാണ് തിരിച്ചു പോയതു.

കുന്നംകുളങ്ങരെ നിന്നു പുറപ്പെട്ടു ചില പള്ളികളിൽ കേറിയിറങ്ങിയതിന്റെ ശേഷം യോസെപ്പകത്തനാർ മാർ ക്രുറിലോസിന്റെ അടുക്കൽ എത്തി. അദ്ദേഹം പാത്രിയക്കീസു ബാവാ തിരുമനസ്സിലേക്കു വേണ്ട എഴുത്തുകൾ കൊടുത്തതു കൂടാതെ, അദ്ദേഹത്തിനു കാലം ചെയ്തു മാറാൻ മാർ ഏലിയാസു പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു കൽപിച്ചു കൊടുത്ത സ്ലീബായും മാർ ക്രുറിലോസു സ്വന്തമായി പണിയിച്ച ഒരു വെള്ളിവടിയും പാത്രിയക്കീസുബാവാ തിരുമുമ്പാകെ കാഴ്ച വെക്കാനായി യോസെപ്പകത്തനാരെ ഏൽപിക്കയും ചെയ്തു. ഇവിടെ നിന്നു തിരിച്ചു വേറെ ചില പള്ളികളിലും കേറി യാത്ര പറഞ്ഞതിന്റെ ശേഷം യോസെപ്പകത്തനാർ കോട്ടയത്തെത്തി ഇവിടെയും പലരോടും യാത്ര പറകയും സിമ്മനാരിപ്പള്ളിയിൽ കേറി പ്രത്യേകം പ്രാൎത്ഥിക്കുകയും ചെയ്തു. വായനക്കാൎക്കു പരിചിതനായ ഇടവഴിക്കൽ വലിയ കത്തനാരും പാത്രിയക്കീസു ബാവായ്ക്കു എഴുത്തുകൾ കൊടുത്തു. ഇങ്ങനെ നമ്മുടെ കഥാനായകൻ കോട്ടയത്തു നിന്നു പുറപ്പെട്ടു മേടം ഒന്നാം തീയതി കൊച്ചിയിൽ എത്തി. കപ്പൽ കേറുന്ന കാൎയ്യത്തെപ്പററി അവിടെയുണ്ടായിരുന്ന സ്നേഹിതന്മാരുമായി ആലോചിച്ചതിൽ 12 ാംനു- ഒരു കപ്പൽ വന്നെത്തുമെന്നും രണ്ടോ നാലോ ദിവസം കഴിഞ്ഞാൽ യാത്ര ആരംഭിക്കാമെന്നും മനസ്സിലായി. കൊച്ചിയിൽ എത്തിയ ഉടനെ മാർ ക്രുറിലോസിന്റെ ഒരു കൽപന കിട്ടിയതിൽ, സക്കാരിൽ നിന്നു പാസ്സ്പോർട്ടു വാങ്ങിട്ടു വേണം കപ്പൽകേറാനെന്നും പാസ്പോർട്ടില്ലെങ്കിൽ തുൎക്കിരാജ്യാതൃത്തിയിൽ എത്തുമ്പോൾ ആ ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാർ പിടിച്ചു അവരുടെ പട്ടാളത്തിൽ ചേൎക്കുകയൊ അടിമപ്പെടുത്തുക

യൊ ചെയ്യുമെന്നും പ്രത്യേകം പ്രസ്താവിച്ചിരുന്നു. ഉടനെ പാസ്പോർട്ടു കിട്ടാനായി ബ്രിട്ടീഷ് കൊച്ചിയിലെ ജഡ്ജിയുടെ മുമ്പാകെ ഹർജി ബോധിപ്പിച്ചു. പാസ്പോർട്ടു കൊടുക്കാനുള്ള അധികാരം തനിക്കില്ലെന്നും അതിനായി മദിരാശിയിൽ ചെന്നു അപേക്ഷിക്കയാണു വേണ്ടതെന്നുമാണ് ഇദ്ദേഹം മറുപടി കല്പിച്ചതു. ഈ മറുപടി കിട്ടിയപ്പോൾ യോസേപ്പുകത്തനാർ വല്ലാതെ ദുഃഖിച്ചു. പാസ്പോർട്ടു കിട്ടാനായി മദിരാശിക്കു പോയാൽ വളരെ കാലതാമസം നേരിടും എന്നു മാത്രമല്ല, മനസ്സു ക്ഷീണിച്ചു യാത്രയ്ക്കു കൂടി പക്ഷെ തടസ്ഥം വന്നേക്കാം. പാസ്പോർട്ടു കൂടാതെ പോയാലോ? അതും അപകടം. ഇങ്ങനെ ദുഃഖിച്ചിരിക്കെ മാർ കൂറിലോസിന്റെ ഒരു കല്പനയോടു കൂടി കണ്ടനാട്ടുകാരൻ മട്ടുമ്മൽ ഗീവറുഗീസുകത്തനാർ ചെന്നുചേർന്നു. ഗീവറുഗീസുകത്തനാർ ശീമയ്ക്കു പോകാൻ സന്നദ്ധനായി വരികയാണെന്നും അദ്ദേഹത്തെ ഒരു സഹായിയുടെ നിലയിൽ യോസേപ്പുകത്തനാർ ഒരുമിച്ചു കൊണ്ടുപോകണമെന്നും ആയിരുന്നു ഈ കല്പനയുടെ താല്പര്യം. തന്റെ കൂടെ കൊണ്ടുപോകാൻ തീർച്ചയാക്കിയിരുന്ന ഒരു വാല്യക്കാരനു പുറമെ ഒരു കത്തനാർ കൂടി ഉണ്ടായതിൽ യോസേപ്പുകത്തനാർ വളരെ സന്തോഷിച്ചു. ഇതു കൂടാതെ അപ്രതീക്ഷിതമായ വേറൊരു കാര്യവും ഉണ്ടായി. യാത്രയ്ക്കൊരുങ്ങുന്നതിനിടയ്ക്കു റോമൻ കത്തോലിക്കാവിശ്വാസിയും മൂസൽ നാട്ടുകാരനുമായ പൌലൂസ് കശീശാ എന്നൊരാൾ ധർമ്മശേഖരത്തിനായിക്കൊണ്ടു കൊച്ചിയിൽ വന്നു. യോസേപ്പു കത്തനാരു ഇദ്ദേഹത്തെ ക്ഷണിച്ചു രണ്ടുനാലു ദിവസം തന്റെ ഒരുമിച്ചു താമസിപ്പിച്ചു. മൂസൽ വരെയുള്ള വഴികളുടെയും ഓരോ സ്ഥലങ്ങളിൽ ഉണ്ടാകുന്ന താമസങ്ങളുടേയും വിവരങ്ങൾ ഇദ്ദേഹം യോസേപ്പുകത്തനാരേ പറഞ്ഞു മനസ്സിലാക്കി. എന്നു മാത്രമല്ല, ഈ പൌലൂസ് കശീശാ നമ്മുടെ കഥാനായകനു ബസ്രായിലേക്കും ബഗ്ദാദിലേക്കും രണ്ടുമൂന്നു പരിചയക്കത്തുകൾ കൊടുക്കുകയും മൂസലിൽ ഇരിക്കുന്ന റോമ്മാ മെത്രാനായ ബൊനിക്കു കൊടുക്കാൻ ചില സാമാനങ്ങൾ ഏല്പിക്കുകയും ചെയ്തു.

രണ്ടുമൂന്നുദിവസം കൂടി കഴിഞ്ഞപ്പോൾ ബോംബയ്ക്കു പോകുന്ന രണ്ടു തീക്കപ്പലുകൾ കൊച്ചീത്തുറമുഖത്തെത്തി. പാസ്പോർട്ടിനു ശ്രമിച്ചാൽ യാത്രയ്ക്കു മുടക്കം വരും. പാസ്പോർട്ടില്ലാത്തതുകൊണ്ടു വരുന്ന ആപത്തുകളൊക്കയും വരട്ടെ. ഉടനെ യാത്ര പുറപ്പെടുക തന്നെ എന്നാണ യോസേപ്പുകത്തനാർ തീർച്ചയാക്കിയതു്. ഈ തീർച്ച കുറേ സാഹസമായിപ്പോയി എന്നു തോന്നിയേക്കാം. എന്നാൽ അശ്രുദ്ധമായ യാതൊരുദ്ദേശ്യവുമില്ലാത്ത ആളുകൾ ഇതിലും ആശ്ചര്യകരങ്ങളും അതിസാഹസസൂചകങ്ങളും ആയ തീർച്ചകൾ ചെയ്താലും പരിണാമം മംഗളമായിരിക്കുക പതിവാണ്. രണ്ടു കപ്പലുകളുടെയും ക്രപിവിവരം അന്വേഷിച്ചതിൽ ഒന്നിനു ൨൦ ഉറുപ്പികയും മറേറതിനു ൧൫ ഉറുപ്പികയും ആണെന്നു അറിഞ്ഞതിനാൽ രണ്ടാമത്തെ കപ്പലിൽ നമ്മുടെ കഥാനായകനും മട്ടമ്മേൽ കത്തനാരും ഭൃത്യനായ കുന്നംകുളങ്ങരക്കാരൻ കുത്തുര താരപ്പനും കൂടി ൧൫ ക കൂലിയടച്ചു. മേടം 14ാംനു-യാണു കപ്പൽ നീക്കുന്നതു്. അന്നു യാത്രയ്ക്കൊരുങ്ങി കൊച്ചീക്കോട്ടപ്പള്ളിയിൽ കേറി പ്രാത്ഥിച്ചിറങ്ങിയപ്പോൾ നമ്മുടെ കഥാനായകന്റെ ഒരു സ്നേഹിതനായ റെവറൻഡ് ജി. കുരിയൻപാതിരി ഒരെഴുത്തുംകൊണ്ടു ബദ്ധപ്പെട്ടുവന്നു. ബ്രിട്ടീഷ്കൊച്ചിയിലെ ജഡ്ജിസായ്പിന്റെ ഒരെഴുത്തായിരുന്നു ഇതു്. യോസേപ്പുകത്തനാർ ഒരു സുറിയാനിക്കാരനാണെന്നും ഇദ്ദേഹം അന്ത്യോക്യാപാത്രിയക്കീസിന്റെ അടുക്കലേക്കു പോകയാണെന്നും കൊള്ളാവുന്ന ആളുകൾ ഇദ്ദേഹത്തിനു കഴിയുന്ന സഹായം വഴിമേൽ ചെയ്തുകൊടുക്കേണ്ടതാണെന്നും മററും ഈ എഴുത്തിൽ പ്രസ്താവിച്ചിരുന്നു. കുരിയൻപാതിരിയുടെ അത്യുത്സാഹത്താലാണ ഇങ്ങനെ ഒരെഴുത്തു കിട്ടിയതു്. കപ്പലിലേക്കു പോകാനായി വള്ളത്തിൽ കേറുന്ന സമയം കുരിയൻപാതിരിയെ കൂടാതെ (പിന്നീടു റെമ്പാനായ) തുമ്പുണിത്തുറ മുക്കഞ്ചേരിൽ ഗീവറുഗീസുകത്തനാരും കരിങ്ങാശ്ര കുററിക്കാട്ടിൽ ഗീവറുഗീസുകത്തനാരും കുമരകത്തുകാരൻ മുറിപ്പുരയ്ക്കൽ കുരുവിള മേനോനും പുകടിയിൽ ഇട്ടൂപ്പറൈട്ടരും മററും ഉണ്ടായിരുന്നു. വള്ളത്തിൽ കേറിയ സമയം ആക്കും മിണ്ടാൻ പാടില്ലാത്ത വിധത്തിൽ ദുസ്സഹമായ വ്യസനമുണ്ടായി. ഒരു വിധ

ത്തിൽ യാത്ര പറഞ്ഞു എന്നു വരുത്തി മൂന്നുപേരും വള്ളത്തിൽ കയറി നാലരമണിക്കു കപ്പലിൽ ചെന്നെത്തുകയും ചെയ്തു.

സ്വദേശത്തേയും സ്വജനങ്ങളെയും വിട്ടു ദേശാടനം ചെയ്വാൻ സന്നദ്ധരായ ഈ മൂന്നു പേരുടെയും അവരെ യാത്രയയയ്ക്കാൻ കൂടിയിരുന്ന ആ ക്ഷേമകാംക്ഷികളുടെയും മനോവികാരം മിക്കവാറും അവർണ്ണനീയം തന്നെ. ഇങ്ങനെയുള്ള യാത്രയയപ്പുകളിൽ യാത്രക്കാർ ക്ഷേമത്തോടു കൂടി മടങ്ങിവന്നു കാണ്മാൻ എല്ലാവരും ആശംസിക്കുന്നതാണെങ്കിലും ഭാവിയാകുന്ന പുസ്തകത്തിലെ ലിപികളെ തിരിച്ചറിയാൻ ശേഷിയില്ലാത്ത മനുഷ്യരുടെ ഹൃദയത്തിൽ ഉദിക്കുന്ന ശങ്കകൾ ഏതെല്ലാം തരമായിരിക്കും! പ്രസ്തുതയാത്രക്കാരിൽ ഒരാൾക്കു വേണ്ടി സുറിയായിലെ ഏതോ ഒരു പള്ളിയിലെ മണി ദുഃഖകരമായ നിനദം പുറപ്പെടുവിക്കുന്നതാണെന്നുള്ള വിവരം മുൻപു കൂട്ടി അറിഞ്ഞിരുന്നു എങ്കിൽ ആ മനുഷ്യൻ തന്റെ സ്വദേശത്തെ വിട്ടു പിരിയുന്നതാണോ? ഒരിക്കലുമില്ല. ഭാവിയെ അറിയാൻ നമുക്കുള്ള ശക്തിഹീനത സുഖദുഃഖങ്ങളെ അതുകൾ നമ്മെ വന്നു ബാധിക്കുന്നതുവരെ അറിയാതിരിക്കുന്നതിനും നമുക്കു ശക്തി നൽകുന്നു. അജ്ഞത്വം ചിലപ്പോൾ അനുഗ്രഹവുമാണല്ലൊ.

---

## ഏഴാം അദ്ധ്യായം

കൊച്ചിമുതൽ ബോംബെ വരെ

1038 മേടം 14......22

നമ്മുടെ യാത്രക്കാർ കേറിയ കപ്പൽ കുറേ ചെറിയതായിരുന്നു എന്നു മാത്രമല്ല തുറമുഖം തോറും അടുത്തു ആളുകളെയും സാമാനങ്ങളും കേററുകയും ഇറക്കുകയും ചെയ്വാൻ ചുമതലപ്പെട്ടതുമായിരുന്നു. കൊച്ചിയിൽനിന്നു പുറപ്പെട്ടപ്പോൾ ഇതിൽ പിടിപ്പതു യാത്രക്കാർ കേറിയും ഇരുന്നു. പണം കൊടുത്താൽ കപ്പലിൽ എന്തു ഭക്ഷണസാധനങ്ങളും കിട്ടുമെന്നു എല്ലാവരും പറഞ്ഞിരുന്നതിനാൽ നമ്മുടെ യാത്രക്കാർ അധികമായി യാതൊന്നും ശേ

ഖരിച്ചിരുന്നില്ല. എങ്കിലും രണ്ടുനാലു റൊട്ടിയും കുറേ തേയിലയും ഒരു റാത്തൽ പഞ്ചസാരയും കൈവശമുണ്ടായിരുന്നു. അഞ്ചരമണിക്കു കപ്പൽ നീക്കി. പിറേറദിവസം കാലത്തു (15ാംനു-) കപ്പൽ കോഴിക്കോട്ടെത്തി. അസ്തമിക്കുന്നതു വരെ ആ തുറമുഖത്തു താമസിച്ചതിനിടക്കു കുറെ ചരക്കുകളും ആളുകളേയും കേറി. വല്ലതും ഭക്ഷണസാധനങ്ങൾ കിട്ടുമോ എന്നു ശുഷ്കാന്തിയായി അന്വേഷിച്ചു എങ്കിലും ഒന്നും ലഭിച്ചില്ല. ധാരാളം ഭക്ഷണസാധനങ്ങൾ കൂടെ കൊണ്ടുപോകാഞ്ഞതിന്റെ അബദ്ധ്യം അപ്പോഴാണു നമ്മുടെ യാത്രക്കാർക്കു ബോദ്ധ്യമായതു്. എങ്കിലും വളരെ പ്രയാസപ്പെട്ടിട്ടു ഒരു കേത്തൽ വെള്ളം മാത്രം ചൂടുപിടിപ്പിച്ചു കിട്ടിയതിൽ തേയില ഇട്ടു കുടിക്കുകയും റൊട്ടിയിൽ അല്പം ഭക്ഷിക്കുകയും ചെയ്തു. അന്നു മുഴുവനും അങ്ങനെ കഴിച്ചു കൂട്ടി. രാത്രി ഏഴുമണിക്കു കപ്പൽ കോഴിക്കോട്ടുനിന്നു നീക്കി 16ാം നു- വെളുപ്പിനു തലശ്ശേരിത്തുറമുഖത്തെത്തി. അന്നു മുഴുവനും കപ്പൽ അവിടെ കിടന്നു. അവിടെയും ചരക്കുകളും ആളുകളേയും കേററുകയും ഇറക്കുകയും ചെയ്തു. ആദ്യം തന്നെ കപ്പലിൽ സ്ഥലമില്ലാതാകത്തക്ക വിധത്തിൽ ആളുകൾ കേറിയിരുന്നു. കോഴിക്കോട്ടു നിന്നു കേറിയ ആളുകൾക്കു പിന്നാലെ ഇപ്പോൾ തലശ്ശേരിയിൽ നിന്നു കൂടി കുറേ ആളുകൾ കേറിയപ്പോൾ യാത്രക്കാർക്കു വലിയ കഷ്ടപ്പാടും ദുഃഖവുമായി. ഇതൊക്കെ കപ്പിത്താൻ കണ്ടാറെ അദ്ദേഹത്തിനു ലേശവും അനുകമ്പു് ഉണ്ടായതുമില്ല. ഇതു നിമിത്തം നമ്മുടെ യാത്രക്കാരുടെ ദുഃഖം വർദ്ധിച്ചു. ഗത്യന്തരമില്ലാഞ്ഞതിനാൽ എല്ലാവരും സഹിച്ചുകൊണ്ടിരുന്നു. ആളുകളുടെ ബഹുലത്വം കൊണ്ടു പാചകന്മാരുടെ അടുക്കൽ ചെല്ലുന്നതിനൊ അവരെ കണ്ടു വല്ലതും ചോദിക്കുന്നതിനൊ നമ്മുടെ യാത്രക്കാർ വളരെ പ്രയാസപ്പെട്ടു. അന്നും തേയിലയും അപ്പവും കൊണ്ടു കഴിച്ചു കൂട്ടി. 17ാംനു- കപ്പൽ കണ്ണൂർ തുറമുഖത്തെത്തി അന്നു മുഴുവനും അവിടെ താമസിച്ചു. കൈവശമുണ്ടായിരുന്ന ഭക്ഷണസാധനങ്ങൾ ഇതിനു മുമ്പു തന്നെ തീർന്നുപോയിരുന്നതിനാൽ കരയ്ക്കിറങ്ങിപ്പോയി വല്ലതും വാങ്ങുന്നതിനു കപ്പിത്താനോടു നമ്മുടെ യാത്രക്കാർ അനുവാദം ചോദിച്ചു. കരയ്ക്കിറങ്ങി തിരിയെ വരുന്നതു

വരെ കപ്പൽ താമസിക്കുന്നതല്ലെന്നും മറ്റും പറഞ്ഞു മൂപ്പർ ശുണ്ഠി കടിച്ചതിനാൽ എല്ലാവരും വിഷാദിച്ചു കപ്പലിൽ തന്നെ ഇരുന്നു. എങ്കിലും ഈ അവസരത്തിൽ ദൈവഗത്യാ ഒരു സഹായി വന്നുകൂടി. കോഴിക്കോട്ടു വെച്ചു നമ്മുടെ കഥാനായകനുമായി മുഖപരിചയമുണ്ടായിട്ടുള്ള ഒരു കണ്ണൂക്കാരൻ മുസൽമാൻ വ്യാപാരി ബോംബയിലേക്കു പോകാനായി ഈ കപ്പലിൽ വന്നു കേറി. ഇദ്ദേഹം നമ്മുടെ യാത്രക്കാരുടെ അവസ്ഥ അറിഞ്ഞു ആർദ്രനായി തന്റെ കൈവശമുണ്ടായിരുന്നതിൽ നിന്നു രണ്ടു മൂന്നു റൊട്ടിയും രണ്ടു മൂന്നു പത്തിരിയും* ഇവൎക്കു സമ്മാനിച്ചു. ഇതുകൊണ്ടു അന്നത്തെ ഭക്ഷണം കഴിഞ്ഞു. പിറ്റെദ്ദിവസം (18ാംനു-) കപ്പൽ മംഗലപുരം തുറമുഖത്തെത്തി. അന്നു നമ്മുടെ യാത്രക്കാർ മൂന്നു പേരുടെയും ഒരു നേരത്തെ ഭക്ഷണത്തിനായി ഒരു മദ്ധ്യസ്ഥൻ മുഖാന്തരം രണ്ടു രൂപ കപ്പലിലെ പാചകപ്രമാണിയെ ഏല്പിച്ചിട്ടു കുറേ ചോറും എന്തൊ ഒരു കറിയും കിട്ടി. ചോറു ഒരാൾക്കു ഉണ്ണാൻ മാത്രമെ ഉണ്ടായിരുന്നുള്ളു എങ്കിലും മൂന്നു പേരും ഇതു തുല്യമായി ഭാഗിച്ചു ഊണു കഴിച്ചു. ആൎക്കും തൃപ്തിയായില്ല എങ്കിലും പതിവുള്ള ഭക്ഷണത്തിനു സംഗതിയായതിങ്കൽ എല്ലാവരും വളരെ വളരെ സന്തോഷിച്ചു. ഈ തുറമുഖത്തു നിന്നു കൂടി കുറെ ആളുകളെ കേററിയപ്പോൾ കപ്പലിൽ ഇരിക്കാൻ തീരെ നിവൃത്തിയില്ലെന്നായി. നമ്മുടെ യാത്രക്കാൎക്കു മൂന്നു പേൎക്കും കൂടി ഇരിക്കാൻ കിട്ടിയ പീഠം അവരുടെ വക തന്നെയായ ഒരു വലിയ കാൽപെട്ടിയായിരുന്നു. ഇരിക്കാൻ ഇത്ര ബുദ്ധിമുട്ടായപ്പോൾ കിടക്കുന്ന കാൎയ്യം പറയേണ്ടതില്ലല്ലൊ. എല്ലാ യാത്രക്കാൎക്കും ഈ ബുദ്ധിമുട്ടു ഏറക്കുറെ ഉണ്ടായിരുന്നു എങ്കിലും ഇവൎക്കു വിശേഷാൽ ഒരുപദ്രവം കൂടി ഉണ്ടായി. ഇവർ ഇരുന്നിരുന്നതിനു സമീപമായിരുന്നു കപ്പലിലെ ഉപയോഗത്തിനുള്ള കൽക്കരി കൂട്ടിയിരുന്നതു. കരി വാരുമ്പോഴൊക്കെയും അതിന്റെ പൊടി ഇവരുടെ ശരീരമാസകലം വീണു ഉപദ്രവിച്ചുകൊണ്ടിരുന്നു. സഹിക്കയല്ലാതെ എന്താണു നി

*മുസൽമാന്മാർ അരികൊണ്ടുണ്ടാക്കുന്ന ഒരുമാതിരി പലഹാരം.

വൃത്തി? കപ്പിത്താൻെറ സ്വഭാവഗുണത്തെപ്പററി ഇതിനു മുമ്പു പ്രസ്താവിച്ചിട്ടുമുണ്ടല്ലൊ.

പിറെറദിവസം അതിരാവിലെ (19ാംനു- ഞായറാഴ്ച) കപ്പൽ ഗോവാതുറമുഖത്തെത്തി. കപ്പൽ കരയോടു വളരെ അടുത്തുചെന്നു നിന്നിരുന്നു. കരയ്ക്കിറങ്ങിപ്പോയി ഭക്ഷണസാധനങ്ങൾ വാങ്ങാതെ നിവൃത്തിയില്ലെന്നു നമ്മുടെ കഥാനായകൻ കപ്പിത്താനൊടു സങ്കടം പറഞ്ഞെപ്പോൾ അദ്ദേഹം ദൈവകൃപയാൽ അനുവാദം നൽകുകയാണു ചെയ്തതു. കുളിച്ചു കുപ്പായം മാററാമെന്നുള്ള വിചാരത്താൽ ഒരു കൂട്ടം അലക്കിയ കുപ്പായവും എടുത്തും കൊണ്ടു അദ്ദേഹം തനിച്ചു കരയ്ക്കിറങ്ങി കാണുന്നവരോടൊക്കെ കുളിക്കാൻ കുളം എവിടെയാണെന്നു ചോദിച്ചു നടന്നുതുടങ്ങി. ഒടുവിൽ ഒരു മുസൽമാനെ കണ്ടുകൂടി അയാളോടു ചോദിച്ചപ്പോൾ സമീപമുണ്ടായിരുന്ന ഒരു കുളം അയാൾ ചൂണ്ടിക്കാണിച്ചുകൊടുത്തു. ഉടനേ യോസേപ്പു കത്തനാർ അതിൽ ഇറങ്ങി കുളിച്ചുകുപ്പായം മാറിക്കഴിഞ്ഞപ്പോൾ വേറൊരുമുസൽമാൻ ആ കുളത്തിൽ കുളിക്കാനായി വന്നു. ഈ വിദ്വാൻ കുറേനേരം യോസേപ്പുകത്തനാരെ സൂക്ഷിച്ചു നോക്കിയതിൻെറ ശേഷം അദ്ദേഹം എന്തു മതക്കാരനാണെന്നു ചോദിച്ചു. ക്രിസ്ത്യാനിയാണെന്നുള്ള മറുപടി പറഞ്ഞുകേട്ടമാത്രയിൽ അയാൾ നമ്മുടെ കഥാനായകൻെറ കൈക്കു കടന്നുപിടിച്ചു മുസൽമാന്മാരുടെ കുളത്തിൽ ഒരു ക്രിസ്ത്യാനി ഇറങ്ങിക്കുളിച്ചതു എന്തിനാണെന്നു ചോദിക്കുകയും കോപിച്ചു ശണ്ഠക്കു ഒരുങ്ങുകയും ചെയ്തു. യോസേപ്പുകത്തനാർ തൻെറ അവസ്ഥ വിസ്തരിച്ചു പറഞ്ഞതൊന്നും അയാൾക്കു സമ്മതമായില്ല. തന്നെ പോലീസ്സ്റ്റേഷനിലേക്കു കൊണ്ടുപോകാനായി ഈ മുസൽമാൻ ബദ്ധപ്പെടുന്നതു കണ്ടപ്പോൾ യോസേപ്പുകത്തനാർ കീശയിൽനിന്നു വെട്ടെന്നു രണ്ടുരൂപയെടുത്തു അയാൾക്കു കൊടുക്കുകയും ഇതു കിട്ടിയപ്പോൾ ആ മുസൽമാൻ സമാധാനപ്പെട്ടു പോവുകയും ചെയ്തു. നമ്മുടെ കഥാനായകൻെറ വേഷം കണ്ടിട്ടു അദ്ദേഹം ഒരു മുസൽമാനായിരിക്കാമെന്നുള്ള ഊഹം കൊണ്ടായിരിക്കണം ആദ്യത്തെ മുസൽമാൻ അദ്ദേഹത്തിനു ആ കുളം കാണിച്ചു കൊടുത്തതു്. സാമം ഫലിച്ചില്ലെ

ങ്കിലും ദാനംകൊണ്ടു കാൎയ്യം കലാശിച്ചതു ഭാഗ്യം തന്നെ. അല്ലെങ്കിൽ നമ്മുടെ കഥാനായകൻ ഇവിടെ വെറുതെ കിടന്നു കുറേ കഷ്ടപ്പെടുന്നതിനു ഇടയാകുമായിരുന്നു.

യോസേപ്പു കത്തനാർ ഈ സംഭാവനാനന്തരം പുറപ്പെട്ടതു ഗോവയിലെ റോമ്മാമെത്രാൻ ഇരിക്കുന്ന പള്ളിയിലേക്കാണ്. കോഴിക്കോട്ട്, പൊന്നാനി മുതലായ പല സ്ഥലങ്ങളിൽ വെച്ചു കഥാനായകൻ ഗോവക്കാരായ വളരെ ചെമ്പുപണിക്കാരെ കണ്ടു പരിചയപ്പെട്ടിട്ടുള്ളതു കൊണ്ടു പള്ളിയിൽ വെച്ചു അവരിൽ വല്ലവരേയും കണ്ടാൽ അവരിൽനിന്നു സഹായമുണ്ടാകുമല്ലൊ എന്നു വിചാരിച്ചാണു അവിടേക്കു പോയതു. നേരത്തെയുള്ള കൎബ്ബാന കഴിയുന്നതു വരെ ഇദ്ദേഹം പള്ളിയിൽനിന്നിട്ടും പരിചിതന്മാരായി ആരെയും കണ്ടില്ല. ആശാഭംഗത്തോടെ അങ്ങാടിയിൽ പോയി കുറേ ഭക്ഷണസാധനങ്ങൾ വാങ്ങീട്ടു കടൽപുറത്തേക്കു ചെന്നപ്പോൾ ഇതാ കപ്പൽ നീക്കുന്നു. സാധുവായ നമ്മുടെ കഥാനായകന്റെ അപ്പോഴത്തെ മനോവികാരം എന്തു മാതിരിയായിരിക്കും. മുസൽമാന്മാരുമായുണ്ടായ വാഗ്വാദവും പള്ളിയിലെ താമസവും മറ്റും കൊണ്ടു സമയം പോയതറിഞ്ഞില്ല. യോസേപ്പു കത്തനാർ വന്നു കേറിയില്ലെന്നു വെച്ചു ഭൂതദയാവിഹീനനായ ആ കപ്പിത്താനുണ്ടോ കപ്പൽ താമസിപ്പിക്കുന്നു! കപ്പൽ നീക്കുന്നതു കണ്ടപ്പോൾ യോസേപ്പു കത്തനാർ ഉറക്കെ നിലവിളിക്കുകയും കയ്യിലുണ്ടായിരുന്ന ഉറുമാല പൊക്കി വീശിക്കാണിക്കുകയും ചെയ്തു. കപ്പലിലുണ്ടായിരുന്ന ഗീവറുഗീസു കത്തനാരും താരപ്പനും കിടന്നു നിലവിളിക്കുകയും കൂടി ചെയ്തപ്പോൾ പ്രകൃത്യാ കഠിനമാനസനായ കപ്പിത്താനു അല്പം കരുണ തോന്നി കപ്പൽ നിറുത്തി. ഉടനേ രണ്ടു രൂപ കൂലി പറഞ്ഞു നമ്മുടെ കഥാനായകൻ ഒരു തോണിയിൽ കേറി കപ്പലിലേക്കു പുറപ്പെട്ടു. തോണി കപ്പലോടടുത്തു കത്തനാർ ഗോവണി കയറിത്തുടങ്ങിയപ്പോഴേക്കു കപ്പൽ നീക്കിക്കളഞ്ഞതിനാൽ പാവപ്പെട്ട തോണിക്കാരനു കൂലികൊടുക്കാൻ സാധിച്ചില്ല. ഇതിങ്കൽ നമ്മുടെ കഥാനായകനു വലിയ ദുഃഖമുണ്ടായി എങ്കിലും നിവൃത്തിയൊന്നുമില്ലായിരുന്നു. ശുണ്ഠിക്കാര

നായ കപ്പിത്താൻ തന്നെ ഇതിന്ന ദൈവത്തോട സമാധാനം പറയട്ടെ.

ഗോവയിൽനിന്ന വിട്ടതിന്റെ ശേഷം കപ്പൽ വേറെ സ്ഥലങ്ങളിലെങ്ങും അടുക്കാതെ നേരേ ബോംബെക്കു ഓടുകയും മേടമാസം 22ാം നു- പകൽ മൂന്ന മണിക്ക വാണിജ്യത്താൽ ജഗൽപ്രസിദ്ധമായ ആ മഹാനഗരത്തിൽ എത്തുകയും ചെയ്തു

## എട്ടാം അദ്ധ്യായം

ബോംബെ നഗരം

മേടം 22—ഇടവം 9.

കണ്ണൂക്കാരനും നമ്മുടെ കഥാനായകന്റെ പരിചിതനുമായ ഒരു കച്ചവടക്കാരൻ ബോംബെക്കായി കപ്പൽ കേറിയ വിവരം ഇതിന്ന മുമ്പ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ബോംബെയിൽ എത്തിയ ഉടനെ ഇദ്ദേഹത്തിന്റെ വീട്ടിൽ താമസിക്കുന്നതിനായിട്ടാണ നമ്മുടെ യാത്രക്കാർ പുറപ്പെട്ടതു്. അവിടെ എത്തിയപ്പോൾ ആ വീട വളരെ ചെറുതാണെന്ന കാണുകയാൽ സാമാനങ്ങൾ ഇവിടെ വെച്ചിട്ട നമ്മുടെ യാത്രക്കാർ അവിടത്തെ അർമ്മേനിയൻ പള്ളി അന്വേഷിച്ച പുറപ്പെട്ടു. വഴിയിൽ കണ്ട പലരോടും അർമ്മേനിയൻ പള്ളി എവിടെയാണെന്ന ചോദിച്ചിട്ട ഒരു ഫലവും ഉണ്ടായില്ല. ഒടുവിൽ ഒരു പോലീസ് കൺസ്റ്റബിളിനെ കണ്ടു. പള്ളി കാണിച്ചു കൊടുത്താൽ നാലണ കൊടുക്കാമെന്ന പറഞ്ഞപ്പോൾ അയാൾക്ക വലിയ സന്തോഷമായി. നമ്മുടെ യാത്രക്കാരുടെ മാർഗ്ഗദർശിയായി ഈ കൺസ്റ്റബിൾ കുറേ നടന്നതിന്റെ ശേഷം അയാൾ അവരെ ഒരു വലിയ ഗോപുരത്തിന്റെ ഉള്ളിലേക്ക കൊണ്ടുപോയി. അകത്തു ചെന്നപ്പോൾ വെള്ളത്തലപ്പാവു ധരിച്ചഅനേകം അറബികളും തുലുക്കരും ഇരിക്കുന്നതു കണ്ടിട്ട ഇതാണോ അർമ്മേനിയൻ പള്ളി എന്ന യൌസേപ്പുകത്തനാർ സംശയഭയങ്ങളോടു കൂടി കൺസ്റ്റബിളിനോടു ചോദിച്ചാറെ അതേ എന്ന അയാൾ വീണ്ടും ഉറപ്പിച്ച പറഞ്ഞു.

എങ്കിലും നമ്മുടെ യാത്രക്കാർ അയാളുടെ പിന്നാലെ ചെല്ലാതെ മടിച്ചുനിന്നു. ഇതു കണ്ടു് അവിടെ ഇരുന്നിരുന്നവർ കൺസ്റ്റബിളിനോടു ചോദ്യം ചെയ്യാൻ തുടങ്ങി. അവരിൽ രണ്ടു മൂന്നു പേർ നമ്മുടെ യാത്രക്കാരുടെ അടുക്കലും വന്നു വിവരം ചോദിച്ചറിഞ്ഞു. ഉടനെ ഇവർ തിരിയെ ചെന്നു കൺസ്റ്റബിളിനെ അടിക്കാൻ ഭാവിച്ചു. ഇതു കണ്ടപ്പോൾ നമ്മുടെ യാത്രക്കാർ പരിഭ്രമിച്ചു പുറത്തേക്കു ഓടി. ഉടനെ രണ്ടു മൂന്നു പേർ ബദ്ധപ്പെട്ടു വന്നു ഓടീട്ടു ആവശ്യമില്ലെന്നും അതൊരു അറബിപ്പള്ളിയാണെന്നും 'അർമ്മേനിയൻ' എന്ന ശബ്ദം 'അറബി' എന്നു കൺസ്റ്റബിൾ തെററിദ്ധരിച്ചതിനാലാണു് ഈ കുഴപ്പങ്ങളൊക്കെ ഉണ്ടായതെന്നും സാക്ഷാൽ അർമ്മേനിയൻ പള്ളി കാണിച്ചു തരാൻ കൺസ്റ്റബിളിനോടു ശട്ടം കെട്ടീട്ടുണ്ടെന്നും പറഞ്ഞു. ഈ അറബിപ്പള്ളിയിലുണ്ടായിരുന്നവരെല്ലാം വൃദ്ധന്മാരും മല്ലാമക്കാരും ആയിരുന്നതു കൊണ്ടു അപകടമൊന്നും പററിയില്ലെന്നു പറഞ്ഞാൽ മതിയല്ലൊ.

അനന്തരം കൺസ്റ്റബിൾ സാക്ഷാൽ അർമ്മേനിയൻപള്ളിയിലേക്കു തന്നെ വഴി കാണിച്ചു നമ്മുടെ യാത്രക്കാരെ അവിടെ കൊണ്ടുചെന്നാക്കി. ഈ പള്ളിയിൽ അന്നിരുന്ന പുരോഹിതൻ ഒരു വൃദ്ധനും ഈററാൻ നാട്ടുകാരനും പരദേശികളെ പള്ളിയിൽ കേററിത്താമസിപ്പിക്കുന്നതിൽ പ്രകൃത്യാ വൈമനസ്യമുള്ള ഒരാളുമായിരുന്നു. യോസേപ്പുകത്തനാരുടെയും ഗീവറുഗീസുകത്തനാരുടെയും കുപ്പായങ്ങൾ വെറും വെള്ള ആയിരുന്നതിനാൽ ഇവർ സുറിയാനിപ്പട്ടക്കാരല്ലെന്നു ഇദ്ദേഹം തർക്കിക്കകൂടി ചെയ്തു. എങ്കിലും അവിടെ അപ്പോൾ വന്നു താമസിച്ചിരുന്ന കോജാ യാക്കോബു് എന്ന ആൾ ഈ തർക്കത്തെ കേട്ടു അടുത്തു ചെല്ലുകയും നമ്മുടെ യാത്രക്കാരുടെ വാക്കു സത്യമെന്നു അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടതിനാൽ അവർ പള്ളിയിൽ താമസിക്കാൻ അനുവദിക്കണമെന്നു അദ്ദേഹം നിർബന്ധിച്ചതിനെ അർമ്മേനിയൻ പട്ടക്കാരൻ സമ്മതിക്കുകയും ചെയ്തു. ഉടനെ നമ്മുടെ യാത്രക്കാർ ആദ്യം സാമാനങ്ങൾ വെച്ച സ്ഥലത്തു ചെന്നു അതുകൾ എടുപ്പിച്ചു കൊണ്ടുവന്നു പള്ളിയിൽ അവർക്കായി ഒ

ഴിച്ചു കൊടുത്ത ഒരു മുറിയിൽ വെച്ചു. ഇതെല്ലാം കഴിഞ്ഞപ്പോഴെക്കു സൂൎയ്യൻ അസ്തമിച്ചു. അന്നു നമ്മുടെ യാത്രക്കാർ ജലപാനം കഴിച്ചിട്ടില്ലായിരുന്നു. താമസിക്കാൻ സ്ഥലം കിട്ടിയപ്പോഴാണു ഭക്ഷണകാൎയ്യം ഓൎത്തതു. ഉടനെ അങ്ങാടിയിൽ പോയി കുറെ ഭക്ഷണസാധനങ്ങൾ വാങ്ങി രാത്രി പതിനൊന്നു മണിയോടു കൂടി ഭക്ഷണം കഴിച്ചു കിടന്നുറങ്ങുകയും ചെയ്തു.

പിറേറദിവസം രാവിലെ എഴുന്നേററു നമ്മുടെ കത്തനാരന്മാർ രണ്ടു പേരും കുളിച്ചു കറുത്ത കുപ്പായം മുതലായവ ധരിച്ചപ്പോൾ അൎമ്മേനിയൻ പാതിരിയുടെ സംശയങ്ങൾ മുഴുവനും തീൎന്നു. അന്നു മുതൽ ബസ്സറായിക്കു കപ്പൽ പോകുന്നുണ്ടോ എന്നു നമ്മുടെ യാത്രക്കാർ ദിവസംതോറും അന്വേഷിക്കാൻ തുടങ്ങി.

ഇതിനിടയ്ക്കു വേറൊരു സംഗതിയുണ്ടായി. അന്ത്യോക്യയിൽ ചെല്ലുമ്പോൾ പാത്രിയൎക്കീസു ബാവായിക്കു കൊടുക്കണമെന്നു പറഞ്ഞു മലയാളത്തുന്നു ചിലർ നമ്മുടെ കഥാനായകന്റെ സഹായിയായി യാത്ര ചെയ്യുന്ന ഗീവറുഗീസു കത്തനാരുടെ പക്കൽ ചില എഴുത്തുകൾ കൊടുത്തിരുന്നു. പരമാൎത്ഥിയായ ഇദ്ദേഹം ഈ എഴുത്തുകൾ എഴുതിയ ആളുകളുടെ അന്തൎഭോദ്ദേശ്യങ്ങൾ ഒന്നും അറിഞ്ഞിരുന്നില്ല. ഈ എഴുത്തുകളുടെ സ്വഭാവത്തെപ്പററി അറിഞ്ഞപ്പോൾ നമ്മുടെ കഥാനായകനു അപാരമായ ദുഃഖവും സങ്കടവുമുണ്ടായി. താൻ അന്ത്യോക്യയിലേക്കു പുറപ്പെടുന്നതിനു മുമ്പു തന്നെ തനിക്കും ന്യായത്തിനും വിരോധമായി എഴുത്തുകുത്തുകൾ നടത്താൻ ആളുകൾ ഉണ്ടായ സ്ഥിതിക്കു താൻ മലയാളം വിട്ടതിന്റെ ശേഷം ഈ വകക്കാൎക്കു ഉൽസാഹം വളരെ വൎദ്ധിക്കാനെ തരമുള്ളല്ലൊ. ഈ സ്ഥിതിക്കു താൻ അന്ത്യോക്യയിൽ എത്തുമ്പൊഴെക്കു തനിക്കു പ്രതികൂലമായ ഒരഭിപ്രായം പാത്രിയൎക്കീസുബാവായുടെ മനസ്സിൽ ഉണ്ടായിക്കഴിഞ്ഞിരിക്കും. പിന്നെ താനെന്തിനാണു ഇത്രയൊക്കെ കഷ്ടപ്പെട്ടു പരദേശയാത്ര ചെയ്യുന്നതു്? അതുകൊണ്ടു മടങ്ങിപ്പോകയാണു നല്ലതു. എന്നൊക്കെ നമ്മുടെ കഥാനായകനു തോന്നി എന്നു മാത്രമല്ല കൊച്ചിക്കു പോകുന്ന കപ്പൽ അന്വേ

ഷിക്കാനുള്ള ഭാവവുമായി. ഇതറിഞ്ഞപ്പോൾ കൂട്ടുകാർ രണ്ടുപേരും വല്ലാതെ വ്യസനിച്ചു. ഇവർ ഓരോ സമാധാനം പറഞ്ഞു യോസേപ്പുകത്തനാരുടെ ഈ ചാപല്യത്തെ മാററാൻ ശ്രമിച്ചു. നമ്മുടെ കഥാനായകൻ അന്ത്യോക്യയിലേക്കു പോകാൻ പണപ്പിരിവു തുടങ്ങിയപ്പോൾ അദ്ദേഹം ഒരിക്കലും അവിടം വരെ പോകുന്നതല്ലെന്നു ശത്രുക്കൾ ധാരാളമായി സംസാരിച്ചിരുന്നു. പണ്ടൊരിക്കൽ ഒരു ഈയപ്പൻ കത്തനാർ അന്ത്യോക്യയിലേക്കു പോകാനെന്നും പറഞ്ഞു പണം പിരിച്ചു കൊച്ചിയിലോളം പോയി തിരിച്ചു പൊരികയുണ്ടായിട്ടുണ്ടു. യോസേപ്പുകത്തനാർ ഈ ഈയപ്പൻ കത്തനാരേക്കാൾ സമത്ഥനാകയാൽ പക്ഷേ ബൊംബെ വരെ പോയേക്കുമെന്നും അവിടെ റഷ്യൻ യുദ്ധക്കപ്പലുകൾ വന്നു കിടക്കുന്നതു കൊണ്ടു പോകാൻ നിവൃത്തിയില്ലെന്നു പറഞ്ഞു തിരിച്ചു പോരുമെന്നും അന്നു തന്നെ വിരോധികൾ പറഞ്ഞു നടന്നതാണ്. അതുകൊണ്ടു യോസേപ്പുകത്തനാരു മടങ്ങിപ്പോയാൽ ഈ അപവാദം അത്ഥവത്തായിപ്പോകുമെന്നു ഗീവറുഗീസു കത്തനാരും താരപ്പനും നിർബന്ധമായിപ്പറയാൻ തുടങ്ങി. ഇങ്ങനെ ഇല്ലേഹത്തിനു കയ്യും കളയാൻ പാടില്ല, വളയും കളയാൻ പാടില്ല എന്ന സ്ഥിതിയായി. യാതൊന്നും തീച്ചയാക്കാതെ ഒരാഴ്ചയോളം ദുഃഖിച്ചു കഴിച്ചുകൂട്ടി. ഒടുവിൽ എന്തെങ്കിലും ദൈവഹിതം പോലെ ആകട്ടെ എന്നു നിശ്ചയിച്ചു യോസേപ്പുകത്തനാർ കൻ ആരും ഇല്ലാത്ത സമയം നോക്കി അമ്മേനിയൻ പള്ളിയുടെ മദ്ബഹായിൽ പ്രവേശിച്ചു, മനസ്സിനെ ഏകാഗ്രമാക്കിയും കഠിനമായ നിഷ്ഠയോടുകൂടിയും പ്രാത്ഥിക്കാൻ തുടങ്ങി. അല്പബുദ്ധികളായ മനുഷ്യരുടെ തീരുമാനത്തേക്കാൾ സവ്വജ്ഞനായ ദൈവത്തിന്റെ ഹിതവും തീരുമാനവും സവ്വപ്രകാരേണ ആദരണീയമാകയാൽ അതറിയാനായി ദൈവസന്നിധിയിൽ ഇങ്ങനെ ഒട്ടുനേരം മുട്ടുപാടു പാത്തു. അനന്തരം പെട്ടെന്നു മനസ്സിന്റെ ഭാരം കുറഞ്ഞതു മുഖത്തും പ്രകാശിപ്പിച്ചുംകൊണ്ടാണു അദ്ദേഹം പള്ളിയിൽ നിന്നു പുറത്തു വന്നതു. അന്ത്യോക്യയിലേക്കു പോകുന്ന വകയ്ക്കു ശേഖരിച്ച ധനം വേറൊരു വകയ്ക്കു ഉപയോഗിക്കുന്നതു യുക്തമല്ല. ദുഷ്ടന്മാരുടെ ഉപദ്രവം നി



മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ

മിത്തം തനിക്ക മെത്രാൻസ്ഥാനം കിട്ടാതെ വരുന്നകാം. എന്നാലെന്താണ്? മലങ്കരസഭയുടെ ദയനീയാവസ്ഥയെ പരിശുദ്ധസിംഹാസനത്തിങ്കൽ അറിയിക്കാനും യോഗ്യനായ ഒരു മെത്രാപ്പോലീത്തായെ തെരിഞ്ഞെടുത്തു മലയാളത്തേക്ക അയയ്ക്കണമെന്ന അപേക്ഷിക്കുന്നതിനും പരാശ്രയം ആവശ്യമില്ലല്ലൊ. ബലഹീനനായ തന്നെക്കൊണ്ടു ദൈവം ഇതു സാധിച്ചു എങ്കിൽ ഇതു തന്നെയാണ തന്റെ ജന്മോദ്ദേശ്യം. അതിനാൽ ഉടനെ അന്ത്യോക്യയിലേക്കു പുറപ്പെടുക തന്നെ. പ്രാർത്ഥനാനന്തരം യോസേപ്പുകത്തനാരുടെ മനോഗതങ്ങൾ ഇപ്രകാരമായിരുന്നു. സഫലമായ ഈ പ്രാർത്ഥനയുടെ ശേഷം അന്ത്യോക്യയിലേക്ക പോകുന്നതിനുള്ള ഒരുക്കങ്ങൾ ചെയ്തതു എത്രത്തോളം തിടുക്കത്തിലായിരുന്നു എന്ന വിവരിക്കാൻ പ്രയാസം. കൊച്ചിയിൽ നിന്നു കപ്പൽ കയറിയപ്പോൾ പട്ടിണികിടക്കേണ്ടിവന്ന അവസ്ഥ ആവത്തിക്കാതിരിക്കാൻ വേണ്ട മുൻകരുതലുകൾ ചെയ്തു ബസോറായിലേക്കുള്ള കപ്പൽക്കൂലി മൂന്ന പേൎക്കും കൂടി 96 രൂപ അടച്ചു രശീതി വാങ്ങി, ഇടവം 9ാം നു- വൈകുന്നേരം മൂന്നു പേരും കൂടി വീണ്ടും കപ്പൽ കേറുകയും ചെയ്തു. ബോംബെയിലുണ്ടായിരുന്ന അർമ്മേനിയൻ ക്രിസ്ത്യാനികൾ നമ്മുടെ യാത്രക്കാരുടെ ഒപ്പം കപ്പലിലോളം പോയി യാത്ര പറഞ്ഞാണ പിരിഞ്ഞത്.

---

## ഒമ്പതാം അദ്ധ്യായം.

ബൊംബെ മുതൽ ബസോറാ വരെ.

### 1038 ഇടവം 10..... 22.

ഇടവം 9ാംനു- അഞ്ചു മണിക്ക നമ്മുടെ യാത്രക്കാർ കപ്പലിൽ കേറിയതാണെങ്കിലും പിറ്റെ ദിവസം കാലത്തു മാത്രമെ കപ്പൽ നീക്കിയുള്ളു. ഇതു ഇവർ കൊച്ചിയിൽ നിന്നു കേറിയ കപ്പലിനെക്കാൾ വളരെ വലിപ്പവും സ്വഛന്ദമായി സഞ്ചരിക്കാൻ വേണ്ട വിസ്താരമുള്ളതുമായിരുന്നു. എങ്കിലും കാററു പ്ര

തിക്രൂലമായി വരുമ്പോൾ മൂന്നാം ക്ലാസിൽ കേറിയിരുന്ന നമ്മുടെ യാത്രക്കാർ ഉൾപ്പെട്ട ആളുകൾക്കു പുകയുടെ ഉപദ്രവം അല്പമല്ലായിരുന്നു. പുകയോടു കൂടി കൽക്കരിയുടെ പൊടി പാറന്നു വീണു ഇവരുടെ ഉടുപ്പുകൾ വഷളാവുക എന്നൊരു ശല്യം വിശേഷാലും ഉണ്ടായിരുന്നു. ഈ ഉപദ്രവത്തെ തടുക്കാനായി കപ്പിത്താൻ ഒരു വിദ്യ പ്രയോഗിച്ചു. മൂന്നാം ക്ലാസുകാർ ഇരിക്കുന്നതിന്റെ നടുവിൽ ഇദ്ദേഹം തിരശ്ശീല പോലെ ഒരു കപ്പൽപായ് കൊണ്ടുവന്നു കെട്ടിക്കുകയും ഇതിന്റെ അകത്തു പുകയുടെ ഉപദ്രവം കൂടാതെ ഇരിക്കാൻ ആഗ്രഹമുള്ളവർ 15 രൂപ വീതം കൊടുക്കണമെന്നു ശട്ടം കെട്ടുകയും ചെയ്തു. ഉടനെ നമ്മുടെ യാത്രക്കാർ മൂന്നു പേരും കൂടി 45 രൂപ കൊടുത്തു ഈ തിരശ്ശീലയ്ക്കകത്തു കടന്നിരുന്നു. ഇതിൽ പിന്നെ അവർക്കു പുകയുടെയാകട്ടെ കരിയുടെ ആകട്ടെ യാതൊരുപദ്രവവും നേരിട്ടില്ല. ഈ കപ്പലിലെ പാചകനായകൻ ഒരു റോമൻകത്തോലിക്ക ക്രിസ്ത്യാനിയായിരുന്നു. ഒന്നു രണ്ടു ദിവസം കൊണ്ടു ഈയാളും നമ്മുടെ കഥാനായകനും തമ്മിൽ നല്ല സ്നേഹമായിത്തീർന്നതിനാൽ ഭക്ഷണത്തിനു നല്ല പദാർത്ഥങ്ങൾ കിട്ടിക്കൊണ്ടിരുന്നു. എന്നു മാത്രമല്ല നമ്മുടെ യാത്രക്കാർ കൊടുക്കുന്ന സംഖ്യയ്ക്കു അനുരൂപമല്ലാത്തതും യൂറോപ്യന്മാർക്കായി ഉണ്ടാക്കപ്പെടുന്നതും ആയ സാധനങ്ങളും യഥേഷ്ടം ഈയാൾ ഇവർക്കു കൊടുത്തു വന്നു. ഇതുനിമിത്തം ബൊംബെയിൽ നിന്നു വാങ്ങി ശേഖരിച്ചിരുന്ന ഭക്ഷണസാധനങ്ങൾ ഒന്നും തന്നെ എടുത്തുപയോഗിക്കാൻ സംഗതി വന്നില്ല.

ഇടവം 13-ാം നു- കപ്പൽ മസ്ക്കത്തു (Muscat) തുറമുഖത്തെത്തി. ഇതു വളരെ വിശേഷപ്പെട്ട ഒരു തുറമുഖമാണ്. എത്ര വലിയ കാറ്റും കോളും ഉണ്ടായാലും ഈ തുറമുഖത്തു കിടക്കുന്ന കപ്പലുകൾക്കു യാതൊരു കേടും സംഭവിക്കുന്നതല്ല. ഇവിടെ കരിങ്കല്ലുകൊണ്ടു കടലിലേക്കു കോട്ട പോലെ നീട്ടി കെട്ടി ഒരു കുളം ഉണ്ട്. മദിരാശി തുറമുഖം കണ്ടിട്ടുള്ളവർക്കു ഇതിന്റെ സ്വഭാവം നല്ലപോലെ മനസ്സിലാകുന്നതാണ്. ഈ കുളത്തിനകത്തു കപ്പലുകൾ കരയോടു വളരെ അടുത്തു നിൽക്കാൻ തക്കവ

ണ്ണും വെള്ളത്തിന്നു വളരെ ആഴമുണ്ട്. ഈ സംഗതിയിൽ ഇതിനെ കൊച്ചീതുറമുഖത്തോടും ഉപമിക്കാം. കപ്പൽ ഈ തുറമുഖത്തു അടുക്കുമ്പോൾ അതൊരു പുരസ്സകത്തു നിൽക്കുന്നതായി തോന്നിപ്പോകും. ഏതു സാമാനത്തിന്നും ഇവിടെ നല്ല സഹായമാണു. മലയാളത്തു രണ്ടു മൂന്നു രൂപാ വിലയുള്ള മത്സ്യത്തിന്നു മസ്കത്തു നാലോ ആറോ അണയേ വിലയുള്ളൂ. മാംസത്തിന്നും വില വളരെ കുറവാണ്. "മസ്കത്തല്വാ" എന്നു പേരു പറഞ്ഞു കപ്പൽക്കാർ കൊച്ചിയിലും ആലപ്പുഴയും വിൽക്കാൻ കൊണ്ടു വരുന്ന പലഹാരം ഇവിടെ ഉണ്ടാകുന്നതാണ്.

പിറേറദിവസം ഇവിടെ നിന്നു കപ്പൽ പുറപ്പെടുന്ന സമയത്തു മസ്കത്തുകാരനായ ഒരു വലിയ കച്ചവടക്കാരൻ കൂടി ബുശേറിലേക്കു (Bushire) പോകാനായി കേറി. ഇദ്ദേഹത്തിന്റെ അഞ്ചു വയസ്സു പ്രായമുള്ള ഒരു പുത്രനും കൂടെയുണ്ടായിരുന്നു. ഈ കുട്ടിയുടെ കയ്യിൽ നമ്മുടെ യാത്രക്കാർ ഇതിനു മുമ്പു കണ്ടിട്ടില്ലാത്ത ഒരു തരം ഫലങ്ങൾ ഉണ്ടായിരുന്നു. തിരക്കിയതിൽ ഇതു പച്ചമുന്തിരിങ്ങാഫലങ്ങളാണെന്നു അറിഞ്ഞതിനാൽ അതിൽ ഒന്നോ രണ്ടോ കിട്ടിയാൽ കൊള്ളാമെന്നു ഇവർ വളരെ ആഗ്രഹിച്ചു. നമ്മുടെ കഥാനായകന്റെ ശ്രമത്താൽ ഈ ആഗ്രഹം പ്രയാസം കൂടാതെ സാധിക്കുകയും എല്ലാവരും കൂടി പച്ചമുന്തിരിങ്ങാ ഇദംപ്രഥമമായി ഭക്ഷിച്ചു അത്യന്തം ആനന്ദിക്കുകയും ചെയ്തു. അദ്ദിവസം അസ്തമിച്ചു കപ്പലിൽ വ്യസനകരമായ ഒരു സംഭവം വിശേഷലുണ്ടായി. ഭാൎയ്യയോടും കുട്ടിയോടും കൂടി കപ്പലിൽ കേറീട്ടുണ്ടായിരുന്ന ഒരു മുസൽമാനു പെട്ടെന്നു വിഷൂചിക ആരംഭിച്ചു. ഈ വൎത്തമാനം കേട്ടു കപ്പലിലുള്ളവരെല്ലാം ഞെട്ടിപ്പോയി. ദീനമൊ നിമിഷം പ്രതി വൎദ്ധിച്ചു കൊണ്ടിരുന്നു. പിറേറദിവസം കാലത്തു ഏഴുമണിക്കു ആ സാധു മരിച്ചു പോകയും ചെയ്തു. കപ്പലിൽ ഉണ്ടായിരുന്ന മുസൽമാന്മാർ കൂടി ശവം പെട്ടെന്നു ഒന്നു രണ്ടു പായിൽ പൊതിഞ്ഞു കെട്ടി പാദത്തിങ്കൽ കല്ലും കെട്ടിയിട്ടു കടലിലേക്കു എറിഞ്ഞു. ഇതുകണ്ടപ്പോൾ നമ്മുടെ യാത്രക്കാരുടെ ദുഃഖം ദ്വിഗുണീഭവിച്ചു. പിറേറദിവസം മരിച്ച ആളു

ടെ ഭാൎയ്യയ്ക്കും കുട്ടിക്കും വിഷൂചിക ആരംഭിച്ചു. ദീനം കലശലായപ്പോൾ ആ സ്ത്രീ താനും തന്റെ പുത്രനും മരിച്ചാൽ മൃതശരീരങ്ങൾ കടലിൽ എറിഞ്ഞുകളയാതെ കരയ്ക്കു കൊണ്ടു പോയി സംസ്കരിക്കണമെന്നും ഇതിന്നു തന്റെ പെട്ടി തുറന്നു വേണ്ട പണം എടുത്തുകൊള്ളണമെന്നും ബാക്കി പണം വീട്ടിലുള്ള തന്റെ കുട്ടികൾക്കു കൊടുക്കണമെന്നും കപ്പിത്താനോടു മഹമ്മദുനിബിയുടെ നാമത്തിൽ അപേക്ഷിച്ചു. പിറെറദിവസം രണ്ടു പേരും മരിച്ചു. ഇതിനകം കപ്പൽബന്തറാബാസിൽ (Bunder Abbas) എത്തിയതിനാൽ പ്രേതം രണ്ടും അവിടെ ഇറക്കി സംസ്കരിക്കുകയും ചെയ്തു.

തുടരെത്തുടരെ ഉണ്ടായ ഈ മൂന്നു അപകടമരണങ്ങൾ കഴിഞ്ഞപ്പൊഴേക്കു നമ്മുടെ യാത്രക്കാർ വല്ലാതെ ഭയപരവശരായി. ഇങ്ങനെ മരണങ്ങൾ ഇടവിടാതെ ഉണ്ടായാൽ കപ്പൽ ബസോറായിൽ എത്തുന്നതിന്നു മുമ്പു യാത്രക്കാരെല്ലാവരും കാലഗതിയെ പ്രാപിക്കുമല്ലൊ എന്നു വിചാരിച്ചാണു ഇവർ വ്യസനിക്കാൻ തുടങ്ങിയതു. കപ്പലിൽ ഓടാനൊ ഒളിക്കാനൊ വല്ലതും നിവൃത്തിയുണ്ടൊ? ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ക്രിസ്ത്യാനികൾക്കുള്ള ഏകഗതിയായ "മുട്ടികുത്തുക" പ്രാൎത്ഥനയിൽ തന്നെ നമ്മുടെ യാത്രക്കാർ അവരുടെ സമയം മുഴുവൻ വ്യയം ചെയ്തു.

ബന്തറാബാസിൽ നിന്നു വിട്ട ശേഷം കപ്പൽ ബുശേർ (Bushire) തുറമുഖത്തടുത്തു. അവിടെനിന്നു 3നരിട്ടു ബസോറായിക്കു ഓടിച്ചു. ഇവിടെ അടുക്കുന്നതിന്നു മൂന്നു ദിവസം മുമ്പു മുതൽ സമുദ്രത്തിലെ വെള്ളത്തിന്നു ഉപ്പില്ലായിരുന്നു. ഇവിടെ മൂന്നു നാലു നദികളിലെ വെള്ളം എല്ലാം കൂടി സമുദ്രത്തിലേക്കു പ്രവഹിച്ചുകൊണ്ടിരുന്നതാണു ഇതിന്നു കാരണം. ഇടവം ൨൨-ാം നു-പകൽ പന്ത്രണ്ടു മണിക്കു കപ്പൽ ബസോറാത്തുറമുഖത്തു അടുത്തു.

ഈ അദ്ധ്യായം അവസാനിക്കുന്നതിന്നു മുമ്പു അല്പമായ ഒരു ഭൂവിവരണം ആവശ്യമാണെന്നു തോന്നുന്നു. കപ്പൽ ബോംബയിൽനിന്നു വിട്ടിട്ടു ആദ്യം അടുത്ത തുറമുഖം മസ്കത്തു (Muscat)

എന്നാണല്ലോ പറഞ്ഞതു. ഇതു ബോംബയുടെ വടക്കു പടിഞ്ഞാറായി അറേബിയാ രാജ്യത്തിന്റെ കിഴക്കേ തീരത്തുള്ള ഒരു തുറമുഖമാണ്. ബോംബയിൽ നിന്നു ഈ തുറമുഖത്തേക്കുള്ള ദൂരം ഉദ്ദേശം ആയിരം നാഴികയാകുന്നു. അറേബിയൻ സമുദ്രത്തിന്റെ ഒരു ഭാഗമായ ഒമാൻ ഉൾക്കടലിൽ നിന്നു പേർഷ്യൻ ഉൾക്കടലിലേക്കു പ്രവേശിക്കുന്ന സ്ഥലത്താണു ബന്തറാബാസ് തുറമുഖം. പേർഷ്യാരാജ്യത്തിന്റെ തെക്കു പടിഞ്ഞാറെ തീരത്തുള്ള അറേബിയാരാജ്യത്തിനും പേർഷ്യാരാജ്യത്തിനും മദ്ധ്യേയാണു പേർഷ്യൻ ഉൾക്കടൽ കിടക്കുന്നതു. യൂപ്രട്ടീസ്, ടൈഗ്രീസ്*, എന്നീ നദികൾ തുർക്കി രാജ്യത്തിന്റെ ഒരു ഭാഗമായ കൽദയാ ദേശത്തു കൂടി ഒഴുകി പേർഷ്യൻ ഉൾക്കടലിന്റെ വടക്കു പടിഞ്ഞാറെ അറ്റത്തു വന്നു വീഴുന്നതിനു മുമ്പു ഒന്നിച്ചു ചേരുന്നു. ഇങ്ങിനെ യോജിച്ചൊഴുകാൻ ആരംഭിച്ച അല്പം കീഴ്പ്പെട്ടു മാറുന്ന സ്ഥലത്താണു ബസോറാ പട്ടണം (Basura) മസ്കത്തു തുറമുഖത്തു നിന്നു ബസോറായിലേക്കുള്ള ഉദ്ദേശം ദൂരം തൊള്ളായിരം നാഴികയാകുന്നു.

---

## പത്താം അദ്ധ്യായം.

### ബസോറാ മുതൽ ബഗദാദു വരെ.

### 1038 ഇടവം 22--മിഥുനം 1.

കൊച്ചിയിൽ വെച്ചു നമ്മുടെ കഥാനായകൻ മൂസൽനാട്ടുകാരനായ ഒരു പൌലൂസ് കശീശായെ കണ്ടു പരിചയപ്പെട്ടകയും അദ്ദേഹത്തിൽനിന്നു ചിലകത്തുകൾ വാങ്ങുകയും ചെയ്ത വിവരം ഇതിനു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ബസോറായിലേക്കുള്ള എഴുത്തിന്റെ മേൽവിലാസക്കാരനെ അന്വേഷിക്കാനായി നമ്മുടെ യാത്രക്കാർ കപ്പലിൽ നിന്നു പുറപ്പെടാൻ ഭാവിച്ച

---

*ഈ നദികൾക്കു സുറിയാനിയിൽ പറഞ്ഞു കാണുന്ന പേരു പ്രാസുദക്കലാസ, എന്നാണു.

പ്പോൾ ചിലർ വള്ളത്തിൽ കേറി കപ്പലിലേക്കു വന്നു. നമ്മുടെ കഥാനായകൻ ആ എഴുത്തെടുത്തു അവരിൽ മുഖ്യനെന്നു തോന്നിയ ആളെ കാണിച്ചു, മേൽവിലാസക്കാരൻ എവിടെയാണെന്നു ചോദിച്ചപ്പോൾ ഉണ്ടായ മറുപടി ആശ്ചര്യസങ്കലിതമായ സന്തോഷത്തെ ജനിപ്പിച്ചു. മേൽവിലാസക്കാരൻ താൻ തന്നെയാണെന്നും പൊല്യൂസ് കശീശായുടെ എഴുത്തനുസരിച്ചു താൻ എതിരേൽക്കാൻ വന്നിരിക്കയാണെന്നും അവശ്യമുള്ള എന്തു സഹായവും ചെയ്തു കൊടുപ്പാൻ സന്നദ്ധനാണെന്നും ഇപ്പോൾ തന്നെ ബഗദാദിലേക്കു പുറപ്പെടാനാണു ഇഷ്ടമെങ്കിൽ ടൈഗ്രീസു നദിയിൽ തീബോട്ടു തയാറുണ്ടെന്നും ബസോറായിൽ അല്പം വിശ്രമിക്കാനാണ് ആഗ്രഹമെങ്കിൽ ഇനി തീബോട്ടു മടങ്ങി വരുന്നതിനു ഇരുപതു ദിവസത്തിൽ കുറയാതെ താമസമുണ്ടാകുമെന്നും യുക്തമെന്നു തോന്നുന്നതു അനുസരിച്ചു വേണ്ടതു ചെയ്യുമെന്നും മററും ഇദ്ദേഹം വളരെ സ്നേഹമായി പറഞ്ഞു. യാത്രക്കാർക്കു കുഴപ്പം നന്നേ ഉണ്ടായിരുന്നു എങ്കിലും കാലതാമസത്തെ ഭയപ്പെട്ടിട്ടു യാത്രയാരംഭിക്കാമെന്നാണു തീർച്ചയാക്കിയതു. ഉടനേ സാമാനങ്ങൾ തീബോട്ടിൽ കൊണ്ടുപോയി വെക്കുന്നതിനു വേണ്ട ഏപ്പാടുകൾ നടന്നുകഴിഞ്ഞു.

ബസോറായിൽ നിന്നു ഈ ആളുകൾ കേറിവന്ന വാഹനം ഇവിടങ്ങളിൽ കാണുന്ന തരം വള്ളമല്ല. അതിൻെറ ആകൃതി ഒരു ചെമ്പിൻെറ സംപ്രദായത്തിൽ വൃത്തമായിരുന്നു. ചൂരൽ കൊണ്ടോ അതിനു സമമായ മറെറന്തോ വള്ളികൊണ്ടോ മുടഞ്ഞുണ്ടാക്കി കീൽ തേച്ചതാണു. പത്തുപന്ത്രണ്ടു പേർക്കു ഇതിൽ കേറി സഞ്ചരിക്കാം. നമ്മുടെ യാത്രക്കാർ ഈ ജലവാഹനത്തിൽ കേറി തീബോട്ടിലേക്കു പുറപ്പെട്ടു.

ബസോറാപ്പട്ടണം ഇപ്പോഴും ഒരു വലിയ കച്ചവടസ്ഥലമാണെങ്കിലും അതിൻെറ പ്രതാപം പണ്ടത്തേതിൽ കുറഞ്ഞിരിക്കയാണു. ഈ പട്ടണത്തിനു ചുററും ഈന്തപ്പനകൃഷി ധാരാളമായി നടക്കുന്നുണ്ടു. കേരളത്തിലെ തെങ്ങിൻതോട്ടങ്ങളെപ്പോലെ രണ്ടും മൂവായിരവും ഈന്തമരങ്ങൾ ഉള്ള അനേകം തോട്ടങ്ങൾ ഈ സ്ഥലത്തുണ്ട്. ഈ രാജ്യത്തെ പ്രധാന മുതലെടുപ്പു ഈ തോ

ട്ടങ്ങളിൽ നിന്നാണ. ബസ്സോറായിൽ ഒരു അൎമ്മേനിയൻ പള്ളിയും ഒരു കൽദായപ്പള്ളിയുമുണ്ട്. ഇവിടെ ഒരു ബ്രിട്ടീഷ് കോൺസൽ (Consul രാജപ്രതിനിധി) ഉണ്ട്. ഏറിയ കൂറും ജനങ്ങൾ മുസൽമാന്മാരാണ. കുറെ യഹൂദന്മാരുമുണ്ട്.

വള്ളം തുറമുഖം വിട്ട ടൈഗ്രീസ് നദിയിലേക്കു കടക്കുന്ന അതൃത്തിയിൽ എത്തിയപ്പോൾ, വലിയ തലേക്കെട്ടുകാരായ നാലാറു തുൎക്കി ശിപായികളെയും അവൎക്കു താമസിക്കാനും മററുമായുള്ള ഒരു കച്ചേരിയും കണ്ടു. ശിപായികൾ വള്ളം വിളിച്ചടുപ്പിച്ച പാസ്സ്പോർട്ട കാണിക്കാൻ ആവശ്യപ്പെട്ടു. പാസ്സ്പോർട്ട കൂടാതെ യാത്രക്കാരഭിക്കരുതെന്നു കൊച്ചിയിൽ വെച്ച കിട്ടിയ മാർ കൂറിലോസിന്റെ എഴുത്ത് നമ്മുടെ കഥാനായകന്ന അപ്പോൾ ഓൎമ്മയിൽ വന്നു. എന്താണ നിവൃത്തി? യാത്രക്കാരുടെ പരുങ്ങലും സംശയവും കണ്ടപ്പോൾ തുൎക്കിയുദ്യോഗസ്ഥന്മാർ കോപിക്കാൻ തുടങ്ങി. യോസേപ്പുകത്തനാർ ധൈൎയ്യത്തെ അവലംബിച്ച കൊച്ചിയിലെ ജഡ്ജി സായ്പ്പ കൊടുത്ത എഴുത്തെടുത്തു കാണിച്ചു. ഈ ഉദ്യോഗസ്ഥന്മാൎക്ക ഇംഗ്ലീഷു അറിഞ്ഞുകൂടായിരുന്നതിനാൽ അവർ ആ എഴുത്ത് ദേഷ്യഭാവത്തോടു കൂടി തിരിയെ കൊടുക്കുകയും ഇതു പാസ്സ്പോർട്ടല്ലെന്നും പാസ്സ്പോർട്ടിൽ മുദ്രയുണ്ടാകാതെയിരിക്കയില്ലെന്നും പറയുകയും ചെയ്തു. ശകാരവും കലശലായി. പെട്ടെന്നു നമ്മുടെ കഥാനായകന്ന ഒരുപായം തോന്നി. കൊച്ചിയിലെ ജഡ്ജിയുടെ എഴുത്തിന്ന ഏകദേശം തുല്യമായ ഒന്നു മാർ കൂറിലോസു കൊടുത്തിട്ടുണ്ടായിരുന്നു. ഇതിൽ രണ്ടു മൂന്നു മുദ്രകളുമുണ്ടായിരുന്നു. കടലാസ്സും വലിയതായിരുന്നു. ഇതെടുത്തു കാണിച്ചപ്പോൾ ഉദ്യോഗസ്ഥന്മാൎക്ക തൃപ്തിയായി. ഈ വലിയ പാസ്സ്പോർട്ട കയ്യിലിരിക്കെ ചെറിയ പാസ്സ്പോർട്ട ആദ്യം എടുത്തു കാണിച്ചിട്ടു കാൎയ്യമില്ലായിരുന്നു എന്നു അവർ പറയുകയും വല്ലതും കിട്ടിയാൽ കൊള്ളാമെന്നുള്ള ഭാവം കാണിക്കുകയും ചെയ്തു. വല്ല വിധത്തിലും ഇവരുടെ കയ്യിൽ നിന്നു രക്ഷപെടണമല്ലൊ എന്നു വിചാരിച്ച അവരിൽ പ്രധാനികളെന്നു തോന്നിയ മൂന്നുപേൎക്കും ഓരോ തങ്കക്കാശു കൊടുത്തപ്പോൾ അവർ വളരെ സന്തോഷിക്കു

കയും യാത്രക്കാരുടെ പേരുകൾ ചേർത്തു മുറസ്സുള്ള മൂന്നു പാസ്സോർട്ടുകൾ കൊടുക്കുകയും ചെയ്തു.

വള്ളം വൈകുന്നേരം അഞ്ചരമണിക്കു തീബോട്ടിങ്കൽ എത്തി. വള്ളക്കാരെ പിരിച്ചുവിടാൻ നമ്മുടെ കഥാനായകൻ കുറെ പ്രയാസപ്പെടേണ്ടിവന്നു. കപ്പലിൽ നിന്നു തീബോട്ടിലേക്കു മുക്കാൽ നാഴികയിലധികം ദൂരമില്ലായിരുന്നു. ആദ്യം ഒരു രൂപ കൂലി കൊടുത്തതു അവർ ദേഷ്യപ്പെട്ടു തിരിയെ കൊടുത്തു. വള്ളക്കാർ പോക്കിരികളായ മുസൽമാന്മാർ ആയിരുന്നതുകൊണ്ടു അവരോടു ന്യായം പറഞ്ഞാൽ ചെല്ലുകയില്ലെന്നു കണ്ടു പിന്നെ രണ്ടും അതും ഉപേക്ഷിച്ചതിനാൽ മൂന്നും രൂപ കൊടുത്തു. ഇതും അവർ ഉപേക്ഷിച്ചതിനാൽ യാത്രക്കാർ വിസ്മയിച്ചു നിന്നുപോയി. അപ്പോഴേക്കു വള്ളക്കാരുടെ ദേഷ്യം കലശലായി. ഉടനെ ഈ അക്രമികൾക്കു കൊടുക്കാനായി നമ്മുടെ കഥാനായകൻ നാലു രൂപ എടുത്തപ്പോൾ ഈ വഴക്കു തീബോട്ടിനകത്തു കണ്ടുകൊണ്ടു നിന്നിരുന്ന ഒരു തടിയൻ യാത്രക്കാരും വള്ളക്കാരും നിൽക്കുന്ന പരാന്തയിലേക്കു ചാടിയിറങ്ങി വന്നു നമ്മുടെ കഥാനായകന്റെ കയ്യിലുണ്ടായിരുന്ന നാലു രൂപ പിടിച്ചു പറിച്ചെടുത്തു. എന്നിട്ടു വള്ളക്കാരുടെ നേരെ തിരിഞ്ഞു അവരുടെ ചെകിട്ടത്തു ഈരണ്ടും മുമ്മൂന്നും അടിയും കൊടുത്തതിന്റെ ശേഷം ഒരു രൂപ വള്ളത്തിലേക്കു ഇട്ടുകൊടുത്തു അവരെ ഓടിക്കുകയും ബാക്കിയുള്ള മൂന്നുരൂപയും നമ്മുടെ കഥാനായകന്റെ കയ്യിൽ തിരിയെ കൊടുക്കുകയും ചെയ്തു. ഉടനെ ഔസേപ്പുകത്തനാർ ഈ വിധത്തിൽ ഉപകാരം ചെയ്ത ആളുടെ കയ്യു കടന്നു പിടിച്ചു നന്ദിപറഞ്ഞു അദ്ദേഹം ആരെന്നു ചോദിച്ചു. ഒരു കൽദായസുറിയാനിക്കാരനാണെന്നും തീബോട്ടിൽ ഒരുദ്യോഗമുണ്ടെന്നും വള്ളക്കൂലി ഒരുരൂപ കൊടുത്തതു തന്നെ അധികമാണെന്നും പറഞ്ഞു. യാത്രക്കാർ മലയാളത്തുകാരാണെന്നു അറിഞ്ഞപ്പോൾ ഈ മനുഷ്യനു വളരെ സന്തോഷമായി. മലയാളത്തെ കൽദായമെത്രാനായിരുന്ന മാർ അബ്ദീശോയേയും മററും ഇദ്ദേഹം കണ്ടു പരിചയപ്പെട്ടിരുന്നതിനാൽ നമ്മുടെ യാത്രക്കാ

രോടു വൎത്തമാനങ്ങൾ ചോദിച്ചറിയുകയും വേണ്ട സഹായങ്ങൾ സന്തോഷത്തോടെ ചെയ്തു കൊടുക്കുകയും ചെയ്തു.

രാത്രി ഏഴുമണിക്കു തീബോട്ടു നീക്കി. ഈ തീബോട്ടിനെക്കുറിച്ചും അല്പം പറയാം. ഇതു കൊച്ചിയിലും മററും കാണുന്ന തീബോട്ടുകളുടെ സംപ്രദായത്തിലുള്ളതല്ല. ഇതിനൊരു സാധാരണ കപ്പലിന്റെ വലിപ്പമുണ്ടു. ഇതിന്റെ മൂന്നു ഭാഗത്തും ഒന്നരക്കോൽ വീതിയിൽ വരാന്തയും ഇവിടെ ഇരിക്കുകയൊ നിൽക്കുകയൊ ചെയ്യുന്ന ആളുകളുടെ രക്ഷെക്കുവേണ്ടി ചുററും ഇരിമ്പുകമ്പി കൊണ്ടു വേലിയുമുണ്ടു. കപ്പലിലെ സംപ്രദായത്തിൽ ഒന്നാംക്ലാസിൽ പത്തും രണ്ടാംക്ലാസിൽ നാലും മുറികളുമുണ്ടു. മൂന്നാംക്ലാസുകാർ മുകളിലത്തെ തട്ടിലാണിരിക്കുന്നതു. ഇവിടെ പത്തുനൂറു പേൎക്കു സുഖമായിരിക്കാൻ തക്ക വിസ്താരമുണ്ടു. ഈ തീബോട്ടിന്റെ അടിഭാഗം പരന്നാണു. ഒന്നോ രണ്ടോ മുഴം മാത്രം ആഴമുള്ള ദിക്കിലും ഈ ബോട്ടു ഓടിക്കാവുന്നതാണു.

ടൈഗ്രീസ് നദി ഇവിടങ്ങളിലുള്ള വലിയ നദികളെപ്പോലെയാണു. ഇതിന്റെ ഉല്പത്തിസ്ഥാനത്തു നിന്നുള്ള ഒഴുക്കു വളരെ ശക്തിയായിട്ടുള്ളതാകയാൽ ബഗദാദുവരെ മാത്രമെ തീബോട്ടുകൾ സാധാരണമായി ഓടിക്കാറുള്ളു. ഇതു തന്നെ വളരെ പ്രയാസപ്പെട്ടാണു. ടൈഗ്രീസുനദി ഇവിടങ്ങളിൽ പുഞ്ചനിലങ്ങളുടെ നടുവിൽ കൂടി ഒഴുകുന്ന ഒരു തോടു പോലെ കിടക്കയാണു. ഇരുകരയിലും കുന്നും മലയും ഒന്നുമില്ല. പകരം വളരെ വിസ്താരമുള്ളതും വിശേഷപ്പെട്ടതും ആയ വിള ഭൂമിയാകുന്നു. ബസോറാ മുതൽ ബഗദാദു വരെയുള്ള ഭൂമിക്കു സമമായുള്ള ഭൂമി ഈ രാജ്യത്തു ഒരിടത്തും കാണുമെന്നു തോന്നുന്നില്ല. എങ്കിലും നല്ല ഫലപുഷ്ടിയുള്ള ഈ പ്രദേശം മുഴുവൻ പുൽക്കാടായിട്ടാണു കിടക്കുന്നതു. ഒന്നും രണ്ടും ദിവസം ബോട്ടു ഓടുമ്പോൾ പത്തുനൂറു വീടുകൾ ഉള്ള ഒരു ചെറിയ ഗ്രാമം കാണാം. ഗ്രാമവാസികൾ മിക്കവാറും കൃഷിക്കാരാണ്. എങ്കിലും അവരവരുടെ ഗ്രാമത്തോടു അടുത്ത പ്രദേശങ്ങളിൽ മാത്രമേ ഇവർ കൃഷി ചെയ്യാറുള്ളു. പുല്ലു പിടിച്ചു കിടക്കുന്ന പ്രദേശങ്ങളെ കരടികൾ തങ്ങളുടെ വാസഗൃഹങ്ങളായി ഉപയോഗിക്കുന്നു. തീബോട്ടിന്റെ ശബ്ദം കേൾക്കുമ്പോൾ ഈ ജന്തുക്കൾ ഇളകി ന

ദിതീരത്തുവന്നു ശബ്ദിക്കും. അപ്പോൾ ബോട്ടുകാർ അതുകളെ വെടിവെച്ചു കൊല്ലുകയും ചെയ്യും.

നബുക്കദനേസർ രാജാവു വലിയ മൈതാനത്തു ബിംബത്തെ സ്ഥാപിച്ചു എന്നു പഴയ നിയമത്തിൽ പറയുന്നതു ഈ പ്രദേശത്തെ ഉദ്ദേശിച്ചാണെന്നായിരുന്നു ബോട്ടിലുള്ളവരുടെ വിശ്വാസം. എന്നു മാത്രമല്ല, അദ്ദേഹം ബിംബത്തെ സ്ഥാപിച്ച തറ വളരെ ദൂരത്തു് യാത്രക്കാൎക്കു ചിലർ കാണിച്ചുകൊടുക്കുകയും ചെയ്തു. ബസ്രായിൽനിന്നു പുറപ്പെട്ടതിന്റെ പിറെറദിവസം ബോട്ടു് ഒരു യഹൂദപ്പള്ളിയുടെ കടവിലടുത്തു. ഇതു നെബുക്കദനേസർ രാജാവു അഗ്നികുണ്ഡത്തിലിട്ട മൂന്നു കുട്ടികളുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടതാകുന്നു. യാത്രക്കാർ തീബോട്ടിൽ നിന്നിറങ്ങി പള്ളി കണ്ടു. അത്ര വലുതൊന്നുമല്ല. അലങ്കാരങ്ങൾ മനോഹരങ്ങളായിരുന്നു. ഈ കെട്ടിടം മുഴുവനും പച്ചമാർബിൾക്കല്ലുകൊണ്ടു പണിയപ്പെട്ടിട്ടുള്ളതാണ്, ഇവിടെ ആരാധിക്കുന്നതിനായി ബഗദാദിൽ നിന്നു അനേകം യഹൂദന്മാർ എപ്പോഴും വരിക പതിവുണ്ടു. തീബോട്ടു അവിടെ അടുത്തതു ബഗദാദിൽ നിന്നു വന്നിട്ടുള്ള പുണ്യയാത്രക്കാരെ തിരിയെ കൊണ്ടുപോകുന്നതിനായിരുന്നു. ആളുകൾ കേറിയപ്പോൾ നമ്മുടെയാത്രക്കാർ സുഖമായിരുന്ന മേൽത്തട്ടിൽ സ്ഥലമില്ലാതായി. പിന്നെ ബഗദാദിൽ ചെല്ലുന്നതുവരെ കുറെ ഞെരുങ്ങേണ്ടിവന്നു. നദിയിൽ ചില സ്ഥലങ്ങളിൽ വെള്ളമില്ലാഞ്ഞതിനാൽ വേലക്കാർ ഇറങ്ങി മണ്ണു മാന്തിക്കളയേണ്ടിവന്നു. ഈ തടസ്ഥം കൊണ്ടു ഒമ്പതാം ദിവസമായ മിഥുനമാസം ൧൦-യാണു ബോട്ടു് ബഗദാദിൽ ചെന്നു ചേൎന്നതു.

---

## പതിനൊന്നാം അദ്ധ്യായം.

### ബഗദാദുപട്ടണം

### 1038 മിഥുനം 1--14

നമ്മുടെ യാത്രക്കാർ തീബോട്ടിൽനിന്നു ഇറങ്ങുന്ന സമയം വളരെ ജനങ്ങൾ കടവിൽ കൂടിയിരുന്നു, കൊച്ചിയിൽവെച്ചു പ

രിമയക്കുത്തുകൾ കൊടുത്ത പൌലൂസ് കശീശായുടെ ആളുകൾ വല്ലവരുമുണ്ടോ എന്നു അന്വേഷിച്ചതിൽ ഒന്നുരണ്ടുപേരെ കണ്ടു. നമ്മുടെ കഥാനായകൻ അവരുടെ റെപ്പേൽമെത്രാന്റെ പേൎക്കുള്ള എഴുത്തെടുത്തു അവരെ കാണിച്ചു. എഴുത്തുകൊണ്ടുപോയി മെത്രാനെ കാണിച്ചു വിവരം അറിഞ്ഞു വരാമെന്നു അവർ പറഞ്ഞതനുസരിച്ചു എഴുത്തു അവരെ ഏല്പിക്കയും ചെയ്തു. വൈകുന്നേരം അഞ്ചുമണിവരെ കാത്തിരുന്നിട്ടും ഇവർ തിരിച്ചുവന്നു കാണായ്കയാൽ നമ്മുടെ യാത്രക്കാൎക്കു വ്യസനമായി. തീബോട്ടിൽ നിന്നു ഇറങ്ങിക്കൊടുക്കാൻ ബോട്ടുകാർ നിർബന്ധിച്ചും തുടങ്ങി. ഇവരുടെ വിഷാദത്തെയും കഷ്ടസ്ഥിതിയേയും കണ്ടു കപ്പലിലെ ഒരു വേലക്കാരനും കൽദായസുറിയാനിക്കാരനുമായ അന്തോൻ എന്ന ആൾക്കു അനുകമ്പ തോന്നി തന്റെ വീടു ചെറുതാണെങ്കിലും വിരോധമില്ലെങ്കിൽ ഇവരെ അതിൽ താമസിപ്പിക്കാമെന്നു അയാൾ പറഞ്ഞപ്പോൾ എല്ലാവൎക്കും സന്തോഷമായി. ഉടനെ അയാളുടെ വീട്ടിലേക്കു സാമാനങ്ങളെടുത്തു പുറപ്പെട്ടു. അന്തോന്റെ ചെറിയ വീടിനു രണ്ടു മുറിയെ ഉണ്ടായിരുന്നുള്ളു. വെപ്പുവകക്കു വേറെയും ഒരു മുറിയുണ്ടായിരുന്നു. മേൽപറഞ്ഞ രണ്ടു മുറികളിൽ വെച്ചു നല്ലതു അന്തോൻ ഇവൎക്കായി ഒഴിച്ചുകൊടുത്തു. ഇവർ ഇവിടെ സുഖമായി താമസിക്കയും മൂസലിലേക്കുള്ള യാത്രാസമയം അന്വേഷിച്ചുകൊണ്ടിരിക്കയും ചെയ്തു. നമ്മുടെ യാത്രക്കാർ ബെഗദാദിലെ അനേകം ജനങ്ങളെ പ്രതിദിനം ആകൎഷിച്ചുകൊണ്ടിരുന്നു. ഇവർ പറയുന്നതൊന്നും വിശ്വസിക്കാതെ പലരും ഓരോ ചോദ്യങ്ങൾ ചോദിക്കുക പതിവായിത്തീൎന്നു. ഇവർ കൽദായസുറിയാനിക്കാരാണെന്നും പറങ്കികളെ ഭയപ്പെട്ടിട്ടാണു യാക്കോബായക്കാരെന്നു പറയുന്നതെന്നും മൂസലിൽ ഇരിക്കുന്ന കൽദായപാത്രിയൎക്കീസിന്റെ അടുക്കൽ എത്തിയാൽ മാത്രമേ ഇവരുടെ രഹസ്യം വെളിപ്പെടുത്തുകയുള്ളു എന്നും കൽദായക്കാരും വാസ്തവം ഇതല്ലെന്നു മാറോനായക്കാരും പറയാൻ തുടങ്ങി.

ഒരു ദിവസം നമ്മുടെ കഥാനായകൻ മുൻപറഞ്ഞ റെപ്പേൽമെത്രാനെ ചെന്നു കണ്ടു സകലവും അദ്ദേഹത്തെ അറിയിച്ചു

മൂസലിലേക്ക പോകുമ്പോൾ ഒരാളെക്കൂടെ കൊണ്ടുപോകണമെന്നും ആളെ അദ്ദേഹം അയക്കാമെന്നും പറഞ്ഞിരുന്നതനുസരിച്ച നമ്മുടെ യാത്രക്കാരുടെ വാസസ്ഥലത്ത ഒരാൾ വരികയും സകല ചിലവും കഴിച്ച ൩൦ രൂപ കൂലികിട്ടണമെന്ന ഈ മനുഷ്യൻ ആവശ്യപ്പെടുകയും ചെയ്തു. ഇയാൾ ഒരു വൃദ്ധനായിരുന്നതുകൊണ്ട കൂട്ടുകാരനായി കൊണ്ടുപോകുന്നതു ഗുണമല്ലെന്ന കരുതി ഒന്നും തീർച്ചയാക്കാതെ മടക്കിയയച്ചു.

പിറേറദിവസം മൂസൽക്കാരനായ കോറിസ്സുപ്പാനോസിന്റെ മകൻ ദാവീദ എന്നയാൾ നമ്മുടെ യാത്രക്കാരെ കാണ്മാൻ വന്നു. ഇദ്ദേഹം ഒരു യാക്കോബായസുറിയാനിക്കാരനാണെന്നും കച്ചവടത്തിനായി ബഗ്ദാദിൽ വന്നു താമസിക്കുകയാണെന്നും അറിഞ്ഞപ്പോൾ സീമാതീതമായ ആശ്വാസവും തൃപ്തിയും ഉണ്ടായി. കൊച്ചിയിൽനിന്നു പുറപ്പെട്ടതിന്റെ ശേഷം ഇദംപ്രഥമമായി കണ്ടെത്തിയ സജാതീയൻ ഇദ്ദേഹമായിരുന്നു. ഈ ദാവീദ കാഴ്ചയിൽ തന്നെ ഒരു യോഗ്യനും ശ്രേഷ്ഠകുടുംബജനും ആണെന്നു തോന്നി. യാത്രക്കാർ യാക്കോബായസുറിയാനിക്കാരും അന്ത്യോക്യാപാത്രിയക്കീസിനെ കാണ്മാൻ പോകുന്നവരും ആണെന്നു അറിഞ്ഞപ്പോൾ ദാവീദിനും വളരെ സന്തോഷമായി. ഇദ്ദേഹത്തിനു സുറിയാനി നല്ലവണ്ണം അറിഞ്ഞുകൂടായിരുന്നു. ഇവൎക്ക അദ്ദേഹത്തിന്റെ സ്വഭാഷയായ അറബിയും നിശ്ചയമില്ലല്ലൊ. നമ്മുടെ കഥാനായകനു ഹിന്തുസ്ഥാനി അറിയാമെന്നു പറഞ്ഞപ്പോൾ ആ ഭാഷ അറിയുന്ന ഒരാളെ കൊണ്ടുവരാമെന്നു പറഞ്ഞു അദ്ദേഹം മടങ്ങിപ്പോയി. രണ്ടുമണിക്കൂറു കഴിഞ്ഞപ്പോൾ ഒരു യഹൂദനെ കൂട്ടിക്കൊണ്ടുവന്നു നമ്മുടെ യാത്രക്കാരോടു സകല വിവരങ്ങളും ചോദിച്ചറിയുകയും ആശ്വാസകരങ്ങളായ വാക്കുകളാൽ അവരെ സമാധാനപ്പെടുത്തുകയും മൂസലിലേക്കുള്ള യാത്രയ്ക്കു വേണ്ട ശട്ടംകെട്ടുകൾ ചെയ്തുകൊള്ളാമെന്നു ഏറ്റുപറയുകയും ചെയ്തു. വിശേഷിച്ചും റെപ്പേൽമെത്രാൻ അയച്ച ആളെ മടക്കി അയക്കേണ്ടിവന്നതിനാൽ മെത്രാന മുഷിച്ചിൽ തോന്നാതെ പറഞ്ഞു ശരിപ്പെടുത്തണമെന്നു ന

മ്മുടെ കഥാനായകൻ അദ്ദേഹത്തോട് പറയുകയും അങ്ങനെ ചെയ്തുകൊള്ളാമെന്ന അദ്ദേഹം ഉറപ്പുപറയുകയും ചെയ്തു.

ഇതിനിടയ്ക്കു മൂസലിൽ നിന്ന കോജാ അബ്ദൽഹാദ് എന്ന ആളുടെ ഒരു കമ്പി അദ്ദേഹത്തിനു ബഗദാദിൽ നിന്നു സാമാനം കേററിയയയ്ക്കുന്ന ഏജണ്ടായ അസീസിന്ന വന്നു. ഇൻഡ്യയിൽ നിന്നു കശീശാ യോസേപ്പ അന്ത്യോക്യായിലേക്ക പുറപ്പെട്ടിരിക്കുന്നതായി അദ്ദേഹത്തിൻെറയും (ഇടവഴിക്കൽ) കശീശാ പീലിപ്പോസിൻെറയും എഴുത്തുകൾ കിട്ടിയിരിക്കുന്നതിനാൽ അദ്ദേഹം ബഗദാദിൽ എത്തുമ്പോൾ വേണ്ട സഹായം ചെയ്തു മൂസലിലേക്ക അയച്ചുകൊള്ളാമെന്നായിരുന്നു കമ്പിയുടെ സാരം. കമ്പി കിട്ടിയ ഉടനെ അസീസു നമ്മുടെ യാത്രക്കാരുടെ അടുക്കൽ എത്തി, അവരെ അദ്ദേഹത്തിൻെറ വീട്ടിലേക്ക കൊണ്ടുപോകാൻ നല്ലവണ്ണം ശ്രമിച്ചു എങ്കിലും പിറേറദിവസം തീച്ചയാക്കാമെന്നു പറഞ്ഞു നമ്മുടെ കഥാനായകൻ അസീസിനെ മടക്കിയയയ്ക്കയാണു ചെയ്തതു. ഉടനെ ദാവീദിനെ വരുത്തി സകല വിവരവും പറഞ്ഞാറെ, ഈ അസീസു ഒരു ചതിയനും ഉപായിയുമാണെന്നും അയാൾ കോജാ അബ്ദൽഹാദിൻെറ ഏജണ്ടായിട്ടു അറേഴ മാസമെ ആയിട്ടുള്ളു എന്നും അദ്ദേഹം അസീസിൻെറ യഥാൎത്ഥ സ്വഭാവം അറിഞ്ഞിരുന്നു എങ്കിൽ ഇങ്ങനെ ഒരു കമ്പി അയയ്ക്കുന്നതല്ലായിരുന്നു എന്നും മുമ്പൊരു കൽദയക്കാരനായിരുന്ന അസീസു ദ്രവ്യാഗ്രഹം നിമിത്തം ലത്തീൻകാരുടെ കൂട്ടത്തിൽ ചേൎന്നു നടന്നുവരികയാണെന്നും മററുമാണു ദാവീദു പറഞ്ഞതു. ഇത്രനാളും തൻെറ വീട്ടിൽ താമസിച്ച സ്ഥിതിക്കു രണ്ടു മൂന്നു ദിവസത്തേക്കായി മറെറാരു വീട്ടിൽ പോകുന്നതു സങ്കടമാണെന്നു അസീസിനോടു നിൎബ്ബന്ധമായി പ്പറയാൻ ദാവീദു അച്ചനോടു ശട്ടം കെട്ടുകയും ചെയ്തു.

പിറേറദിവസം അസീസു വന്നു നമ്മുടെ യാത്രക്കാരെ അയാളുടെ വീട്ടിൽ കൊണ്ടുപോയി താമസിപ്പിക്കാൻ ശ്രമിച്ചു എങ്കിലും വീട്ടുടമസ്ഥൻെറ സങ്കടവും യാത്രക്കാരുടെ നിൎബ്ബന്ധവും നിമിത്തം അയാൾ അടങ്ങേണ്ടി വന്നു. ഉടനെ യാത്രയ്ക്കുള്ള ശ്രമങ്ങളായി. അസീസും ദാവീദും ഇവൎക്ക വേണ്ടടത്തോളവും

അധികവും ഭക്ഷണസാധനങ്ങൾ ശേഖരിച്ചു കൊടുത്തു. അധികമുണ്ടായിരുന്ന സാധനങ്ങളെ നമ്മുടെ കഥാനായകൻ വീട്ടുടമസ്ഥന്നു സമ്മാനിച്ചു. നമ്മുടെ യാത്രക്കാൎക്കും അവരുടെ കൂട്ടുകാരനും കൂടി നാലു കോവർകഴുതകളെയാണു ആദ്യം തയ്യാറാക്കിയിരുന്നതു എങ്കിലും ഇവരിൽ ഗീവറുഗീസു കത്തനാൎക്കും താരപ്പനും കഴുതപ്പുറത്തൊ കുതിരപ്പുറത്തൊ കേറി ശീലമില്ലാഞ്ഞതിനാൽ അവൎക്കു രണ്ടു പേൎക്കും കൂടി ഒരു വലിയ കോവർകഴുതയെ ശട്ടം കെട്ടി അതിന്റെ പുറത്തു ഇരുവശത്തും ഓരൊ കസേരി കെട്ടിയിട്ടു, രണ്ടുപേരും ഇതിൽ കേറുന്നതിന്നു തീൎച്ചയാക്കി.

മിഥുനം 14൹ പകൽ അഞ്ചുമണിക്കു നമ്മുടെ യാത്രക്കാർ അവരുടെ വാസസ്ഥലത്തുനിന്നു പുറപ്പെട്ടു അരമണിക്കൂറുകൊണ്ടു ബഗദാദുകോട്ടയുടെ വാതിൽ കടക്കുകയും കഴുതക്കൂട്ടം വന്നു ചേരുന്നതിന്നു കോട്ടയുടെ പുറത്തുള്ള മൈതാനത്തു കാത്തു നിൽക്കുകയും ചെയ്തു. ഉടനെ ഒരു ഭയങ്കരശബ്ദം കേട്ടുതുടങ്ങി. ഇതെന്താണെന്നു നമ്മുടെ കഥാനായകൻ ദാവീദിനോടു ചോദിച്ചപ്പോൾ ഒരു കാററിന്റെ വരവാണെന്നു വളരെ നിസ്സാരമായി പറഞ്ഞു. എല്ലാവരും വ്യസനിച്ചു ശബ്ദം പുറപ്പെടുന്ന സ്ഥലത്തേക്കു നോക്കിക്കൊണ്ടു നിന്നു. അപ്പോൾ ഇതാ ഒരു മഹാ പൎവ്വതം ഓടി വരുന്നതുപോലെ കണ്ടു. എല്ലാവരും ഭ്രമിച്ചു രക്ഷസ്സായി ഓരോ സ്ഥലത്തേക്കു ഓടാൻ തുടങ്ങിയതനുസരിച്ചു നമ്മുടെ യാത്രക്കാരും ഭ്രാന്തന്മാരെപ്പോലെ ഓടി. ഉടനെ ആ ചുഴലിക്കാററു വളരെ ശക്തിയോടു കൂടി എല്ലാവരുടേയും ശരീരത്തിൽ വന്നടിച്ചു. മരണം അടുത്തു എന്നു വിചാരിച്ചു എല്ലാവരും വീഴുകയും ചെയ്തു. ഈ കാററു രണ്ടുമൂന്നു മിനിററു നേരത്തോളം ഉണ്ടായിരുന്നു. അൽപം ദീൎഘിച്ചിരുന്നെങ്കിൽ ആ മൈതാനത്തുണ്ടായിരുന്ന സകല ജീവികളും ചത്തുപോകുമായിരുന്നു. ചുഴലിക്കാററു നീങ്ങിയപ്പോൾ എല്ലാവരുടേയും വായും മൂക്കും മണ്ണുകൊണ്ടു നിറഞ്ഞിരുന്നു. ഇങ്ങിനെ ആപത്തിൽ അകപ്പെട്ടു മരിക്കുന്നതിനേക്കാൾ നാട്ടിലേക്കു മടങ്ങുകയാണു നല്ലതെന്നു നമ്മുടെ യാത്രക്കാർ പെട്ടെന്നു സംശയിച്ചു.

വിവരം ദാവീദിനോടു പറഞ്ഞു ഇങ്ങനെയുള്ള ചുഴലിക്കാററു ഒന്നും രണ്ടും കൊല്ലം കഴിയുമ്പോൾ മാത്രമെ ഉണ്ടാകാറുള്ളു എന്നും ഇതു ഒടുവിലുണ്ടായതു രണ്ടു കൊല്ലത്തിനു മുമ്പാണെന്നും ഇതുകൊണ്ടു ഭ്രമിക്കാനില്ലെന്നും പറഞ്ഞു ദാവീദു ഇവരെ സമാധാനപ്പെടുത്തി. പുറപ്പെടുന്ന വിവരത്തിനു മൂസലിലേക്കു കമ്പി അയച്ചതിന്റെ ശേഷം ഇവർ രാത്രി പത്തുമണിക്കു ശേഷം എല്ലാവരോടും കൂടി യാത്ര ആരംഭിച്ചു.

മൂസലിലേക്കുള്ള യാത്രാവിവരണത്തിനു മുമ്പു ഇപ്പോൾ വിട്ടുപിരിഞ്ഞ ഈ ബഗദാദു പട്ടണത്തെക്കുറിച്ചു അല്പം പറയുന്നതു ഉചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഈ പട്ടണം ടൈഗ്രീസു നദിയുടെ തീരത്തു ബസ്സറായിൽ നിന്നു വടക്കു അല്പം പടിഞ്ഞാട്ടു മാറീട്ടാണ്. മൂസൽ പട്ടണവും ബഗദാദിന്റെ വടക്കു അല്പം പടിഞ്ഞാറോട്ടു മാറിയാണ്. ഇതും ടൈഗ്രീസിന്റെ തീരത്തുതന്നെയാണെങ്കിലും ബഗദാദിൽ നിന്നു മേല്പോട്ടു തീബോട്ടു വിടുക പതിവില്ലെന്നു ഇതിനു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബസ്സോറായിൽ നിന്നു ബഗദാദിലേക്കുള്ള ദൂരം ഉദ്ദേശം ൩൦൦ നാഴികയും അവിടെ നിന്നു മൂസലിലേക്കുള്ള ദൂരം ഉദ്ദേശം ൨൦൦ നാഴികയുമാണ്. ബഗദാദു എത്രയും വിസ്തൃതവും മനോഹരവുമായ ഒരു പട്ടണമാകുന്നു. ഇതു തുർക്കിമഹാരാജ്യത്തിന്റെ ഒരു ഭാഗമായ ഇറാക്ക് അറബി അല്ലെങ്കിൽ കൽദായ എന്ന ദേശത്തിന്റെ പ്രധാനപട്ടണമാകുന്നു. ഇതു പണ്ടു ഈ രാജ്യങ്ങളെ ഭരിച്ചിരുന്ന കാലിഫന്മാരുടെ രാജസ്ഥാനമായിരുന്നു. ബഗ്ദാദിലെ പ്രധാനമായ ഒന്നുരണ്ടു തെരുവുകൾക്കു മഴപെറഞ്ഞുമുണ്ടെന്നു തോന്നുന്നില്ലാത്ത ഒരു വിശേഷമുണ്ടു. ഈ തെരുവുകളുടെ മേൽഭാഗം മുഴുവനും കമാനം വളച്ചു കല്ലുകൊണ്ടു കെട്ടിയിരിക്കുന്നു. ഈ വളവുകൾക്കു വിവിധവർണ്ണങ്ങളായ ചായങ്ങളിട്ടിട്ടുണ്ടു. ചിത്രപ്പണികളും ധാരാളമുണ്ടു. തെരുവിൽ കൂടി നടക്കുന്നവർക്കു വെളിച്ചം കാണ്മാനായി വളവുകളിൽ ജന്നലുകൾ വെട്ടി വെച്ചിട്ടുണ്ടു. ഈ ജന്നലുകളിൽ കണ്ണാടിച്ചില്ലുകൾ വെച്ചിരിക്കുന്നതു കൊണ്ടു തെരുവുകളിലേക്കു ധാരാളം വെളിച്ചം പ്രവേശിക്കുന്നുണ്ടു. എത്ര കലശലായ വെയി

ലും മഴയും ഉണ്ടായാലും ഈ തെരുവുകളിൽ കൂടി ഗതാഗതം ചെയ്യുന്നവൎക്കു യാതൊരുപദ്രവവും തട്ടുന്നതല്ല. നമ്മുടെ പള്ളികളുടെ മദ്ബഹാസ്ഥകത്തു നിൽക്കുന്നതുപോലെയാണു് ഈ തെരുവുകളിൽ നിൽക്കുന്നതു്. ബഗദാദിൽ ക്രിസ്ത്യാനികൾ അധികമില്ല. എങ്കിലും കൽദായസുറിയാനിക്കാരും മാറോനായസുറിയാനിക്കാരും അൎമ്മേനിയന്മാരും കുറേശ്ശയുണ്ടു. ഈ മൂന്നു കൂട്ടക്കാൎക്കും പള്ളികളുമുണ്ടു. കൽദായക്കാരാണു അധികം. ഇവൎക്കു ഇവിടെ ഒന്നുരണ്ടു പള്ളികൾ ഉള്ളതിനു പുറമേ മദർശഥാ എന്നുപറയപ്പെടുന്ന ഒരു വിദ്യാലയവുമുണ്ടു. കൽദായപാത്രിയൎക്കീസിന്റെ സ്ഥിരവാസം ബഗദാദിലാണു. ഇദ്ദേഹം താമസിക്കുന്ന കെട്ടിടവും പള്ളിയും വളരെ വലുതാണു്. മലയാളത്തെ കൽദായസുറിയാനിക്കാൎക്കു സജാതീയനായ ഒരു മെത്രാനെ കിട്ടുന്നതിനു ദൃഷ്ടാന്തയോഗ്യമായ ഉത്സാഹത്തോടു കൂടി ബഗദാദിൽ ചെന്നെത്തിയ മഹാൻ കുട്ടക്കച്ചിറെ കത്തനാരുടെ ശവക്കല്ലറ നമ്മുടെ യാത്രക്കാർ ഈ പള്ളിപ്പുറമ്പിൽ കണ്ടു. മലയാളത്തെ കൽദായസുറിയാനിക്കാരുടെ മെത്രാപ്പോലീത്താ ആയിരുന്ന കാലം ചെയ്ത മാർ അബ്ദീശോ ഈ കത്തനാരോടു കൂടെപ്പോയ ഒരാളായിരുന്നു. ഇദ്ദേഹത്തിന്റെ സ്മരണീയാൎഹമായ ശ്രമം ഫലവത്താകുന്നതിനു മുമ്പു അദ്ദേഹം അകാലമരണത്തെ പ്രാപിച്ചതു ഓൎത്തു നമ്മുടെ കഥാനായകൻ വളരെ ദുഃഖിച്ചു. ബഗദാദിൽ വളരെ യഹൂദന്മാർ കൂട്ടമായി പാൎക്കുന്നുണ്ടു്. ഇവിടെ ഇവരുടെ വക ഇരുപതിനായിരം കുടുംബങ്ങളുണ്ടെന്നു ചിലർ പറഞ്ഞു. ബഗദാദു തുൎക്കിസുൽത്താന്റെ ഒരു പ്രധാനപ്പെട്ട ഉദ്യോഗസ്ഥനായ ഒരു പാഷായുടെ ആസ്ഥാനവുമാണു. ഒരു വലിയ സൈന്യവകുപ്പും ഇവിടെ കിടപ്പുണ്ടു്. വേദപുസ്തകത്തിൽ പറയുന്ന ബാബിലോൺ എന്ന മഹാപട്ടണം ഇവിടെ നിന്നു രണ്ടു ദിവസത്തെ വഴിക്കു വടക്കുപടിഞ്ഞാറാകുന്നു. ബഗദാദിൽ ഈന്തവൃക്ഷങ്ങൾ ബസോറായിലെപ്പോലെ ഇല്ലെങ്കിലും, ആവശ്യംപോലെയുണ്ടു്. മുന്തിരി തീൎത്ത മുതലായവ ധാരാളമാണു്. ബഗദാദിനു ചുറ്റും വലുതും ഉറപ്പുള്ളതുമായ കോട്ടയുണ്ടു്. കഴുതപ്പുറത്തു കച്ചവടസാമാനങ്ങൾ കേറ്റിയയയ്ക്കുന്ന തൊഴിലാണു ഇവിടെ മുഖ്യമായിട്ടുള്ളതു്.

# പന്ത്രണ്ടാം അദ്ധ്യായം.

---

മൂസലിലേക്കുള്ള യാത്ര

## മാൎഗ്ഗം 14—26

.മൂസലിലേക്കും മററും പോകുന്നവരായി ഉദ്ദേശം ൨൦൦ യാത്രക്കാരുണ്ടായിരുന്നു. എല്ലാവരും കഴുതയുടെയോ കുതിരയുടെയൊ പുറത്തു കേറിയിരുന്നു. എല്ലാവരും തോക്കു, വാൾ, കഠാരം മുതലായ ആയുധങ്ങൾ ധരിച്ചിരുന്നു. ആയുധധാരികളല്ലാത്തവരായി നമ്മുടെ യാത്രക്കാർ മാത്രമെ ഉണ്ടായിരുന്നുള്ളു, വഴിയാത്രക്കാരുടെ രക്ഷക്കായിക്കൊണ്ടു ഗവൎമ്മെണ്ടിൽ നിന്നു എട്ടുപത്തു യോദ്ധാക്കളെയും അയച്ചിരുന്നു. അറേബിയാക്കാരായ കവൎച്ചക്കാരെ ഭയന്നാണു ഇങ്ങനെ ആയുധം ധരിച്ചും കൂട്ടത്തോടെയും യാത്ര ചെയ്യുന്നതു്. അവർ വഴിയാത്രക്കാരെ ആക്രമിച്ചു അവരുടെ സാമാനങ്ങളെ അപഹരിക്കുന്നതിനു സദാ സന്നദ്ധരായിരുന്നു. വഴിയാത്രക്കാരുടെ കൂട്ടം കുറവാണെന്നു കണ്ടാൽ അവരോടു ഒരു കൈ നോക്കാതെ ഈ കവൎച്ചക്കാർ സമ്മതിക്കയുമില്ല. അതുകൊണ്ടു യാത്രക്കാർ പുറപ്പെടുന്നതു മാസത്തിൽ ഒന്നോ രണ്ടോ തവണ മാത്രമായിരിക്കും. ഇന്ന തീയതിക്കു ഇന്ന സ്ഥലത്തേക്കു യാത്രക്കാർ പുറപ്പെടുന്നതാണെന്നു ഗവൎമ്മെണ്ടിൽ നിന്നു ചെണ്ട കൊട്ടി പ്രസിദ്ധപ്പെടുത്തും. ഇതനുസരിച്ചു യാത്രക്കാർ കൂടുന്നു. നമ്മുടെ യാത്രക്കാർ യാത്രക്കൊരുങ്ങിയതും ഇതനുസരിച്ചായിരുന്നു.

ഇവർ പുറപ്പെട്ട രാത്രി ഒരപകടമുണ്ടായി. ഗീവറുഗീസു കത്തനാരും താരപ്പനും കൂടി ഒരൊററ കഴുതപ്പുറത്താണു കേറിയതെന്നു ഇതിനു മുമ്പു പ്രസ്താവിച്ചല്ലൊ. ഈ കോവർകഴുത വളരെ വേഗത്തിൽ നടക്കുന്ന ഒന്നായിരുന്നു. വഴികാട്ടിയായി മണി കെട്ടിയ ഒരു കുതിര സകലത്തിനും മുമ്പു നടക്കുക പതിവുണ്ടു്. മേൽപ്പറഞ്ഞ കോവർകഴുത വഴികാട്ടികുതിരയെക്കാൾ മുമ്പു നടന്നു ഒരു കുഴിയുടെ അടുത്തു ചെന്നപ്പോൾ അതിലിരുന്നിരുന്ന ഏതോ ഒരു ജന്തു ഭയന്നു മേല്പോട്ടു ചാടുകയും ഇതു കണ്ടു കോവർകഴുതയും ഭയന്നു ചാടിയതിനാൽ അതിന്റെ

പുറത്തിരുന്ന കത്തനാരും താരപ്പനും പിന്നാലെ കഴുതയും തെറിച്ചു വീഴുകയും ചെയ്തു. ഇതു കണ്ടു എല്ലാവക്കും വ്യസനമായെങ്കിലും ദൈവകൃപയാൽ ആളുകൾക്കും കഴുതയ്ക്കും അധികമായ കേടൊന്നും പററിയില്ല. ഇനി ആ കോവർകഴുതപ്പുറത്തു കേറാൻ തനിക്കു കഴികയില്ലെന്നു ഗീവറുഗീസുകത്തനാരു ശഠിച്ചതിനാൽ നമ്മുടെ കഥാനായകൻ തൻെറ കഴുതയെ അദ്ദേഹത്തിനു കൊടുത്തും വെച്ചു താരപ്പനോടൊന്നിച്ചു കോവർകഴുതപ്പുറത്തു കേറുകയും ചെയ്തു.

എന്നാൽ കോവർകഴുതപ്പുറത്തു കസേര കെട്ടിയിട്ടിരുന്നതുകൊണ്ടു അതിൽ കേറി സഞ്ചരിക്കുന്നവക്കു യഥേഷ്ടം ഉറങ്ങുകയും ആശ്വസിക്കുകയും ചെയ്യാം. കഴുതപ്പുറത്തൊ കുതിരപ്പുറത്തൊ കേറുന്നവക്കു ഇതിനു നിവൃത്തിയില്ല. അതുകൊണ്ടു കോവർകഴുതപ്പുറത്തു തന്നെ കേറിക്കൊള്ളാമെന്നു പിറേറദിവസം രാത്രി ഗീവറുഗീസുകത്തനാരു നിർബന്ധിച്ചു. നമ്മുടെ കഥാനായകൻ ഈ കത്തനാരുടെ ആഗ്രഹത്തെ നിശ്ശങ്കം സാധിച്ചുകൊടുത്തു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

നമ്മുടെ കഥാനായകൻെറ ഈ യാത്ര വളരെ ഞെരുക്കവും കഷ്ടപ്പാടും ഉള്ളതായിരുന്നു. വൈകുന്നേരം ൬ മണിക്കു കഴുതക്കൂട്ടം യാത്രയാരംഭിച്ചാൽ രാത്രി മുഴുവനും പിറെറദിവസം കാലത്തു എട്ടൊൻപതു മണി വരെയും ആ ഇരിപ്പിരുന്നു കഴുതയെ നടത്തിക്കൊള്ളണം. ചന്ദ്രികയില്ലാത്ത രാത്രിയും യാത്ര ചെയ്കയാണു പതിവു. അപ്പോൾ യാത്രക്കാർ ചുരുട്ട കത്തിക്കുന്ന തീപ്പെട്ടിക്കോൽ മാത്രം സവ്വവ്യാപിയായ അന്ധകാരത്തെ ഇടയ്ക്കിടയ്ക്കു ഭേദിച്ചുകൊണ്ടിരുന്നു. ചില സ്ഥലങ്ങളിൽ വഴി ഇടുക്കും ഇറക്കവും ഉള്ളതായിരുന്നതിനാൽ ചിലപ്പോഴൊക്കെ ആളുകൾ കുതിരപ്പുറത്തുനിന്നൊ കഴുതപ്പുറത്തു നിന്നൊ വീണുകൊണ്ടിരുന്നു. ചിലക്കു നല്ലപോലെ കേടു പററുകയും ചെയ്തുവന്നു. ഇതൊക്കെ കണ്ടപ്പോൾ നമ്മുടെ കഥാനായകനു വലിയ വ്യസനമായി. ആപത്തുകൾ സംഭവിക്കുന്നതിനു എളുപ്പമുണ്ടാകാതിരിപ്പാൻ നമ്മുടെ യാത്രക്കാർ ഒരു വിദ്യ ചെയ്തു. അവരു

ടെ കഴുതകൾ രണ്ടും എല്ലാവരുടെയും പുറകെ പോകുന്നതിനു കഴുതയുടമസ്ഥനോടു പറഞ്ഞു ശട്ടം കെട്ടി. പിന്നെ അങ്ങിനെയാണു സഞ്ചരിച്ചതു.

എന്നാൽ രാത്രിയൊക്കെ കഷ്ടപ്പെട്ടതിന്റെ ശേഷം പകലിരുന്നു വിശ്രമിക്കാൻ തക്ക സ്ഥലമുണ്ടോ? അതുമില്ല. കാലത്തു് എട്ടോൻപതു മണിയാകുമ്പോൾ ഒരു ഉറവയുടെ സമീപമുള്ള മൈതാനത്തിൽ എല്ലാവരും വിശ്രമിക്കാൻ കൂട്ടത്തിൽ പ്രധാനി നിശ്ചയിക്കും. ഇതിന്റെ സമീപെയെങ്ങും ഒരു വൃക്ഷത്തിന്റെ പൊടിപോലും കാണുകയില്ല. പിന്നെ നാലുമണിവരെ കഠിനമായ വെയിലത്തിരുന്നു കഴിച്ചുകൂട്ടുകയാണു വേണ്ടതു്. പുതപ്പും വടികളുമുള്ളവർ ഇതുകൾ കൊണ്ടു പന്തൽ നാട്ടി അതിനു കീഴിരിക്കും. നമ്മുടെ യാത്രക്കാരും അപ്രകാരം ചെയ്തുപോന്നു. വഴിയാത്രക്കാരിൽ പലരും ദുർമ്മാൎഗ്ഗികളും മൎയ്യാദകെട്ടവരും ആയിരുന്നു. ഇവർ നമ്മുടെ യാത്രക്കാരെ ഓരൊ വധത്തിൽ അസഹ്യപ്പെടുത്താൻ തുടങ്ങി. ഇതിനെന്തൊരു നിവൃത്തിയെന്നു നമ്മുടെ കഥാനായകൻ ആലോചിച്ചിരിക്കുമ്പോൾ, ഒരു ദിവസം യാത്രക്കാർ ഒരു ഗ്രാമത്തിന്റെ സമീപെ വിശ്രമിക്കാൻ ഇടയായി. അറബിക്കാർ ഭക്ഷണപ്രിയന്മാരും ഭക്ഷണം ലഭിച്ചാൽ നന്ദി കാണിക്കുന്നവരും ആണെന്നുനമ്മുടെ കഥാനായകൻ കേട്ടറിഞ്ഞിരുന്നതിനാൽ അദ്ദേഹം ഗ്രാമത്തിൽ നിന്നു ഒരു ആടിനെ വാങ്ങി പാകം ചെയ്യിച്ചു കൂട്ടത്തിൽ പ്രധാനികളായി അയയ്ക്കപ്പെട്ടിട്ടുള്ള സൎക്കാരുദ്യോഗസ്ഥന്മാരെ ക്ഷണിച്ചു് ഒരു ദാനവിരുന്നു കഴിച്ചു. അവൎക്കൊക്കെ വളരെ തൃപ്തിയായി. പിന്നീടു് അഭാസന്മാരായ വഴിയാത്രക്കാരിൽ നിന്നു നമ്മുടെ യാത്രക്കാൎക്കു യാതൊരുപദ്രവവും ഉണ്ടായില്ല. നമ്മുടെ കഥാനായകന്റെ സഹജമായ ഉചിതജ്ഞത ഇവിടെയും പ്രകാശിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞെല്ലൊ.

മേൽപ്പറഞ്ഞ വിധം അധികം ഗ്രാമം യാത്രയിൽ കാണാൻ സംഗതിയായില്ല. ബഗദാദിൽ നിന്നു പുറപ്പെട്ടതിന്റെ എട്ടാം ദിവസം യാത്രക്കാർ കൎക്കൂക്കു് എന്ന പട്ടണത്തിന്റെ സമീപെ എത്തി. വെളുപ്പിനു അഞ്ചു മണിക്കാണു എത്തിയതു്

യാത്രക്കാരെല്ലാവരും മൈതാനത്തിൽ മൂടിപ്പുതച്ചു കിടന്നുറങ്ങുകയായിരുന്നു. അപ്പോൾ "കേസ് യൌസേപ്പ- അന്തീ-പെൻ്റി" എന്നു യാത്രക്കാരുടെ ചുറ്റും ശബ്ദിച്ചുകൊണ്ടു ചിലർ നടക്കാൻ തുടങ്ങി. അതു അറബിയിൽ തന്റെ പേരാണല്ലൊ എന്നോൎത്തു നമ്മുടെ കഥാനായകൻ തല പൊക്കി നോക്കിയപ്പോൾ പത്തിരുപതു പേർ കൂട്ടമായി നിൽക്കുന്നതു കണ്ടു. അവർ ആരെ അന്വെഷിക്കുന്നു എന്നു അവരോടു ചോദിച്ചപ്പോൾ, ഇൻഡ്യയിൽ നിന്നു വരുന്ന യോസേപ്പു കശീശായെ അന്വേഷിക്കയാണെന്നും അദ്ദേഹം ബഗദാദിൽ നിന്നു മൂസലിലേക്കു പുറപ്പെട്ടിരിക്കയാൽ ഇവിടെഎത്തുമ്പോൾ അദ്ദേഹത്തിനു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കാൻ മൂസലിൽ നിന്നു കോജാ അബ്ദൽഹാദിന്റെ കമ്പിവന്നതനുസരിച്ചു വന്നിരിക്കയാണെന്നും തങ്ങൾ യാക്കോബായ സുറിയാനിക്കാരാണെന്നും പറഞ്ഞു. ഉടനെ നമ്മുടെകഥാനായകൻ അവർ അന്വേഷിക്കുന്ന ആൾ താൻ തന്നെയാണെന്നു പറയുകയും കൂട്ടുകാരെ വിളിച്ചുണർത്തുകയും ചെയ്തു. അവരുടെ കച്ചവടസ്ഥലത്തേക്കു ചെല്ലാൻ അവർ നിർബന്ധിച്ചതനുസരിച്ചു നമ്മുടെ യാത്രക്കാർ അവരുടെ കൂടെപോയി, കഴുതക്കൂട്ടം പുറപ്പെടുന്ന അഞ്ചുമണിവരെ താമസിച്ചു. അവർ നമ്മുടെ യാത്രക്കാൎക്കു വേണ്ടുന്ന ഭക്ഷണസാധനങ്ങളൊക്കെ ശേഖരിച്ചു കൊടുത്തു.

കർക്കൂത്ത് ഒരു വലിയ പട്ടണമാണ്. ഇവിടെ വലിയ കച്ചവടങ്ങൾ നടക്കുന്നുണ്ടു. ഇവിടെ അധികം താമസിക്കാൻ നമ്മുടെ യാത്രക്കാൎക്കു തരമില്ലാഞ്ഞതു കൊണ്ടു പട്ടണം മുഴുവനും നടന്നു കാണ്മാൻ അവൎക്കു കഴിഞ്ഞില്ല. ഇവിടത്തെ ജനങ്ങൾ അധികവും മുസൽമാന്മാരാണു. യഹൂദന്മാരും ക്രിസ്ത്യാനികളുമുണ്ടു. രണ്ടുകൂട്ടൎക്കും പള്ളിയുമുണ്ടു. ക്രിസ്ത്യാനികൾ മിക്കവാറും കൽദായക്കാരും മക്കലുബിൻകാരുമാണു. കച്ചവടത്തിനു വന്നുപാൎക്കുന്ന യാക്കോബായ സുറിയാനിക്കാർ കുറെയുണ്ടു. കുടുംബസമേതം പാൎക്കുന്നവർ ചുരുക്കം. ഈ പട്ടണം നാഹൂം ദീർഘദർശിയുടെ അൽക്കോശെന്ന രാജ്യത്തിനു സമീപമാണു, ഇവിടെയ്ക്കു

കർക്കൂക്കിൽ നിന്നു പന്ത്രണ്ടു മണിക്കൂർ നേരത്തെ യാത്രാദൂരമുണ്ടു.

വൈകുന്നേരം അഞ്ചു മണിക്കു കഴുതക്കൂട്ടം കർക്കൂക്കിൽ നിന്നു പുറപ്പെട്ടു. വിവരത്തിനു നമ്മുടെ കഥാനായകൻ മൂസലിലേക്കു കമ്പിയയച്ചു. മൂന്നാം ദിവസം വൈകുന്നേരം അഞ്ചു മണിക്കു ബർത്തള്ളെ എന്ന സ്ഥലത്തിനു ഒരു നാഴിക ദൂരം കഴുതക്കൂട്ടം നിന്നു. അവിടെ മൃഗങ്ങൾക്കു തിന്നാൻ ധാരാളം പുല്ലുണ്ടായിരുന്നു. നമ്മുടെ യാത്രക്കാർ ഇറങ്ങിയതിന്റെ പടിഞ്ഞാറു വശത്താണു ബർത്തള്ളെ എന്ന സുറിയാനിപ്പള്ളിയും ഗ്രാമവും. ഇവിടെ എത്തിത്താമസിക്കാമെന്നു വിചാരിച്ചു വിവരം കഴുതകളുടെ ഉടമസ്ഥനോടു പറഞ്ഞതിൽ അയാളുടെ മറ്റു കഴുതകളെ നിർത്തിക്കൊണ്ടു നമ്മുടെ യാത്രക്കാരുടെ കൂടെ പോരാൻ തരമില്ലെന്നു തർക്കിച്ചു, എങ്കിലും രണ്ടു മൂന്നു രൂപ അധികം കൂലി കൊടുക്കാമെന്നു പറഞ്ഞപ്പോൾ സമ്മതിച്ചു.

ബർത്തള്ളെ പള്ളിക്കു സമീപമായപ്പോൾ രണ്ടു പേർ അവിടെ നിന്നു അടുക്കലേക്കു വന്നു, നമ്മുടെ കഥാനായകനോടു ഇൻഡ്യയിൽ നിന്നു വരുന്ന യോസേപ്പുകശീശാ അദ്ദേഹം തന്നെയല്ലേ എന്നു ചോദിച്ചു മറുപടി കേട്ടപ്പോൾ അവർ അദ്ദേഹത്തെ കഴുതപ്പുറത്തുനിന്നിറക്കി വളരെ വാത്സല്യത്തോടെ ചുംബിച്ചു. ഇവർ നമ്മുടെ യാത്രക്കാരെ എതിരേൽക്കുന്നതിനു മൂസലിലെ മെത്രാപ്പോലീത്തായും ജനങ്ങളും അയച്ച രണ്ടു റെമ്പാന്മാരായിരുന്നു. പള്ളിയിൽ എത്തിയപ്പോൾ അവിടെ ആ ഗ്രാമവാസികൾ ഒട്ടുക്കും ആ പള്ളിയിലെ മൂപ്പൻ കശീശായും കൂടിട്ടുണ്ടായിരുന്നു. സന്ധ്യാവന്ദനം കഴിഞ്ഞ ശേഷം മൂപ്പൻകശീശാ നമ്മുടെ യാത്രക്കാരെയും ആ രണ്ടു റെമ്പാന്മാരെയും അദ്ദേഹത്തിന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടു പോയി. കഴുതക്കാരെ ഉടനെ പിരിച്ചു വിട്ടു. നമ്മുടെ യാത്രക്കാരു പിറ്റേ ദിവസം മൂസലിലേക്കു പുറപ്പെടുന്നതാണെന്നുള്ള വിവരം അറിയിക്കുന്നതിനു മൂസലിലേക്കു രണ്ടു പേരെ അയച്ചു.

ബർത്തള്ളെ പള്ളി ചെറുതും പുരാതനവുമായ ഒന്നാണു.

ഈ പള്ളിയിലിടവകക്കാരായി 150 വീട്ടുകാരോളമുണ്ടു്. മൂപ്പൻ കശ്ശീശായെ കൂടാതെ വേറൊരു പട്ടക്കാരനും ഈ പള്ളിയിലുണ്ടു്. ഇടവകജനങ്ങൾ കൃഷിക്കാരും ചില്ലറക്കച്ചവടക്കാരുമാണു. വലിയ സമ്പന്നന്മാരെന്നു പറയാനായി ആരുമില്ല. ഇവിടെ നിന്നു മൂസലിലേക്കു എട്ടുപത്തുനാഴിക ദൂരമേയുള്ളു.

മിഥുനം 26 ംനു- കാലത്തു എല്ലാവരും കൂടി മൂസലിലേക്കു പുറപ്പെട്ടു. ചരിത്രപ്രസിദ്ധമായ നിനവാപ്പട്ടണം സ്ഥിതി ചെയ്തിരുന്ന വലിയ കുന്നിന്റെ * താഴ്വരയിൽ എത്തിയപ്പോൾ ഒരു യുവാവു ഓടി വരുന്നതു കണ്ടു. കൂടെയുള്ള റെമ്പാന്മാരോടു ചോദിച്ചപ്പോൾ ഇയാൾ ഖോജാ അബ്ദലഹദിന്റെ ജ്യേഷ്ഠന്റെ മൂത്തപുത്രനായ അന്തോൻ ആണെന്നറിഞ്ഞു. അടുത്തു വന്നപ്പോൾ ആ വിദ്വാൻ കാണിച്ച സന്തോഷവും പ്രീതിയും എന്തുമാത്രമെന്നു വിവരിക്കാൻ പ്രയാസം. നമ്മുടെ കഥാനായകനെ ഒരു നല്ല കുതിരപ്പുറത്തു കേററിക്കൊണ്ടു ചെല്ലാതെ ഒരു കോവർ കഴുതപ്പുറത്തു കേററിയതിനേപ്പററി അന്തോൻ റെമ്പാന്മാരോടു അല്പം മുഷിഞ്ഞു സംസാരിച്ചു. അപ്പോൾ അന്തോനു പരിചയമുള്ള ഒരു മുസൽമാൻ ഒരു നല്ല കുതിരപ്പുറത്തു കേറി അതിലെ പോകയായിരുന്നു. അന്തോൻ നമ്മുടെ കഥാനായകനെ കഴുതപ്പുറത്തുനിന്നിറക്കി ആ കഴുതയെ മുസൽമാനു കൊടുത്തു അയാളുടെ കുതിരപ്പുറത്തു കേറാൻ നമ്മുടെ കഥാനായകനോടു അപേക്ഷിക്കുകയും മൂസലിലെ പട്ടക്കാരും ജനങ്ങളും മഹാന്മാരും സാധുക്കളും നമ്മുടെ കഥാനായകനെ എതിരേൽക്കുന്നതിനു ടൈഗ്രീസ് നദീതീരത്തു വന്നു നിൽക്കുന്നുണ്ടെന്നും പട്ടണപ്രവേശം അന്തസ്സോടു കൂടിയല്ലെങ്കിൽ അന്യജാതിക്കാർ അപഹസിക്കുമെന്നും കുപ്പായങ്ങൾ മാററി ന

* നിനവായുടെ ഒരു ഭാഗം ടൈഗ്രീസ് നദിയുടെ തീരത്താണു്. ഏകദേശം മുപ്പതു നാഴിക നീളത്തോളം ഈ പട്ടണത്തിന്റെ നശിച്ച ശിഷ്ടങ്ങൾ കാണ്മാൻ ഉണ്ടു്. ചില സായ്പന്മാർ ഇവിടെ ക്ഷേത്രങ്ങളുടേയും കൊട്ടാരങ്ങളുടേയും അവശിഷ്ടങ്ങൾ കണ്ടെടുത്തിട്ടുണ്ടു്

ല്ല കുപ്പായങ്ങൾ ഇടീക്കുന്നതിനും മററുമാണ മുന്ന്യക്കൂട്ടി ബന്ധപ്പെട്ടു വന്നതെന്നും പറയുകയും ചെയ്തു.

അന്തോന്റെ നിർബന്ധം പോലെ വേണ്ടവിധമെല്ലാം ചെയ്തു നമ്മുടെ യാത്രക്കാർ അവിടെ നിന്നു പുറപ്പെട്ടു അല്പം കഴിഞ്ഞപ്പോൾ വല്യ ജനക്കൂട്ടത്തെ കണ്ടുതുടങ്ങി. നിനുവാ മുതൽ മൂസൽ വരെ ഏകദേശം ഒന്നര നാഴിക ദൂരമുണ്ട്. മദ്ധ്യേ കിടക്കുന്നതു ഒരു മൈതാനമാകയാൽ ആളുകളെയെല്ലാം ഒരു നോട്ടത്തിനു കാണാമായിരുന്നു. ജനക്കൂട്ടത്തെ കണ്ടതോടു കൂടി നമ്മുടെ യാത്രക്കാർ അവരുടെ വാഹനങ്ങളെ വേഗത്തിൽ നടത്തി അടുത്തുചെന്നപ്പോൾ യോസേപ്പുകത്തനാർ കുതിരപ്പുറത്തു നിന്നിറങ്ങുവാൻ ഭാവിച്ചു. ഇതു് അന്തോൻ വിരോധിച്ചു. പള്ളിയിൽ ചെന്നതിന്റെ ശേഷം ഇറങ്ങിയാൽ മതിയെന്നു പറഞ്ഞെങ്കിലും, കൂട്ടത്തിൽ നാലഞ്ചു പട്ടക്കാരുണ്ടായിരുന്നതു കൊണ്ടു, വിനീതനായ നമ്മുടെ കഥാനായകൻ കുതിരപ്പുറത്തു നിന്നിറങ്ങാതിരുന്നില്ല. പട്ടക്കാർ നമ്മുടെ കഥാനായകനെ ആലിംഗനം ചെയ്തു. ജനങ്ങൾ വന്നു അദ്ദേഹത്തിന്റെ കൈ മുത്തി. ഉടനെ എല്ലാവരും കൂടി മെത്രാപ്പോലീത്താ അവർകൾ ഇരിക്കുന്ന സെന്തോമാസ് പള്ളിയിലേക്കു ആഹ്ളാദപൂർവം കൂട്ടിക്കൊണ്ടു പോകുകയും ചെയ്തു.

---

## പതിമ്മൂന്നാം അദ്ധ്യായം.

### മൂസൽപട്ടണം.

മിഥുനം 26......കർക്കടകം 28

വലിയ ഘോഷയാത്രയായി നമ്മുടെ കഥാനായകൻ പള്ളിയുടെ പടിക്കൽ എത്തിയപ്പോൾ മെത്രാപ്പോലീത്താ അവർകൾ ഇറങ്ങിവന്നു അദ്ദേഹത്തെ ആലിംഗനം ചെയ്തു ചുംബിച്ചു. എന്നിട്ടു അദ്ദേഹത്തിന്റെ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി അരികെ ഇരുത്തുകയും എതിരേല്പിനു കൂടിയിരുന്ന പട്ടക്കാരെ

യും പ്രമാണികളെയും ക്ഷണിച്ചിരുത്തി ഒന്നു രണ്ടു മണിക്കൂറു നേരത്തോളം സംഭാഷണം നടത്തുകയും ചെയ്തു. ഇതിന്റെ ശേഷം അവരൊക്കെ പിരിഞ്ഞുപോയി. ഈ മെത്രാപ്പോലീത്താ വലിയ യോഗ്യനും ദൈവഭക്തനും ആകുന്നു. ഇദ്ദേഹത്തിന്റെ പേരു മാർക്കുറില്ലോസ്സ ഗീവറുഗീസ്സ എന്നാണ്. സ്വരാജ്യം മർദീൻ ആണ്. ഇദ്ദേഹം മൂസലിലേക്കു നിയമിക്കപ്പെട്ടിട്ടു ഒരു വർഷമേ ആയുള്ളു എങ്കിലും, ജനങ്ങൾക്കെല്ലാം ഇദ്ദേഹത്തിന്റെ നേരെ വളരെ ആദരവാണ്. നമ്മുടെ യാത്രക്കാർ മൂസലിൽ താമസിച്ചതു ഇദ്ദേഹത്തിന്റെ കൂടെ ആയിരുന്നെങ്കിലും ഇദ്ദേഹത്തോടൊന്നിച്ചു ഭക്ഷിപ്പാൻ അവൎക്കു സംഗതി വന്നിട്ടുണ്ടോ എന്നു സംശയമാണ്. മൂസൽക്കാരായ ജനങ്ങൾക്കു മലയാളത്തുള്ള സുറിയാനിക്കാരുടെ നേരെ വളരെ സ്നേഹവും ബഹുമാനവുമുണ്ടെന്നു പണ്ടേ തന്നെ കേട്ടിട്ടുള്ള വൎത്തമാനം യഥാൎത്ഥമാണെന്നു നമ്മുടെ യാത്രക്കാൎക്കു അനുഭവഗോചരമായി ഭവിച്ചു. നേരം പുലൎന്നാൽ അസ്തമിക്കുന്നതുവരെ ഓരോരുത്തർ വന്നു നമ്മുടെ യാത്രക്കാരെ അവരുടെ ഭവനങ്ങളിലേക്കു ക്ഷണിച്ചു കൊണ്ടുപോയി ഭക്ഷണം കൊടുക്കുക പതിവായി തീൎന്നതിനാലാണ മെത്രാപ്പോലീത്തായോടു കൂടി ഭക്ഷിക്കാൻ സംഗതി വന്നിട്ടുള്ള കാൎയ്യം സംശയമാണെന്നു പ്രസ്താവിച്ചതു്.

മൂസലിലെത്തി മൂന്നു നാലു ദിവസം കഴിഞ്ഞപ്പോൾ മലയാളത്തു നിന്നു ഒന്നു രണ്ടു എഴുത്തുകൾ 'കോജാ അബ്ദൾഹാദിന്റെ പേൎക്കു വന്നു. അദ്ദേഹം ആ എഴുത്തുകൾ മെത്രാപ്പോലീത്തായുടെ അടുക്കൽ കൊണ്ടുവന്നു കാണിച്ചു. ഇതുകൾ നമ്മുടെ കഥാനായകനു വിരോധമായി മലയാളത്തുള്ള ഏതോ ദ്രോഹികൾ അയച്ചതായിരുന്നു. ഈ എഴുത്തെഴുതിയ ആളുകളോ അവർ എഴുതിയ വിവരം അറിഞ്ഞിരിക്കാൻ ഇടയുള്ള അവരുടെ സന്തതികളോ ഈ ചരിത്രം വായിക്കുകയും നമ്മുടെ കഥാനായകന്റെ അനൎഹമല്ലാത്ത വിജയത്തെ ഓൎക്കുകയും ചെയ്യുമ്പോൾ അവൎക്കു മനസ്സറിയാതെ ലജ്ജയും പശ്ചാത്താപവും ഉണ്ടാകുമെന്നു ഊഹിക്കാവുന്നതാണ്. എഴുത്തുകൾ അപ്പോൾ തന്നെ നമ്മുടെ കഥാനായകനെ കാണി

ക്കണോ വേണ്ടയോ എന്നതിനെക്കുറിച്ച അബ്ദൽഹാദും മെ
ത്രാപ്പോലീത്തായും തമ്മിൽ അല്പം തൎക്കമുണ്ടായി. അനേകം ബു
ദ്ധിമുട്ടുകൾ സഹിച്ചതിന്റെ ശേഷം മൂസലിൽ വന്നു ചേൎന്ന
ഉടനെ ഈ തരത്തിലുള്ള എഴുത്തുകൾ നമ്മുടെ കഥാനായകൻ
കണ്ടാൽ വ്യസനിച്ചു അദ്ദേഹത്തിന്നു വല്ല രോഗവും പിടിപെ
ട്ടേക്കുമെന്നാണ കോജാ അബ്ദൽഹാദു ശങ്കിച്ചതു്. ഇത്ര വ
വകെവെക്കാനില്ലെന്നും എഴുത്തുകൾ കാണിച്ചു കൊടുത്താൽ
തുകൾക്ക പ്രതിവിധി അദ്ദേഹം വല്ലതും വേണ്ടിയിരുന്നാൽ
ഉടനേ ചെയ്തുകൊള്ളുമല്ലൊ എന്നും മെത്രാപ്പോലീത്താ പറഞ്ഞ
തനുസരിച്ചു കോജാ അബ്ദുൽഹാദു നമ്മുടെ കഥാനായകനെ
എഴുത്തുകൾ കാണിച്ചു. അതുകളിലെ സംഗതി ചുരുക്കിപ്പറയാം.
യോസേപ്പുകത്തനാരു വലിയ ഉപായിയും വഞ്ചകനുമാണ്. മല
യാളത്തിലെ എല്ലാ പള്ളിക്കാരോടും ആലോചിക്കാതെ ഇദ്ദേഹ
ത്തിന്നു മെത്രാൻസ്ഥാനം കൊടുത്തുപോകരുതു്. യോസേപ്പുക
ത്തനാരു ഏതാനും പള്ളിക്കാരുടെ സമ്മതപത്രം കൈക്കലാക്കി
യതു കൌശലപ്രയോഗത്താലാണ്. അദ്ദേഹത്തിന്റെ യഥാൎത്ഥ
സ്വഭാവം അറിഞ്ഞിരുന്നെങ്കിൽ ഒരു പള്ളിക്കാരും ഇങ്ങനെ
ചെയ്യുന്നതല്ലായിരുന്നു. യോസേപ്പുകത്തനാരു വളരെ വടക്ക ഒ
രു സ്ഥലത്തു ജനിച്ച ആളാണ്. അദ്ദേഹം കൊച്ചിയിൽനിന്നു പു
റപ്പെട്ടതിന്റെ ശേഷം എഴുത്തുകാർ അദ്ദേഹത്തിന്റെ ഇടവ
കയായ ആത്താറേക്ക എഴുതിച്ചോദിച്ചതിൽ അദ്ദേഹം ഒരു വ
ലിയ വഞ്ചകനും ദുൎമ്മാൎഗ്ഗിയും ആണെന്നു മറുപടി കിട്ടിയിരി
ക്കുന്നു. (ഈ മറുപടി അടക്കം ചെയ്തിരിക്കുന്നു) രോഗത്തിൽ കി
ടക്കുന്ന മാർ ക്കുറിലോസിനെയും യോസേപ്പുകത്തനാരു വഞ്ചി
ച്ചു നല്ല എഴുത്തുകൾ സമ്പാദിച്ചിട്ടുണ്ട്. ആത്താറു യോഗക്കാ
രുടെ മേൽപ്പറഞ്ഞ എഴുത്തു വന്നതു മുതൽക്ക അദ്ദേഹം പശ്ചാ
ത്തപിക്കുന്നു. അതുകൊണ്ടു യോസേപ്പുകത്തനാരെ മെത്രാപ്പോ
ലീത്താ ആക്കണമെന്നു പാത്രിയക്കീസുബാവാക്കു തോന്നുകയാ
ണെങ്കിൽ തന്നെയും അദ്ദേഹത്തെ ഏഴ സംവത്സരത്തിൽ കുറ
യാതെ കുർക്കമാദയറായിൽ (ആശ്രമത്തിൽ) താമസിപ്പിച്ചതി
ന്റെ ശേഷം മാത്രമേ മലയാളത്തുകാരുടെ സമ്മതമുണ്ടോ എ

ന്നു എഴുതിച്ചോദിക്കാവൂ. ഇങ്ങനെ എഴുതിച്ചോദിക്കുമ്പോൾ ഇടവഴിക്കൽ പീലിപ്പോസു കത്തനാർ മുതൽപേർ മുഖാന്തരം വാസ്തവവിരുദ്ധമായി മറുപടിയയയ്ക്കാൻ ഇടയുള്ളതിനാൽ, പള്ളിക്കാരെല്ലാവരും ബ്രിട്ടീഷ് കൊച്ചിയിലെ ജഡ്ജിയുടെ മുമ്പാകെ ഹാജരായി ഒപ്പിടുന്ന സമ്മതപത്രത്തെ മാത്രമെ അംഗീകരിക്കാവൂ. അല്ലെങ്കിൽ മലയാളം മുടിഞ്ഞുപോകും—അവാസ്തവങ്ങളെ അടിസ്ഥാനപ്പെടുത്തി ഉണ്ടാക്കീട്ടുള്ള അനർഹങ്ങളായ അനുമാനങ്ങൾക്കു ആവിതർക്കിതലക്ഷ്യങ്ങളായ ഈ എഴുത്തുകളെക്കുറിച്ചു ഇവിടെ ഒന്നും വിസ്തരിക്കുന്നില്ല.

ഈ എഴുത്തുകൾ വായിച്ചപ്പോൾ നമ്മുടെ കഥാനായകൻ കുറെ ദുഃഖിച്ചു. എങ്കിലും അസൂയയും കൃതഘ്നതയും ലോകത്തിൽ ധാരാളമുണ്ടെന്നു സ്വാനുഭവത്താൽ അറിയാൻ തുടങ്ങിയിരുന്ന ഇദ്ദേഹത്തിനു ഈ എഴുത്തുകൾ അസഹ്യമായ വ്യസനത്തെ ഉണ്ടാക്കി എന്നു പറയാൻ പാടില്ല. കരുണാനിധിയായ മെത്രാപ്പോലീത്താ അവർകൾ യോസേപ്പുകത്തനാരെ ഓരോ വിശേഷസ്ഥലങ്ങൾ കാണ്മാൻ കൊണ്ടുപോയി അദ്ദേഹത്തിന്റെ വിചാരത്തെ വേറെ വഴിക്കു തിരിച്ചുവിട്ടതിനാൽ, എഴുത്തുകൾ വായിച്ചതിൽ നിന്നുണ്ടായ അസുഖകരമായ മനോവികാരം അദ്ദേഹത്തിൽ അധികദിവസം സ്ഥിതി ചെയ്തില്ല.

കർക്കടകം 3 ാംനു നമ്മുടെ കഥാനായകൻ നിനുവാപ്പട്ടണം കാണുന്നതിനു പുറപ്പെട്ടു. അന്നു മാർ തോമ്മാ ശ്ലീഹായുടെ പെരുനാളായിരുന്നതു കൊണ്ടു മൂസലിൽ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ട തഹറാ എന്ന പള്ളിയിൽ കുർബാന ചൊല്ലിയതിന്റെ ശേഷമാണു പുറപ്പെട്ടതു്. കൂടെ രണ്ടുമൂന്നു റമ്പാന്മാരും മൂസലിലെ എട്ടുപത്തു പ്രധാനികളുടെ പുത്രന്മാരുമുണ്ടായിരുന്നു. എല്ലാവരേയുംകാൾ ഉത്സാഹി കോജാ അന്തോൻ ആയിരുന്നു. ഈ യുവാവിനു നമ്മുടെ കഥാനായകന്റെ നേരെ സവിശേഷമായ സ്നേഹവും ഭക്തിയുമുണ്ടായിരുന്നു. നിനുവയുടെ കിടപ്പു മൂസലിൽ നിന്നു് ഒന്നര നാഴിക കിഴക്കുവശത്താണു്. മൂസൽ പട്ടണത്തിന്റെ കിഴക്കുവശത്തു കൂടി ഒഴുകു

ന്ന ടൈഗ്രീസ് നദിയുടെ മീതേയുള്ള പാലം കടന്നു ഒരു നാഴിക നടന്നാൽ നിനുവയായി.

നിനുവ കണ്ടാൽ അതു എപ്പോഴെങ്കിലും ഒരു പട്ടണമായിരുന്നു എന്നു പ്രഥമദൃഷ്ടിയിൽ ആൎക്കും തോന്നുന്നതല്ല. ഒരു വലിയ പൎവ്വതം തെക്കുവടക്കായി നോക്കെത്താത്ത ദൂരത്തിൽ (ഉദ്ദേശം മുപ്പതു നാഴിക) നീണ്ടു കിടക്കുന്നതായി മാത്രം ആദ്യം കാണാം. എങ്കിലും ആ പട്ടണത്തിന്റെ സ്വഭാവം എന്തെന്നു അറിയുന്നതിനു യൂറോപ്യന്മാർ മുഖാന്തരം ഉണ്ടാക്കീട്ടുള്ള അനേകം തുരങ്കങ്ങളിൽ ഒന്നിൽ കേറി നോക്കിയാൽ മതി. കാറ്റിന്റെ ശക്തിയാൽ മണൽ വന്നു കേറി പട്ടണം മൂടിപ്പോകയാണു ചെയ്തിട്ടുള്ളതു. കാറ്റടിക്കുമ്പോൾ സമുദ്രത്തിലെ തിരമാലകൾ പോലെ ഇളകി മറിയുന്ന മണൽപ്രദേശങ്ങൾ ഇപ്പോഴും അഫ്രിക്കാ മുതലായ ഭൂഖണ്ഡങ്ങളിൽ കാണ്മാനുണ്ട്. നമ്മുടെ കഥാനായകൻ വളരെ തുരങ്കങ്ങളിൽ കേറിക്കണ്ടു. അദ്ദേഹവും കൂട്ടരും അന്നു ഭക്ഷണം കഴിക്കയും ആശ്വസിക്കയും ചെയ്തതു അരമനയുടെ ഒരു ഭാഗമെന്നു യൂറോപ്യന്മാർ പലതുകൊണ്ടും തീൎച്ചയാക്കിയിരിക്കുന്ന ഒരു സ്ഥലത്തായിരുന്നു. ഇവിടെ ഏകദേശം ആയിരപ്പറ വെള്ളം കൊള്ളുന്ന ഒരു കൽത്തൊട്ടിയുണ്ട്. ഇതിനാലും മറ്റും ഈ മുറി അന്നത്തെ രാജാവിന്റെ കുളിമുറിയാണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. അക്ഷരം കൊത്തപ്പെട്ട പല കല്ലുകളും വിഗ്രഹങ്ങളും യൂറോപ്യന്മാർ ഇവിടെ നിന്നു കപ്പൽ കയററി അയച്ചിട്ടുണ്ട്. വളരെയെണ്ണം ബ്രിട്ടീഷ് കോൺസലിന്റെ ബങ്കളാവിന്റെ മുററത്തും തുരങ്കങ്ങളുടെ വാതുക്കലും കിടപ്പുമുണ്ട്.

നിനുവ നശിച്ചകാലത്തു ആ പട്ടണത്തിൽ ലക്ഷത്തിരുപതിനായിരം ജനങ്ങൾ ഉണ്ടായിരുന്നു എന്നു അനുമാനിക്കപ്പെട്ടിരിക്കുന്നു. ഇത്രയും ജനങ്ങളെയും ഈ വലിയ പട്ടണത്തെയും ഒന്നായി നശിപ്പിച്ചുകളയണമെന്നു ദൈവത്തിനു തോന്നിയതോൎക്കുമ്പോൾ നാം ഭയപരവശരായി വിറച്ചുപോകുന്നു. എങ്കിലും നമ്മിൽ ഐശ്വൎയ്യവാന്മാരായവർ ഈ ഭയങ്കരശിക്ഷയ്ക്കു നിനുവക്കാരെ അൎഹന്മാരാക്കിത്തീൎത്ത സംഗതികളെക്കുറിച്ചു അവ

ആലോചിക്കാറില്ല. നാം ചെയ്യുന്ന പാപങ്ങൾക്കു തക്ക ശിക്ഷ ഉടനുടൻ കിട്ടാതെ വരുമ്പോൾ പാപം ചെയ്യുന്നതിനു പിന്നെയും നമുക്കു ഉത്സാഹം കൂടുകയാണല്ലൊ ചെയ്യുന്നതു. എന്നാൽ നമ്മുടെ ഓരോ പ്രവൃത്തികളും അപ്പഴപ്പോൾ സ്വൎഗ്ഗത്തിൽ രേഖപ്പെടുന്നുണ്ടെന്നും ദൈവത്തിനു യുക്തമെന്നു തോന്നുമ്പോൾ എല്ലാം കൂടി കണക്കുതീൎക്കുമെന്നും ഉള്ള സംഗതികൾക്കു ഈ പട്ടണം നല്ലൊരു ദൃഷ്ടാന്തമാണു്. ഈ മനോബോധത്തോടു കൂടി നമ്മുടെ കഥാനായകനും കൂട്ടരും വൈകുന്നേരമായപ്പോൾ മൂസലിലേക്കു മടങ്ങി.

കൎക്കടകം 10-ാംനു- ത്രാദ് അല്ലെപ്പു എന്ന ദയറാ കാണ്മാൻ നമ്മുടെ കഥാനായകൻ മെത്രാപ്പോലീത്തായോടു കൂടി പോയി. ഈ ദയറാ മാർ മത്തായി എന്ന പരിശുദ്ധന്റെ ഉപയോഗത്തിനായി പണിയിച്ചതാണു്. ഇതു മൂസലിൽ നിന്നു വടക്കുകിഴക്കു ഏകദേശം പന്ത്രണ്ടുനാഴിക ദൂരത്തിൽ ഒരു മലയിന്മേലാണു്. അതിരാവിലെ പുറപ്പെട്ടു ഒമ്പതുമണിയായപ്പോൾ ബഹശീക്കാ എന്ന പട്ടണത്തിലെത്തി. ഇവിടെ സുറിയാനിക്കാരുടെ വക ഒരു പള്ളിയും 150 കുടുംബങ്ങളുമുണ്ടു്. അന്യമതസ്ഥന്മാരായി ഇവിടെ ആരുമില്ല. ദയറായോടു അടുത്തപ്പോൾ നമ്മുടെ യാത്രക്കാർ ഒരു പുതിയ ജാതിക്കാരെ കണ്ടു. ഇവരുടെ പേരു ഇസ്സീദികൾ * എന്നാണു്. ഇവരുടെ കൂട്ടം കിടക്കുന്നതു ദയറാപ്പു വടക്കുള്ള മലകളിലാണു്. പല സ്ഥലങ്ങളിലായി ഇവരുടെ വക ഏകദേശം പതിനായിരം വീടുകളോളം കാണും. ഇവർ മുസൽമാന്മാരെക്കാൾ ക്രൌൎയ്യവും ശൌൎയ്യവും കൂടുന്നവരാണു്. ഇവർ വന്ദിക്കുന്നതു സ്വൎണ്ണംകൊണ്ടുണ്ടാക്കപ്പെട്ട ഒരു മയിലിനെയാണു. ഇതിന്റെ നേരെ ഇവൎക്കുള്ള ഭക്തി അനന്യസാധാരണമാണു്. ഇവരുടെ ക്ഷേത്രത്തിൽ പൂജ കഴിക്കാനായി ഒരാളുണ്ടു്. ഈ പൂജാരിയേയും ഇവൎക്കു വലിയ കാൎയ്യമാണു്. ഇവർ വിഗ്രഹാരാധനക്കാരെന്നൊ പിശാചിനെ വന്ദിക്കുന്നവരെന്നൊ ഇവർ കേൾക്കെ ആരെങ്കിലും പറഞ്ഞാൽ നിശ്ചയ

* ഇവരെപ്പററി ഒരുപന്യാസം 1901 സെപ്ററംബർ 25-ാംനു-യിലെ മദ്രാസ്‌മെയിൽ പത്രത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്.

മായി ഇവർ അവനെ കൊല്ലാതെ അടങ്ങുന്നതല്ല. ഇവൎക്കു സുറിയാനിവൈദികന്മാരുടെ നേരെ നിഷ്കപടമായ ഭക്തിയുണ്ടു്. മെത്രാന്മാരുടെ അടുക്കൽ വരുമ്പോൾ ഇവർ കൈമുത്തുകയും വളരെ വണക്കത്തോടെ നിൽക്കുകയും ചെയ്യും. മറ്റു ഒരു മതക്കാരെയും ഇവർ കൂട്ടാക്കാറില്ല. ഇവരെ അന്യജാതിക്കാരിൽനിന്നു തിരിച്ചറിയുന്നതു ഇവരുടെ ഒരു പ്രത്യേകസമ്പ്രദായത്തിലുള്ള തലപ്പാവുകൊണ്ടാണു. ഈ മാതിരി തലപ്പാവു വേറെ ആരും ധരിക്കുന്നതല്ല. ഇവരിൽ പത്തിരുപതു പേർ നമ്മുടെ കഥാനായകനേയും മെത്രാപ്പോലീത്തായേയും കാണ്മാൻ വന്നു ചില സാമാനങ്ങൾ കാഴ്ച വെക്കുകയുണ്ടായി.

മൂന്നു മണിയായപ്പോൾ നമ്മുടെ യാത്രക്കാർ ദയറായുടെ അടിവാരത്തെത്തി അവിടെനിന്നു മല കേറാൻ തുടങ്ങി. അഞ്ചര മണിക്കു ദയറായിൽ എത്തുകയും ചെയ്തു. ഇതുകൊണ്ടു ഈ പൎവതത്തിന്റെ ഔന്നത്യം എത്രത്തോളമുണ്ടെന്നു ഊഹിക്കാവുന്നതാണ്. ദയറായിലുള്ള മാർ ദനഹാ മെത്രാപ്പോലീത്തായും അവിടെയുള്ള റമ്പാന്മാരും കൈത്താളങ്ങൾ മുതലായ പാട്ടും വാദ്യങ്ങളും ആയി വന്നു നമ്മുടെ യാത്രക്കാരെ എതിരേറ്റു പള്ളിയകത്തേക്കുകൊണ്ടുപോയി. ആരാധന കഴിഞ്ഞ ശേഷം മൂസലിലെ മെത്രാപ്പോലീത്താ ഒരു ചെറിയ പ്രസംഗം പറഞ്ഞു.

ഈ ദയറാ എത്രയും പുരാതനവും രക്തസാക്ഷിയായി മരിച്ച മാർ ബഹനാൻ സഹദായുടെ പിതാവായ സെനഹറിയോസു രാജാവിനാൽ പണിയിക്കപ്പെട്ടതുമാകുന്നു.

ഇനി ഈ ദയറായെക്കുറിച്ചു അല്പം പറയാം. ഇതിന്റെ പേർ അല്ലെപ്പിന്റെ ദയറാ എന്നാണെന്നു മുമ്പു പറഞ്ഞല്ലൊ. ഇതിന്റെ അൎത്ഥം അനേകായിരം പേരുടെ ദയറായെന്നാണു. മാർ മത്തായി എന്ന റമ്പാന്റെ പ്രസംഗവൈഭവത്താൽ അനേകായിരങ്ങളുകൾ ക്രിസ്തുമതം സ്വീകരിക്കയും അവർതങ്ങൾക്കുള്ള സൎവ്വവും ഉപേക്ഷിച്ചു നിത്യജീവനാകുന്ന കിരീടം ലഭിപ്പാൻ ആഗ്രഹിച്ചുംകൊണ്ടു ഈ ദയറായിലും അതിനു ചുറ്റുമുള്ള ഗുഹകളിലും വന്നു താമസിക്കയും ചെയ്തതുകൊണ്ടാണു ഈ ദയറായ്ക്കു ഈ പേരു സിദ്ധിച്ചതു. മൂസൽ മുതലായ സ്ഥലങ്ങളിൽ ക്രിസ്തു

മതം പ്രസംഗിച്ചതും ഈ പരിശുദ്ധനും അദ്ദേഹത്തിന്റെ അനുഗാമികളുമാണ. എല്ലാ ക്രിസ്ത്യാനികളും ഒരുപോലെ ബഹുമാനിക്കുന്ന വലിയ വൈദികനും ശാസ്ത്രജ്ഞനും ബാർ എബ്രായ* എന്നു പ്രസിദ്ധനും ആയ മാർ ഗ്രീഗോറിയോസു കാതോലിക്കാ സ്ഥിരവാസം ചെയ്തിരുന്നതു ഈ ദയറായിലാണ്. ഇദ്ദേഹം ഉണ്ടാക്കിയിട്ടുള്ള അനേകം വേദപുസ്തകവ്യാഖ്യാനങ്ങളും പ്രബന്ധങ്ങളും നിയമങ്ങളും സുറിയാനിഭാഷാസാഹിത്യത്തിൽ ഒരു ഉന്നതപദവിക്കു അർഹങ്ങളാണ. സുറിയാനിസഭയിലെ പരിശുദ്ധനും മല്പാനും ആയി അംഗീകരിച്ചിട്ടുള്ളവരിൽ അവസാനത്തെ ആളുമാണ ഇദ്ദേഹം. ഇത്ര വലിയ സ്ഥാനത്തിലും മഹത്വത്തിലും ഇരുന്ന ഈ പരിശുദ്ധൻ തന്റെ ജീവിതകാലത്തെ നയിച്ചതു ഒരു വലിയ കരിങ്കല്ലിന്റെ ഉള്ളിൽ കൊത്തിയുണ്ടാക്കിയ ഒരു ചെറിയ ഗുഹയിലാണ. ഇതിന്റെ അകത്തു ഒരാൾക്കു കഷ്ടിച്ചു കടക്കത്തക്ക ഒരു ദ്വാരമെ ഉണ്ടായിരുന്നുള്ളു. ഗുഹയുടെ വിസ്താരം രണ്ടു കോൽ നീളവും രണ്ടര കോൽ പൊക്കവും ഒരു കോൽ വീതിയുമാണ്. പടിഞ്ഞാറെ അററത്തു ഒരാൾക്കു ഇരിക്കത്തക്ക ക്രമത്തിൽ ഒരു തിണ്ണ കാണ്മാനുണ്ടു. ഈ പരിശുദ്ധൻ അശ്വാസത്തിന്നായി പുറപ്പെടുന്ന നേരത്തിൽ പണിയപ്പെട്ടതായ ഒരു കൽമാടവും അതിനു താഴെ കൊത്തപ്പെട്ട രണ്ടു കൽമുറികളും അതുകളുടെ മുൻവശത്തു കല്ലിൽ കൊത്തിക്കുഴിച്ച ഒരു ചെറിയ കുളവുമുണ്ട്. ഇതിലേക്കുള്ള ഉറവ ഈ കൽമുറികളിൽ നിന്നു പുറപ്പെട്ടു കൊണ്ടിരിക്കുന്നു. കുളത്തിൽ വെള്ളം നിറഞ്ഞു കവിഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നു. കൽമുറിയിൽ നമ്മുടെ കഥാനായകൻ കേറിനോക്കിയപ്പോൾ അതിനകത്തു മുട്ടിനു മേൽ വെള്ളമുണ്ടായിരുന്നു. മുറികളുടെ മീതെയുള്ള കൽമാടത്തിൽ നിന്നു എത്രയും നേരിയ വിധത്തിൽ മഞ്ഞു സ്വർദാ പെയ്തുകൊണ്ടിരിക്കുന്നു. ഈ കൽമാടത്തിന്റെ താഴെയുള്ള കുളത്തിന്റെ ചുററുമായി പത്തു മുപ്പതു പേർക്കിരിക്കാം. എത്ര ഉഷ്ണിച്ചവനും ഒരു മണിക്കൂർ ഈ മാടത്തിന്റെ താഴെ ഇരുന്നാൽ കുളിരുകൊണ്ടു വിറച്ചു പോ

*ഇദ്ദേഹം ജീവിച്ചിരുന്നതു പതിമൂന്നാം ശതാബ്ദത്തിലാണ.

കുന്നതും കുപ്പായം മഞ്ഞു കൊണ്ടു നനയുന്നതുമാണ്. ഈ ഒരു വിശേഷം നിമിത്തം മുസലിലെ പ്രധാനന്മാർ ജാതിമതഭേദങ്ങൾ ആലോചിക്കാതെ കുടുംബസമേതം ഇവിടെ വന്നു സുഖമെടുത്തു താമസിക്കാറുണ്ടു. ഈ പണികളെല്ലാം ബാർ എബ്രായയുടെ കരകൌശലങ്ങളാണു. കൽമാടത്തിന്റെ മുൻവശത്തു അദ്ദേഹത്തിന്റെ പേരു കൊത്തപ്പെട്ടിട്ടുണ്ടു.

ഈ ദയറായുടെ ആവിർഭാവത്തിനു ഹേതുഭൂതനായ മാർ മത്തായി സന്ന്യസിച്ചിരുന്ന ഗുഹയും നമ്മുടെകഥാനായകൻ കാണുകയുണ്ടായി. ഇതു ദയറായുടെ കിഴക്കുവശത്തു കുന്നിന്റെ ചരിവിലാണ്. നമ്മുടെ കഥാനായകനു ഈ ഗുഹസ്ഥലത്തു കേറുന്നതിനു രണ്ടു മൂന്നുപേരുടെ കായികസഹായം വേണ്ടിവന്നു.ഗുഹ മലയുടെ കിഴക്കോട്ടുള്ള ചരിവിന്റെ ത്തുക്കിൽ ആകകൊണ്ടു കാലു തെറ്റി വീഴുന്നതിനു് എളുപ്പമുണ്ടായിരുന്നതിനാലാണു് അന്യസഹായം വേണ്ടിവന്നതു. പത്തു പതിനഞ്ചു പേക്കു നില്ക്കാൻ മാത്രം ഗുഹയ്ക്കു വിസ്താരമുണ്ടു്. ഇതിനകത്തു കല്ലുകൊണ്ടു കെട്ടപ്പെട്ട ഒരു *ത്രോണോസുണ്ടു. വേറെ യാതൊരു വിശേഷവുമില്ല. ഈ മാതിരി ഗുഹകൾ ഈ ദയറായ്ക്കു ചുററും വളരെയുണ്ടെങ്കിലും മാർ എബ്രായയുടേയും മർ മത്തായിയുടേയും ഗുഹകളെ ജനങ്ങൾ വളരെ ഭക്തിയോടെ വിചാരിച്ചു വരുന്നു. ഇതുകളിൽ ഇരുന്നു സന്ന്യസിക്കാൻ ആരുതന്നെ ആവശ്യപ്പെട്ടാലും അനുവദിക്കുന്നതുമല്ല.

ദയറായുടെ പണി വളരെ വിശേഷപ്പെട്ടതു തന്നെ. അതിന്നു ചുററുമുള്ള മതിൽ കോട്ടപോലെ ഉറപ്പിലും ഉയരത്തിലും കെട്ടപ്പെട്ടതാണു. നാലു മൂലകളിലും കൊത്തളങ്ങളുമുണ്ടു. കവച്ച്ക്കാരുടെ ആക്രമണത്തെ തടയുന്നതിനാണ് ഇത്രയൊക്കെ മുൻകരുതലുകൾ ചെയ്തിരിക്കുന്നതു്. ഒരൊററയാൾ ദയറായിലുണ്ടായിരുന്നാൽ ഏതുഅക്രമിസംഘത്തെയും ഓടിക്കാം. നമ്മുടെ കഥാനായകൻ ഈ ദയറായിൽ ചെന്നപ്പോൾ അവിടെ ആറേഴു റമ്പാന്മാരും പ്രധാനിയായ മാർ ദനഹാ മെത്രാപ്പോലീത്തായും മാത്രമേ ഉണ്ടായിരുന്നുള്ളു. ഒരു കാലത്തു് ഇവിടെ അറുപതെഴു

---

*കർബാനയെന്ന വിശുദ്ധകർമ്മാനുഷ്ഠാനത്തിനുള്ള പീഠം.

പത്തു റമ്പാന്മാർ താമസിച്ചിരുന്നു, ഇവരിൽ ദൈവഭക്തിയിൽ അദ്വിതീയനും ലോകത്തെ ഇതിലധികം വെടിയാൻ നിവൃത്തിയില്ലാത്ത സ്ഥിതിയിൽ എത്തിയ ആളും ആയ ഒരു റമ്പാൻ ദയറായ്ക്കു പുറത്തു ഒരു ഗുഹയിൽ ഇരിക്കുന്നതും നമ്മുടെ കഥാനായകൻ കണ്ടു. ഇദ്ദേഹത്തിനു വയസ്സു മുപ്പതിൽ അധികമില്ല. നല്ലൊരു സുമുഖനും സുറിയാനിഭാഷാപണ്ഡിതനുമാണു. ഇദ്ദേഹത്തിന്റെ ഭക്ഷണവും വസ്ത്രധാരണവും ആരേയും വിസ്മയിപ്പിക്കുന്നതാണു. ദിവസവും ഉച്ചയ്ക്കു കുറെ അപ്പവും ഒരു പാത്രത്തിൽ കുറെ വെള്ളവും ദയറായിൽ നിന്നു കൊടുത്തയയ്ക്കും. ഇതല്ലാതെ യാതൊരു ഭക്ഷണമൊ പാനീയമൊ ഇദ്ദേഹത്തിനില്ല. ഇദ്ദേഹം എല്ലായ്പോഴും ഒരു കറുത്ത ളോഹയും ഒരു പുറംകുപ്പായവുമാണു ധരിക്കാറു. ഇതുകൾ അനേകം കഷണങ്ങൾ കൂട്ടി തുന്നിപ്പിടിപ്പിച്ചു ഉണ്ടാക്കിയവയാണു. നല്ലമാതിരിയിലുള്ള ഉടുപ്പുകൾ മററു റമ്പാന്മാൎക്കെന്നപോലെ ഇദ്ദേഹത്തിനും തയാറാക്കാറുണ്ടെങ്കിലും അതുകളെ ഇദ്ദേഹം സ്വീകരിക്കുന്നില്ല. ഇദ്ദേഹത്തിന്റെ നിഷ്കൈതവഭക്തിയെ കേട്ടറിഞ്ഞു വന്ന ഓരോരുത്തൻ ഉടുപ്പുകൾ മുതലായവ സമ്മാനിക്കുന്നതൊന്നും ഇദ്ദേഹം തൊടുകപോലും ചെയ്യാറില്ല. ഞായറാഴ്ചകളിലും പെരുന്നാൾ ദിവസങ്ങളിലും മാത്രം ഇദ്ദേഹം ഗുഹയ്ക്കു പുറത്തിറങ്ങി ദയറായിലെ പള്ളിയിലേക്കു പോകും. അന്യദിവസങ്ങളെ വിശുദ്ധപുസ്തകവായനയാലും പ്രാൎത്ഥനയാലും ഗുഹയ്ക്കകത്തു വെച്ചു തന്നെ കഴിച്ചുകൂട്ടുകയാണു. നിൎദ്ദോഷങ്ങളായ വിനോദങ്ങളെ കൂടി ഇദ്ദേഹം വെറുക്കുന്നു. ഇദ്ദേഹം തുറബ്ദീൻകാരനും മാതാപിതാക്കന്മാൎക്കു ഏകപുത്രനുമാണു. വീട്ടിലിരിക്കുമ്പോൾ തന്നെ കുടുംബകാൎയ്യങ്ങൾ അന്വേഷിക്കാതെ കഠിനമായ സന്യാസവ്രതം തുടങ്ങിയതിനാൽ മാതാപിതാക്കന്മാർ ദുഃഖിക്കുന്നതു കണ്ടുകൊണ്ടിരിക്കാൻ കഴിയാഞ്ഞിട്ടു സകലവും ഉപേക്ഷിച്ചു ഈ ദയറായിൽ വന്നു താമസിക്കുകയാണു. ഐശ്വൎയ്യത്തിലും പ്രതാപത്തിലും പ്രഥമസ്ഥാനം വഹിക്കുന്ന ചക്രവൎത്തികളുടെ മന്ദിരങ്ങളിൽ കൂടി ഈ ത്യാജ്യമായ ഗുഹയിലുള്ളേടത്തോളം സന്തുഷ്ടിയും സമാധാനവും കാണുന്നതല്ല. ഇതിലധികമായ ഒരു ഭാഗ്യം മനുഷ്യൎക്കു ലോകത്തിൽ ലഭിക്കാനുണ്ടോ?

പത്തമ്പതു റമ്പാന്മാൎക്കു സുഖമായ കാലക്ഷേപത്തിനുള്ള മുതലെടുപ്പു ഈ ദയറാസ്സുണ്ടു. ഏതാനും കൃഷിസ്ഥലങ്ങൾക്കു പുറമേ രണ്ടുമൂവായിരം ആടുകളും ഉണ്ടു. വെള്ളിക്കുരിശു മുതലായ പല ഉപകരണങ്ങൾ ധാരാളമാണ്. സമൎത്ഥനും സുശീലനുമായ ദനഹാമെത്രാപ്പോലീത്തായുടെ കൈവശം ദയറാ വകയും അദ്ദേഹത്തിന്റെ സ്വന്തം വകയുമായി വളരെ പണവുമുണ്ടു.

ഈ ദയറായിൽ നമ്മുടെ കഥാനായകൻ പതിനൊന്നു ദിവസം താമസിച്ചതിന്റെ ശേഷം കൎക്കടകം ൨൨-ാം നു- മൂസലിലേക്കു മടങ്ങി. അനന്തരം മൂസലിൽ താമസിക്കുന്ന ബാബേൽപാത്രിയൎക്കീസെന്നു പറയുന്ന കൽദായ പാത്രിയൎക്കീസിനെ ചെന്നു കണ്ടു. ഇദ്ദേഹവുമായി രണ്ടു മൂന്നു മണിക്കൂറു നേരം സംസാരിക്കുകയും ഒരുമിച്ചു ഭക്ഷണം കഴിക്കുകയും ചെയ്തു. ഇദ്ദേഹം ഒരു സൽസ്വഭാവിയും സ്ഥാനത്തിനടുത്ത ഗൌരവമുള്ള ആളുമാണ്. മലയാളത്തെ റോമ്മാ സുറിയാനിക്കാൎക്കു മെത്രാനെ അയയ്ക്കാൻ ഇപ്പോഴും അപേക്ഷ ചെന്നു കൊണ്ടിരിക്കുന്നുണ്ടെന്നും റോമ്മിലെ അനുവാദം കൂടാതെ അയച്ചാൽ അപകടം നേരിടുമെന്നും മലയാളത്തെ റോമ്മാ സുറിയാനിക്കാർ ലത്തീൻമെത്രാന്മാരുടെ കീഴിൽ കിടന്നു അവരുടെ ആചാരമൎയ്യാദകൾ പഠിക്കുന്നതു കഷ്ടമാണെന്നും * അന്തോണിയച്ചനെ (മാർ അബ്ദീശോയെ) മെത്രാനാക്കി അയച്ചതു കൊണ്ടു യാതൊരു ഫലവുമുണ്ടാകാഞ്ഞതു വ്യസനകരമാണെന്നും മറ്റും അനേകം സംഗതികളെ അദ്ദേഹം നമ്മുടെ കഥാനായകനോടു പറഞ്ഞു.

ഇനി മൂസൽ പട്ടണത്തെക്കുറിച്ചു അല്പം പറയാം. ഇതു തുൎക്കിരാജ്യത്തിന്റെ ഒരു വിഭാഗമായ അൽജെസിറായിലെ പ്രധാനപട്ടണമാണ്. ടൈഗ്രീസ് നദീതീരത്തുള്ള ഠം പട്ടണത്തിന്റെ മറുകരയാണു നിനുവാപ്പട്ടണത്തിന്റെ അവശിഷ്ടങ്ങൾ കാണുന്നതു. മൂസലിൽ പണ്ടു വിശേഷപ്പെട്ട ഒരു തരം തുണി നെയ്യുന്നുണ്ടായിരുന്നു. ഇവിടെ യാക്കോബായ സുറിയാനിക്കാ

* ഈ കഷ്ടപ്പാടു ആറേഴു കൊല്ലം മുമ്പു തീൎന്ന വിവരം വായനക്കാൎക്കു അറിയാമല്ലൊ.

രുടെ വക ൮൦൦ കുടുംബങ്ങളും നാലു പള്ളികളുമുണ്ടു. മുസൽമാന്മാരെ ഒഴിച്ചാൽ മൂസലിൽ ജനസംഖ്യ കൊണ്ടും പ്രാബല്യം കൊണ്ടും ധനസമൃദ്ധി കൊണ്ടും പ്രഥമസ്ഥാനം യാക്കോബായ സുറിയാനിക്കാർക്കാണു. ഇവിടെയുള്ള ക്രിസ്ത്യാനികളിൽ ഏററവും ധനികനും പ്രധാനനും കോജാ അബ്ദൾഹാദ് ആണു. ഇവിടെ കൽദായക്കാർ ൩൦൦.ം മക്കല്യബിൻകാർ ൧൫൦.ം കുടുംബക്കാരുണ്ടു. കൽദായക്കാരുടെ വക പള്ളിയും സിമ്മനാരിയും സുറിയാനി അച്ചുക്കൂടവുമുണ്ടു. ഇവരുടെ പാത്രിയർക്കീസിനു ഇരിക്കാൻ ഒരു പ്രത്യേകസ്ഥലവുമുണ്ടു. മക്കല്യബിൻകാർ എന്നു പറഞ്ഞാൽ യാക്കോബായ സുറിയാനിക്കാരിൽ നിന്നു പിരിഞ്ഞു റോമ്മാ മതത്തെ സ്വീകരിച്ചവരാണു. ഇവർ സുറിയാനിക്കാരൊക്കയും റോമ്മാ പാപ്പായുടെ കീഴിരിക്കണമെന്നു കരുതി ഉദ്ദേശം ൧൫൦ വർഷത്തിനു മുമ്പുണ്ടായ ഒരു ഉപദ്രവകാലത്തു പിരിഞ്ഞുപോയതാണു. ഇവക്കും ഇവിടെ ഒരു പള്ളിയുണ്ടു. ഈ പള്ളി പണിയുന്നുള്ള ചിലവു മുഴുവനും റോമ്മയിൽ നിന്നു അയച്ചുകൊടുത്തതാണു. ഇതിൽ ബെന്നിയെന്നു പേരായ ഒരു മെത്രാൻ താമസിക്കുന്നുണ്ടു. നമ്മുടെ കഥാനായകൻ കൊച്ചിയിൽ വെച്ചു കണ്ടു പരിചയപ്പെട്ട മൂസൽക്കാരൻ പെഴ്ല്യൂസു കശീശാ ഏല്പിച്ചിരുന്ന സാമാനങ്ങളെ ഇദ്ദേഹത്തിനു കൊണ്ടുപോയി കൊടുക്കുകയും മെത്രാൻ സന്തോഷമായി സംസാരിക്കുകയും ചെയ്തു. മൂസലിൽ ആമ്മേനിയൻകാർ പത്തിരുപതു കുടുംബക്കാർ മാത്രമെയുള്ളു. ഇവക്കു തനതായി പള്ളിയില്ലാത്തതിനാൽ ഇവരുടെ ആത്മീയകാര്യങ്ങൾ നടത്തിപ്പോരുന്നതു യാക്കോബായ സുറിയാനിപ്പള്ളിയിലാണു.

മൂസൽക്കാരുടെ ആതിത്ഥ്യവിശേഷം കൊണ്ടു നമ്മുടെ യാത്രക്കാർ അവിടെ താമസിച്ച ഒരു മാസം അവരെ സംബന്ധിച്ചെടത്തോളം ക്ഷണം കഴിഞ്ഞുപോയി. കൊച്ചിയിൽ നിന്നു പുറപ്പെട്ടതിന്റെ ശേഷം അവർ ഈ വിധത്തിലുള്ള കരുണയ്ക്കും അതിന്റെ ഒരു ബഹിർലക്ഷണമായ സൽക്കാരത്തിനും പാത്രീഭവിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. നമ്മുടെ യാത്രക്കാരെ ഉടനെ മർദീനിലേക്കു അയച്ചുകൊള്ളണമെന്നു പാത്രിയർക്കീസു ബാവാ

കല്പന അയച്ചതു കൊണ്ടാണു അവർ കൎക്കടകം ൨൮ാംനു മൂസൽ പട്ടണം വിടാൻ സംഗതിയായതു. ഈ വിരഹം മൂസലിലെ അതിഥിപ്രിയന്മാരായ സുറിയാനിക്കാൎക്കു നിൎവ്യാജദുഃഖത്തിനു ഹേതുവായിത്തീൎന്നു.

---

## പതിന്നാലാം അദ്ധ്യായം

മൂസൽ മുതൽ മാർദീൻ വരെ

1038 കൎക്കടകം 28.....1039 ചിങ്ങം 13

വൈകുന്നേരം അഞ്ചുമണിക്കു കഴുതക്കൂട്ടം മൂസൽ പട്ടണം വിട്ടു. യാത്രാസമ്പ്രദായം പ്രായേണ ബഗദാദിൽ നിന്നു മൂസലിലേക്കുള്ളതുപോലെയാണ. യാത്രക്കാരുടെ സംഖ്യ ഉദ്ദേശം 100 ആയിരുന്നു. അവരുടെ സഹായത്തിനു സൎക്കാരിൽ നിന്നു ആരെയും അയച്ചിരുന്നില്ല. നമ്മുടെ യാത്രക്കാരുടെ സഹായത്തിനു ഒരാളെ മൂസലിൽനിന്നു കൂട്ടിയിരുന്നു. പിറെറദിവസം കാലത്തു യാത്രക്കാർ ഒരു കുന്നിന്മേലുള്ള ഒരു ചെറിയ ഗ്രാമത്തിന്റെ താഴ്വരയിൽ എത്തി വിശ്രമിച്ചു. ആ ഗ്രാമവാസികളിൽ ചിലർ ഓരോ സാമാനങ്ങളെ കൊണ്ടുവന്നു. പതിവുപോലെ യാത്രക്കാൎക്കു വിൽക്കാൻ തുടങ്ങി. ഈ കൂട്ടത്തിൽ കോഴിമുട്ട വിൽക്കാനായി പത്തു പന്ത്രണ്ടു വയസ്സു പ്രായമുള്ള ഒരു മുസൽമാൻ ബാലിക വന്നിരുന്നു. ഈ പെണ്ണു പലൎക്കും മുട്ട വിററതിന്റെ ശേഷം ഒരു മുസൽമാൻ യാത്രക്കാരന്റെ അടുക്കൽ ചെന്നു. ഇവൻ പെണ്ണിന്റെ കൈവശമുണ്ടായിരുന്ന മുട്ട മുഴുവനും എണ്ണിയെടുത്തുകൊണ്ടു പകുതി വില കൊടുത്തു. ഇതു പോരെന്നും ക്രമപ്രകാരമുള്ള വില തരണമെന്നും അതിനു മനസ്സില്ലാത്ത പക്ഷം മുട്ട തിരിയെ തരണമെന്നും ഈ പെൺകുട്ടി ആവശ്യപ്പെട്ടപ്പോൾ മുസൽമാൻ കോപത്തോടെ ചാടി എഴുന്നേററു അവളുടെ നെഞ്ഞത്തു ഒരു ചവിട്ടുകൊടുത്തു. അബലയും ദുൎഭഗയുമായിരുന്ന പെൺകുട്ടി മറിഞ്ഞു വീണു തൽക്ഷണം മരിക്കുകയും ചെയ്തു. ഈ വിവരം കുട്ടിയുടെ ആളുകൾ അറിഞ്ഞു

പ്പോൾ അവർ തോക്കം കുന്തവും വാളും ഒക്കെയായി പുറപ്പെട്ടു കുന്നിന്മേൽ നിന്നു താഴെയുള്ള വഴിയാത്രക്കാരുടെ കൂട്ടത്തിലേക്കു വെടിവെക്കാൻ തുടങ്ങി. ഇതു കണ്ടു യാത്രക്കാരെല്ലാം കൂട്ടത്തിൽ നമ്മുടെ കൂട്ടരും ഓടാൻ തുടങ്ങി. ബഗദാദിൽ നിന്നു പുറപ്പെട്ടപ്പോൾ ചുഴലിക്കാററിൻെറ ഫലമായി ഉണ്ടായ ബഹളവും ഇതും തമ്മിൽ നല്ല സാമ്യമുണ്ടായിരുന്നു. ഗ്രാമവാസികൾ എല്ലാവരും കൂടി ഇളകിവന്നു യാത്രക്കാരെ വിഴുങ്ങാഞ്ഞതു ഭാഗ്യം. ഇവരുടെ മരണം ആസന്നമായിട്ടില്ലാഞ്ഞതുകൊണ്ടു വെടിവെക്കാൻ തുടങ്ങിയവരെ ഗ്രാമവാസികളിൽ വേറെ ചിലർ വന്നു പിടിക്കുകയാണു ചെയ്തതു്. ആ ഗ്രാമത്തിലേക്കു പ്രധാനനും ഒരു സക്കാരുദ്യോഗസ്ഥനും കൂടി കുലപാതകൻെറ അടുക്കൽ വന്നു അയാളോടു സംസാരിക്കാൻ തുടങ്ങിയപ്പോൾ ശേഷം യാത്രക്കാർ അവരുടെ ജീവനും കൊണ്ടു യാത്ര തുടന്നു. എങ്കിലും ഒന്നുരണ്ടുനാഴിക കഴിഞ്ഞപ്പോൾ ഈ കുലപാതകൻ യാത്രക്കാരുടെ ഒപ്പം വന്നു ചേന്നു. മരിച്ച പെൺകുട്ടിയുടെ അവകാശികൾക്കു മുപ്പതു പവൻ കൊടുക്കാൻ വിധിയുണ്ടായതു കൊടുത്തു തീത്തു പോന്നിരിക്കയാണെന്നു ആ വിദ്വാൻ പറഞ്ഞതു കേട്ടപ്പോൾ നമ്മുടെ കൂട്ടക്കുണ്ടായ ആശ്ചയ്യം ഒന്നും പറയാനില്ല. തുക്കിരാജ്യത്തു കുലപാതകന്മാരെ കൊല്ലണമെന്നു നിയമമുണ്ടെങ്കിലും "രക്തത്തിൻെറ വില" കിട്ടിയാൽ മതിയെന്നു മരിച്ച ആളുടെ അവകാശികൾ അപേക്ഷിച്ചാൽ അപ്രകാരം വിധിയുണ്ടാകുന്നതാണു്. യാതൊരു വിധത്തിലും നീതീകരിക്കാൻ നിവൃത്തിയില്ലാത്ത ഈ നിയമത്തിൻെറ ഫലമായി കുലപാതകങ്ങൾ ആ രാജ്യത്തു വർദ്ധിച്ചിരിക്കുന്നു. തുക്കിരാജ്യത്തിനു കാലാനുസരണമായ പരിഷ്കാരം സിദ്ധിക്കാത്തതിനുള്ള ഒരു കാരണം നിയമങ്ങളെന്നു പേരു പറഞ്ഞു നടത്തപ്പെടുന്ന ഈ വക അനീതികൾ തന്നെയായിരിക്കണം. മനുഷ്യജീവനു ഇത്ര കുറച്ചേ വിലയുള്ളു എന്നു വന്നാൽ പിന്നെ എങ്ങനെയാണു ആ രാജ്യത്തു സമാധാനവും ക്ഷേമവും ഉണ്ടാകുന്നതു്?

യാതൊരു വിശേഷവും ഉണ്ടാകാഞ്ഞ നാലുദിവസത്തെ യാത്രയുടെ ശേഷം നമ്മുടെ യാത്രക്കാർ രൂറോദ്ഖറുട്ട എന്ന പ

വ്വതത്തിന്റെ അടിവാരത്തെത്തി. ഒരു ദിവസം വളരെ കഷ്ടപ്പെട്ടതിന്റെ ശേഷമെ ആ പവ്വതത്തിന്നു അപ്പുറത്തെത്താൻ സാധിച്ചുള്ളു. ഈ പവ്വതം മഹോന്നതവും ഭയങ്കരവുമായ ഒന്നാണ്. ജലപ്രളയാനന്തരം നോഹിന്റെ പെട്ടകം ഉറച്ചതു ഈ പവ്വതോപരി ആണെന്നാണ അവിടങ്ങളിലുള്ളവരുടെ ബോദ്ധ്യം. നമ്മുടെ യാത്രക്കാർ ഈ പവ്വതം കടന്നപ്പോൾ അതിന്റെ അടിവാരത്തു കൂടി ഒഴുകുന്ന ടൈഗ്രീസ് നദി കണ്ടു. ഇതിന്നു ആ സ്ഥലത്തു വളരെ വീതിയും ആഴവുമുണ്ട്. ഈ നദി കടന്നു ചെല്ലുന്നതു ജസ്സീറാ എന്ന പട്ടണത്തിലേക്കാകയാൽ ഉടനെ അവിടെ എത്തി അവിടത്തെ സുറിയാനിപ്പള്ളിയിൽ താമസിക്കാമെന്നു കരുതി ഇവർ വളരെ ബദ്ധപ്പെട്ടു. എങ്കിലും കടത്തുവള്ളങ്ങളുടെ ദൌർല്ലഭ്യം കൊണ്ടും യാത്രക്കാരുടെ ബഹുലത്വം കൊണ്ടും ഉന്തിത്തള്ളിക്കേറാനുള്ള സാമൎത്ഥ്യക്കുറവു കൊണ്ടും എല്ലാവരും അക്കരെ എത്തിയ ശേഷമെ നമ്മുടെ യാത്രക്കാർ കടത്തിറങ്ങാൻ സാധിച്ചുള്ളു. അക്കരെ എത്തിയതിന്റെ ശേഷം സുറിയാനിപ്പള്ളി കാണാതെ ഒരു മണിക്കൂറോളം ചുററിത്തിരിയേണ്ടിവന്നു. മലയാളത്തു വന്നു ലണ്ടനിലേക്കു പോയതായി രണ്ടാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ള മാർ അത്താനാസ്യോസ് സ്റ്റേഫാനോസു അപ്പോൾ ആ പള്ളിയിൽ താമസിക്കുകയായിരുന്നു. ഇദ്ദേഹത്തിന്റെ ഇടവകപ്പള്ളിയും അതു തന്നെയായിരുന്നു.

യാത്രക്കാർ പള്ളിയുടെ പടിവാതിൽക്കൽ എത്തിയപ്പോൾ അദ്ദേഹം ഓടി ഇറങ്ങിവന്നു നമ്മുടെ കഥാനായകനെ ചുംബിച്ചു അദ്ദേഹത്തിന്റെ മാളികയിലേക്കു കൊണ്ടുപോയി. ഉടനെ നാലാറു കറുത്ത മുന്തിരിക്കുലകൾ വരുത്തി അതിന്റെ ചാറു പിഴിഞ്ഞു നമ്മുടെ യാത്രക്കാൎക്കു കുടിക്കാൻ കൊടുത്തു. ഇതു കുടിച്ചപ്പോൾ ഇവർ ഉറക്കം തൂക്കിത്തുടങ്ങിയതിനെ കണ്ടു ചിരിച്ചുംകൊണ്ടു മെത്രാപ്പോലീത്താ അവർകൾ, ഉറക്കം വരുന്നതിന്നു തന്നെയാണ താൻ അപ്രകാരം ചെയ്തതെന്നു പറയുകയും സുഖമായി കിടന്നുറങ്ങുന്നതിന്നു വേണ്ടു ഏൎപ്പാടുകൾ ചെയ്കയും ചെയ്തു. ഉറങ്ങി എഴുന്നേററപ്പോൾ ഗോതമ്പുകഞ്ഞിയും പൊടിയ

രിക്കഞ്ഞിയും തയാറുണ്ടായിരുന്നു. കഞ്ഞി കുടിച്ചപ്പോൾ യാത്രക്കാരുടെ ക്ഷീണം മിക്കവാറും തീൎന്നുപോയതായി അവൎക്കു തോന്നി. പിന്നീടു അവിടത്തെ കമ്പോളത്തിൽ അല്പനേരം സഞ്ചരിച്ചു. വൈകുന്നേരം അഞ്ചരമണിയായപ്പോൾ കഴുതക്കൂട്ടം പുറപ്പെടാനുള്ള സമയമായി എന്നു പറഞ്ഞു ആളുകൾ വന്നു. പിറേറദിവസം പുറപ്പെടാമെന്നു മെത്രാപ്പോലീത്താ വളരെ നിർബന്ധമായിപ്പറഞ്ഞു എങ്കിലും യാതൊരു നിവൃത്തിയുമുണ്ടായിരുന്നില്ല. ഇനി ഇങ്ങനെ യാത്രക്കാർ സംഘമായിപ്പോകുന്നതിനുണ്ടാകണമെങ്കിൽ ഒരു മാസം കഴിയണം. അതുവരെ താമസിക്കാൻ ഇവൎക്കു തരമില്ലാത്തതുകൊണ്ടു മെത്രാപ്പോലീത്താ വളരെ ദുഃഖത്തോടെ അനുവാദം കൊടുത്തു.

ജസ്സീറാ പട്ടണം പ്രസിദ്ധമായ ഒന്നാണ്. നദീതീരത്തുള്ള ഈ പട്ടണത്തിന്റെ കിടപ്പു വളരെ ഇണക്കമുള്ളതായിരുന്നു. സുറിയാനിക്കാരെ കൂടാതെ ഇവിടെ മുസൽമാന്മാരും അൎമ്മനിയൻകാരും കൽദായക്കാരും ഉണ്ട്. സുറിയാനിക്കാർ ഇവിടെ ഒരു കാലത്തു അസംഖ്യം ഉണ്ടായിരുന്നു. തുൎക്കി ഗവൎമ്മെണ്ടിന്റെയും മുസൽമാന്മാരുടെയും അസഹ്യോപദ്രവത്താൽ വളരെ ആളുകൾ കുടിപുറപ്പെട്ടു പോയതായി നമ്മുടെ യാത്രക്കാർ മെത്രാപ്പോലീത്തായിൽ നിന്നു അറിഞ്ഞു.

യാത്രക്കാർ 1039 ചിങ്ങം 6-ാം നു- ജസ്സീറായിൽ നിന്നു പുറപ്പെട്ടു 9-ാം നു- കാനക്ക് എന്ന സ്ഥലത്തെത്തി. ഇവിടെ യാക്കോബായസുറിയാനിക്കാരുടെ വക ഒരു ചെറിയ ഗ്രാമവും പള്ളിയും ഉണ്ട്. ഈ പള്ളിയിൽ രണ്ടു പട്ടക്കാരുമുണ്ട്. അവരിൽ കശീശാ ബർസൌമ്മാ ഒരു നല്ല സുറിയാനിഭാഷാപണ്ഡിതനാണ്. ഈ പട്ടക്കാരും നമ്മുടെ യാത്രക്കാരെ സന്തോഷമായി സൽക്കരിച്ചു. മാർ കൂറിലോസിന്റെ സ്വദേശമായ തൂറബ്ദീനിലേക്കു ഇവിടെ നിന്നു നാലു നാഴിക ദൂരമേയുള്ളു. അവിടെ ചെന്നു അദ്ദേഹത്തിന്റെ ആളുകളെ കാണുന്നതിനു നമ്മുടെ കഥാനായകനു വളരെ ആഗ്രഹമുണ്ടായിരുന്നു. എങ്കിലും കഴുതക്കൂട്ടം അത്രയും താമസിക്കുന്ന കാൎയ്യം പ്രയാസമാകകൊണ്ടു

വിവരം കശീശാ ബർസെനമ്മായോടു പറഞ്ഞപ്പോൾ അദ്ദേഹം തുറബ്ദീനിലേക്കു ഒരാളെ അയച്ചു. ആൾ അവിടെ ചെന്നപ്പോൾ ബാവായുടെ സഹോദരൻ കൃഷിസ്ഥലത്തായിരുന്നതിനാൽ നമ്മുടെ യാത്രക്കാരെ കാണുന്നതിനു ബാവായുടെ ചിററപ്പന്റെ മകനും ചാച്ചക്കാരിൽ നാലഞ്ചു പേരും ബദ്ധപ്പെട്ടു വരികയും ഇവർ അവരുമായി സന്തോഷവർത്തമാനങ്ങൾ പറയുകയും മലയാളത്തു താമസിക്കുന്ന മാർ ക്ലറിലോസിന്റെയും സഹോദരൻ മസ്ക്കദശായുടെയും ക്ഷേമവാർത്തകളെ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു.

അന്നു വൈകുന്നേരം ഈ കാനക്കിയിൽ നിന്നു പുറപ്പെട്ടു നമ്മുടെ യാത്രക്കാർ 11ാം നു- കാലത്തു ദനസ്സീബിൻപട്ടണത്തിൽ മാർ യാക്കോബുമല്പാൻ പണിയിച്ച പള്ളിയിൽ ചെന്നുചേർന്നു. ഈ പട്ടണം വളരെ പുരാതനവും പ്രസിദ്ധവുമായ ഒന്നാണ്. മാർ അപ്രേമിന്റെ ഗുരുവാണ മാർ യാക്കോബുമല്പാൻ.* ഇവർ രണ്ടു പേരും സുറിയാനിസഭയുടെ വൈദികഗ്രന്ഥങ്ങളുടെ വർദ്ധനവിന്നെ വളരെ സഹായിച്ചിട്ടുള്ള വിവരം ജഗൽപ്രസിദ്ധമാണ്. സന്മാർഗ്ഗതത്വപ്രതിപാദകങ്ങളും ഭക്തിസംവർദ്ധകങ്ങളുമായ ഇവരുടെ ഗ്രന്ഥങ്ങളെ ലോകത്തിലുള്ള സകല ക്രിസ്തീയസഭകളും ആദരിച്ചുപോരുന്നുണ്ട്. സുറിയാനിപ്പള്ളിക്രമങ്ങളിലുള്ള അനന്യസാധാരണമായ മാഹാത്മ്യവും രാമണീയകത്വവും അവകൾക്കു സിദ്ധിച്ചതു ഈ മല്പാന്മാരുടെ പദ്യകൃതികളെക്കൊണ്ടാകുന്നു. ഇവർ നല്ല വേദപുസ്തകവ്യാഖ്യാതാക്കന്മാരുമാണ്. ഇവരേക്കാൾ മാനനീയന്മാരായ പരിശുദ്ധന്മാരോ വിദ്വാന്മാരൊ സുറിയാനിസഭയിൽ ജനിച്ചില്ലെന്നു തന്നെ പറയാം. ഇവരിലൊരാൾ പണിയിച്ച പള്ളിയിൽ പ്രവേശിക്കുന്നതിനു നമ്മുടെ കഥാനായകനു ഭാഗ്യം ലഭിച്ചതിൽ അദ്ദേഹം വളരെ സന്തോഷിച്ചു. ഈ പള്ളിയുടെ പണി അതിമനോഹരമാണ്. പള്ളി അത്ര വലുതൊന്നുമല്ല. മുഴുവനും കരിങ്കല്ലുകൊണ്ടാണ പണിയപ്പെട്ടിരിക്കുന്നതു്. അകത്തു

*ഇവർ രണ്ടുപേരും ജീവിച്ചിരുന്നതു നാലാം ശതാബ്ദത്തിലാണ്.

ഉള്ള ശിലാരേഖകൾ ഏതോ ശില്പിയുടെ സാമർത്ഥ്യത്തിനു ശാശ്വതസ്മാരകങ്ങളായി ശോഭിച്ചിരുന്നു. ഈ പള്ളി സ്ഥാപകന്റെ കബറു (സംസ്കരിച്ച സ്ഥലം) ഇതിനകത്തു തന്നെയാണ്. എങ്കിലും പള്ളിയകത്തു നിന്നാൽ ഇതു കാണുകയില്ല. പള്ളിയുടെ താഴെ ഏകദേശം പത്തു കോൽ നീളത്തിൽ ചതുരവും വിലാസവുമായ ഒരു മുറിയുണ്ട്. ഇതിലാണു കബർ. ഈ മുറിയിലേക്കു പ്രവേശിക്കുന്നതു പള്ളിയുടെ തെക്കേ ഭിത്തിക്കു താഴെയുള്ള ഒരു വാതിലിൽ കൂടിയാണ്. ഈ വാതിൽ കടന്നു അഞ്ചാറു പടി കീഴ്പെട്ടു ചെന്നാൽ കബറിരിക്കുന്ന മുറിയിൽ എത്തും. കബറിന്റെ മേൽഭാഗം ഒരൊററ മാർബിൾക്കല്ലാണ്. കബറിനു മൂന്നര കോൽ നീളവും ഒരു കോൽ വീതിയും ഒന്നരക്കോൽ പൊക്കവുമുണ്ട്. ഈ കബറിങ്കൽ വന്ദനത്തിനായി സുറിയാനിക്കാരെ കൂടാതെ അർമ്മേനിയൻകാരും യൌനായക്കാരും കൽദായക്കാരും നെസ്തോറുകാരും വരാറുണ്ട്. ആരാധനയ്ക്കു വരുന്നവരെല്ലാം മെഴുകുതിരി കൊണ്ടുവന്നു കബറിനു ചുററും കത്തിച്ചു കാഴ്ച വെക്കുക പതിവാണ്. ഈ സ്ഥലം ഇപ്പോൾ പണ്ടത്തേതിൽ ക്ഷയിച്ചിരിക്കുകയാണ്. ഇവിടെയുണ്ടായിരുന്ന സുറിയാനിക്കാരിൽ വളരെപ്പേർ തുർക്കികളുടെ ഹിംസകൾ കൊണ്ടു മർദീൻ മുതലായ പ്രദേശങ്ങളിലേക്കു കുടിപുറപ്പെട്ടു പോയതിനാൽ ഇവിടെ ഇപ്പോൾ അധികം ആളുകളില്ല. 12ാം നു- കാലത്തു നമ്മുടെ യാത്രക്കാർ നെസീബിൽ നിന്നു പുറപ്പെട്ടു 13ാം നു- ഉച്ചയ്ക്കു മർദീൻ പട്ടണത്തിൽ എത്തി.

ഇങ്ങനെ കൊച്ചിയിൽനിന്നു പുറപ്പെട്ടു നാലു മാസം തികയുന്ന ദിവസം നമ്മുടെ യാത്രക്കാർ അവരുടെ നിരൂപിതസ്ഥാനത്തെത്തി.* നമ്മുടെ യാത്രക്കാർ സാധാരണ യാത്രക്കാരെപ്പോലെ അപഹരണീയമായ വിശ്രമം ആസ്വദിക്കാൻ നിന്നില്ല. സ്നേഹിതന്മാരുടെ ആതിത്ഥ്യത്തെ ഉചിതമായ വിധത്തിൽ ആദരിക്കുന്നതിനും അവർക്കു കഴിഞ്ഞില്ല. അവരുടെ യാത്ര ആദ്യം

*അന്തോക്യാപാത്രിയർക്കീസിന്റെ നിജവാസസ്ഥലം മർദീനിലാകാനുള്ള കാരണങ്ങളെ പിന്നാലെ പ്രസ്താവിക്കുന്നതാണ്.



മാർ ഈവാനിയോസ് മെത്രാപ്പോലീത്താ

മുതൽ അവസാനം വരെ ഒരു ദീൎഘമായ ഓട്ടമായിരുന്നു. ഇതിനൊക്കയും കാരണം അശ്രാന്ത പരിശ്രമശീലനായ നമ്മുടെ കഥാനായകന്റെ ക്ഷമയില്ലായ്മയും ഉദ്ദിഷ്ടകാൎയ്യം കഴിയുന്ന വേഗത്തിൽ സാധിക്കാനുള്ള അത്യാശയുമാണ്. എന്നാൽ ഈ അക്ഷമയും അത്യാശയും, തന്റെ സ്ഥിതിയെ ഉയൎത്തുന്നതിനോ തന്റെ അന്തസ്സിനേയോ ആഡംബരത്തെയോ വൎദ്ധിപ്പിക്കുന്നതിനോ ഉള്ള നിസ്സാരവിചാരത്തിന്റെ ഫലമല്ലെന്നു വായനക്കാർ പ്രത്യേകം അറിയേണ്ടതാണ്. സുറിയാനിസഭോദ്യാനത്തിലെ ഫലവത്തുകളായ വൃക്ഷങ്ങളെ ഛേദിക്കുന്നതിനും നിഷ്പ്രയോജകങ്ങളായവയെ നട്ടുവളൎത്തുന്നതിനും ഉദ്യുക്തനായിരുന്ന മാർ മത്യൂസ് അത്താനാസ്യോസു എന്ന ആ തോട്ടക്കാരനെപ്പററി പരിശുദ്ധസിംഹാസനത്തിൽ അറിയിച്ചു അദ്ദേഹത്തെ തോട്ടത്തിൽ നിന്നു നിഷ്കാസിപ്പിക്കണമെന്നുള്ളതായിരുന്നു നമ്മുടെ കഥാനായകനുണ്ടായിരുന്ന സൎവ്വപ്രധാനമായ വിചാരം. ഇതു എത്രത്തോളം വേഗത്തിൽ സാധിക്കുന്നുവോ അത്രത്തോളം ആ സഭയ്ക്കു ഉപകാരവുമായിരിക്കുമല്ലൊ. അതുകൊണ്ടു തന്നെയാണ നമ്മുടെ കഥാനായകൻ ഇടവിടാതെ തന്നെ ഉപദ്രവിച്ചുകൊണ്ടിരുന്ന ക്ഷുത്തിനേയും യാത്രാക്ഷീണത്തേയും ആവലാധികൂടാതെ സഹിക്കാമെന്നു വെച്ചതു്. യാത്രയിൽ ഇത്രയൊക്കെ ധൃതികൂട്ടി കഷ്ടപ്പെട്ടിട്ടു ഒന്നു രണ്ടു മാസം മുമ്പു ഉദ്ദേശിച്ച സ്ഥലത്തു ചെന്നെത്തുന്നതുകൊണ്ടു ബുദ്ധിമുട്ടിനോടു സാമ്യപ്പെടുത്താൻ തക്ക വലിയ പ്രയോജനമൊന്നുമില്ലെന്നു അക്കാലങ്ങളിലെ സുറിയാനിസഭയുടെ സ്ഥിതിയെക്കുറിച്ചു മന്ദമായ ഒരു ജ്ഞാനം മാത്രമുള്ള ആധുനികന്മാൎക്കു തോന്നിയേക്കാം. എന്നാൽ സഭയെ അന്യന്മാരും സ്വന്തം ആളുകളും ദ്രോഹിക്കുന്നതു കണ്ടതുകൊണ്ടുണ്ടായ മൎമ്മഛേദകമായ ദുഃഖത്താൽ പരവശനായിരുന്ന നമ്മുടെ കഥാനായകനുണ്ടോ ഈ വക തത്വജ്ഞാനങ്ങളും സമാധാനങ്ങളും തോന്നുന്നു?

---

## പതിനഞ്ചാം അദ്ധ്യായം

മർദീൻ പട്ടണം

1039 മിഥുനം 13—വൃശ്ചികം 25

സുറിയാനിപ്പള്ളി എവിടെയാണെന്നറിയാതെ നമ്മുടെ യാത്രക്കാർ കഴുതക്കൂട്ടം വന്നു നിന്ന സ്ഥലത്തു തന്നെ നിൽക്കുമ്പോൾ യദൃഛയാ അതിലെ കടന്നു പോയ കശീശാ അബ്ദലഹാദിനെ കണ്ടു. ഇദ്ദേഹത്തോടു കൂടി പള്ളിയിലേക്കു തിരിച്ചു. പട്ടണത്തിൽ നിന്നു ഒരു നാഴിക ദൂരെയായിരുന്നു പള്ളി. പള്ളിയിൽ എത്തിയപ്പോൾ അവിടെ ഏതാനും പട്ടക്കാരും ജനങ്ങളും കൂടി നമ്മുടെ യാത്രക്കാരെ എതിരേററു.

ഇവർ മർദീനിൽ എത്തിയപ്പോൾ പാത്രിയർക്കീസു ബാവാ ആമീദിൽ ആയിരുന്നതിനാൽ അങ്ങോട്ടു തന്നെ പുറപ്പെടുന്നതിനു ഒരുങ്ങിയ സമയം തിരുമനസ്സുകൊണ്ടു 19ാംനു- മർദീനിൽ എത്തുന്നതാണെന്നു കമ്പി വന്നു. ആ ദിവസം അതിരാവിലെ ബാവായെ എതിരേൽക്കാനായി ജനങ്ങളും പട്ടക്കാരും പുറപ്പെട്ടതോടു കൂടെ നമ്മുടെ യാത്രക്കാരും പോയി. മിക്കവരും കുതിരപ്പുറത്തായിരുന്നു യാത്ര. അവിടങ്ങളിലുള്ള വലിയ അറബിക്കുതിരപ്പുറത്തു കേറാനുള്ള ഭയം നിമിത്തം നമ്മുടെ യാത്രക്കാർ കാൽനടയായിട്ടാണു പോയതു. മർദീനിൽ നിന്നു ഒരു നാഴിക ദൂരത്തിൽ പടിഞ്ഞാറു ഭാഗത്തായി ബാവായുടെ വക ഒരു തോപ്പും അതിൽ ഒരു ചെറിയ ബങ്കളാവുമുണ്ട്. ഇവിടെ എല്ലാവരും അല്പനേരം ഇരുന്നു വിശ്രമിച്ചപ്പോൾ ബാവായുടെ വരവായി എന്നു അന്വേഷിക്കാൻ പോയിരുന്ന ആളുകൾ തിരിയെ വന്നു പറഞ്ഞു. ഉടനെ എല്ലാവരും കുതിരപ്പുറത്തു കേറി ഓടിച്ചു മുൻപോട്ടു പോയി. നമ്മുടെ യാത്രക്കാർ ആ തോപ്പിൽ തന്നെ ഇരുന്നു. ഒരു നാഴിക കഴിഞ്ഞപ്പോൾ ബാവായുടെ കൂടെ ഉണ്ടായിരുന്ന ആമീദിലെ മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസു മുൻപു കൂട്ടി തോപ്പിൽ വന്നെത്തി. പിന്നാലെ ബാവായും "തക്‌ത്തറുവാൻ" എന്ന ഒരു വാഹനത്തിൽ തോപ്പിൽ വന്നു ചേരുകയും ചെയ്തു.

ഈ വാഹനം മലയാളത്തുള്ള പല്ലക്കു പോലെ പണിയപ്പെട്ടതാണു. ഇതു ആളുകൾ ചുമക്കുന്നതിനു പകരം നാലു കുതിരകൾ (രണ്ടു മുമ്പും രണ്ടു പിമ്പും) വലിക്കുന്നു എന്നൊരു വ്യത്യാസമെയുള്ളു. വാഹനം തോപ്പിന്റെ അടുക്കൽ എത്തിയപ്പോൾ എല്ലാവരും ചെന്നു ബാവായുടെ കൈമുത്തിയതനുസരിച്ചു നമ്മുടെ യാത്രക്കാരും കൈമുത്തി. എങ്കിലും ഈ ബഹളത്തിൽ നമ്മുടെ യാത്രക്കാർ ആരെന്നു ബാവാ അറിയുകയൊ അറിയിക്കാൻ ആരെങ്കിലും ശ്രമിക്കുകയൊ ചെയ്തില്ല. ബാവാ വാഹനത്തിൽ നിന്നിറങ്ങി ബങ്കളാവിന്റെ പൂമുഖത്തിരിക്കുകയും എല്ലാവരോടും ഇരുന്നു ആശ്വസിക്കാൻ കല്പിക്കുകയും ചെയ്തപ്പോൾ നമ്മുടെ യാത്രക്കാർ അടുത്തു ചെന്നു കൈമുത്തി വിവരം അറയിച്ചു. സന്തോഷവും സന്താപവും മനുഷ്യർക്കു ഒരേ സമയത്തുണ്ടാകയെന്നതു അസംഭാവ്യമല്ലെങ്കിൽ ഇപ്പോൾ ഈ അപൂൎവ മനോവികാരം നമ്മുടെ കഥാനായകൻ അനുഭവിച്ചു എന്നു പറയാം. മലങ്കരസഭയുടെ കഷ്ടസ്ഥിതി നീക്കാൻ അധികൃതനും സന്നദ്ധനും ആയ ആളെ കണ്ടതുകൊണ്ടു ഉണ്ടായ സന്തോഷത്തോടു കൂടി ആ സഭയുടെ കഷ്ടസ്ഥിതിയെ ഓൎത്തതിൽ നിന്നുണ്ടായ ദുഃഖവും കലൎന്നിരുന്നു. സുഖമായാലും ദുഃഖമായാലും അധികമാകുമ്പോൾ അശ്രുധാര ഉണ്ടാകുന്നതാണല്ലൊ. നമ്മുടെ കഥാനായകന്റെ ദുഃഖത്തെ കണ്ടു ആ പരിശുദ്ധനും ദുഃഖിച്ചു എങ്കിലും ഓരോ ആശ്വാസവാക്കുകളെ പറഞ്ഞു അദ്ദേഹത്തെ ചുംബിക്കുകയും മുന്തിരിക്കുലകൾ പറിച്ചു കൊടുക്കാൻ കല്പിക്കുകയും ചെയ്തു. അവിടെ നിന്നു പുറപ്പെടാറായപ്പോൾ തിരുമേനി നമ്മുടെ കഥാനായകനെ വിളിച്ചു അദ്ദേഹത്തിനു വാഹനമുണ്ടോ എന്നു ചോദിച്ചു. വലിയ കുതിരപ്പുറത്തു കേറാൻ ഭയമാണെന്നുള്ള മറുപടി കേട്ടപ്പോൾ മന്ദസ്മിതത്തോടു കൂടി ഇഷ്ടം പോലെ എന്നു കല്പിച്ചു.

ബാവായും ജനങ്ങളും പുറപ്പെട്ടു മർദീനിൽ പള്ളിക്കു സമീപെ ആയപ്പോൾ ശെമ്മാശന്മാർ അവരവരുടെ സ്ഥാനചിഹ്നങ്ങളോടും മെഴുകുതിരി, ധൂപക്കുററി, കൈത്താളം മുതലായവയോടും കൂടി വന്നു എതിരേററു. ജനങ്ങളും അസംഖ്യം കൂടി

യിരുന്നു. പള്ളിയിലെ ആരാധനയും ചുരുങ്ങിയ ഒരു പ്രസംഗവും കഴിഞ്ഞ ശേഷം ബാവാ സിംഹാസന മുറിയിലേക്കു പോയി.

ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ നമ്മുടെ കഥാനായകന്റെ കാൎയ്യത്തെപ്പററി വിചാരിച്ചു വിധി കല്പിക്കുന്നതിനു ബാവാ ഒരു കമ്മട്ടി ഏൎപ്പെടുത്തി. മാർ മത്യൂസ് അത്താനാസ്യോസ് ചെയ്ത വഞ്ചനയെ ഓൎത്തിട്ടും നമ്മുടെ കഥാനായകനു വിരോധമായി തപാലിൽ അനേകം എഴുത്തുകൾ കിട്ടിയതു കൊണ്ടും ആണു ഇങ്ങനെ ഒരു കമ്മട്ടി നിശ്ചയിക്കാൻ സംഗതിയായതു. കമ്മട്ടിസാമാജികന്മാർ ആമിദിന്റെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ, കുറുക്കമം ദയറായിലെ മാർ ബഹനാൻ മെത്രാപ്പോലീത്താ, മർദീനിലെ മാർ അത്താനാസ്യോസ് അംസീഹ് മെത്രാപ്പോലീത്താ, തുറബ്ദീന്റെ മാർ അഹോം മെത്രാപ്പോലീത്താ, എന്നിങ്ങനെ നാലു മെത്രന്മാരും എട്ടു റമ്പാന്മാരും ആറു കശീശന്മാരും ആറു അൽമെനികളും ആയിരുന്നു. അഗ്രാസനസ്ഥൻ ബാവാ തന്നെ ആയിരുന്നു. ഈ കമ്മട്ടി പലദിവസം കൂടി ഗാഢാലോചന നടത്തുകയും നമ്മുടെ കഥാനായകൻ കൊണ്ടുചെന്നിരുന്ന സകല രേഖകളും പരിശോധിക്കുകയും അദ്ദേഹത്തെ ദീൎഘമായി വിസ്തരിക്കുകയും ചെയ്തതിന്റെ ശേഷം നമ്മുടെ കഥാനായകൻ സത്യവാനെന്നും തപാൽ വഴി കിട്ടിയിട്ടുള്ള എഴുത്തുകളൊക്കയും കൃത്രിമങ്ങളാണെന്നും തീൎച്ചമാനിച്ചു.

ഇങ്ങനെ കാൎയ്യങ്ങളെല്ലാം ശുഭമായി വരുന്ന മദ്ധ്യേ നമ്മുടെ കഥാനായകനു ചിങ്ങം 25 ാംനു- ഒരു വയററിളക്കവും പനിയും ആരംഭിച്ചു. ദീനം പ്രതിദിനം വൎദ്ധിച്ചതിനാൽ മലമൂത്രാദികൾക്കു എഴുനേൽക്കുന്നതിനു കൂടി അന്യസഹായം വേണ്ടിവന്നു. ഇതോടുകൂടി കൂട്ടുകാരൻ ഗീവറുഗീസു കത്തനാൎക്കും പനി ആരംഭിച്ചു. ഇതിലധികം എന്താണൊന്നുണ്ടാകാനുള്ളതു്? കന്നി 7 ാംനു- ഒരു വൈദ്യൻ വന്നു. ഇദ്ദേഹം ബാവായോടൊന്നിച്ചു ദീനക്കാർ കിടക്കുന്ന മുറിയിൽ എത്തി വിവരങ്ങൾ ചോദിച്ചറിഞ്ഞതിന്റെ ശേഷം രണ്ടാൾക്കും ഓരോ ഗുളിക കൊടുത്തു. അല്പം കഴിഞ്ഞപ്പോൾ ഗീവറുഗീസുകത്തനാൎക്കു

ഒരു ഗുളിക കൂടി കൊടുത്തു. യൌസേപ്പുകത്തനാൎക്കു അതിസാരം കലശലായതിനാൽ മരിച്ചുപോയേക്കുമെന്നുള്ള ശങ്ക കൂടി ഉണ്ടായി എങ്കിലും പിറെറദിവസം ഇതു നിലച്ചു. എന്നിട്ടും പനിക്കു കുറവുണ്ടായില്ല. ഗീവറുഗീസുകത്തനാരുടെ വയറു അശേഷം ഇളകിയില്ലെന്നു മാത്രമല്ല, അദ്ദേഹത്തിനു വയററിൽ വേദനയും കലശലായി. ഇദ്ദേഹം രക്ഷപെടുന്ന കാൎയ്യം സംശയമെന്നു തോന്നിയതിനാൽ പാത്രിയൎക്കീസു ബാവാ അദ്ദേഹത്തിനു അന്ത്യക്രുദാശ കഴിച്ചു. ഇതിൽ ഒരു നേരംപോക്കു......ഇത്ര ദുഃഖകരമായ ഒരു ഘട്ടത്തിൽ ഈ വാക്കു ഉപയോഗിക്കാമെങ്കിൽ......ഉണ്ടായി. ശെമ്മാശന്മാർ ബാവായുടെ കല്പനയെ തെററിധരിച്ചു അന്ത്യക്രുദാശയ്ക്കു ആവശ്യമായ മെഴുകുതിരിക്കാലുകൾ, സ്ലീബാ മുതലായ സാമാനങ്ങൾ നമ്മുടെ കഥാനായകന്റെ തലയ്ക്കൽ കൊണ്ടുവന്നു വെച്ചു. ഇതു കണ്ടപ്പോൾ, പണ്ടേതന്നെ ജീവിക്കുന്ന കാൎയ്യം സംശയമെന്നു വിചാരിച്ചിരുന്ന നമ്മുടെ കഥാനായകന്റെ സംശയമെല്ലാം നീങ്ങി. എങ്കിലും ബാവാ മുറിയിൽ വന്നപ്പോൾ ഈ നേരംപോക്കിനു ഇടയാക്കിയ ശെമ്മാശന്മാരെ ശാസിക്കയാണു ചെയ്തതു്

കന്നിമാസം ൧൦-നു രാത്രി ഗീവറുഗീസു കത്തനാരു നിത്യനിദ്രയെ പ്രാപിച്ചു.

ഈ ഏക സഹായിയുടെ മരണത്തെ ഓൎത്തു നമ്മുടെ കഥാനായകനു പൂൎവാധികമായ വ്യസനമായി. വ്യാധിയോടു കൂടി ആധിയും കൂടിയാൽ പിന്നത്തെ കഥ പറയാനില്ലല്ലൊ. അങ്ങേ അററം ഒരാഴ്ച കൂടിയെ താൻ ജീവിച്ചിരിക്കയുള്ളു എന്നു അദ്ദേഹം തീൎച്ചയാക്കി. അതെങ്ങനെയെങ്കിലുമാകട്ടെ. മരിക്കാൻ സന്നദ്ധനായിരുന്ന സമയത്തും മലങ്കരയിലേക്കു തന്റെ വിചാരത്തെ തിരിക്കുമ്പോഴാണു അദ്ദേഹത്തിനു സഹിച്ചുകൂടാത്ത വ്യസനം ഉണ്ടായിക്കൊണ്ടിരുന്നതു. ഗീവറുഗീസു കത്തനാരുടെ ശവസംസ്കാരശേഷം ബാവാ നമ്മുടെ കഥാനായകന്റെ അടുക്കൽ വന്നു അദ്ദേഹത്തെ ആശ്വസിപ്പിക്കുകയും അടുക്കെയു

---

മരിക്കുന്ന കാലത്തു ഇദ്ദേഹത്തിനു മുപ്പതു വയസ്സിലധികം പ്രായമുണ്ടായിരുന്നില്ല.

ള്ള ഒരു നല്ല ഭവനത്തിലേക്കു അദ്ദേഹത്തെ മാററാൻ കല്പിക്കുകയും ചെയ്തു. ഈ മാററം കൊണ്ടു പ്രതീക്ഷിച്ചിരുന്ന ഗുണമൊന്നും ഉണ്ടായില്ല. ദീനം കുറേശ്ശ വർദ്ധിക്ക തന്നെ ചെയ്കതിനാൽ നമ്മുടെ കഥാനായകനെ രണ്ടു മൂന്നു ആഴ്ചയുടെ ശേഷം തിരിയെ പള്ളിയിലേക്കു തന്നെ കൊണ്ടുപോയി. ഉടനെ ബാവാ ഒരു പ്രത്യേകാവശ്യത്തിനായി (തുലാം ൧൫ നു-) ആമീദിലേക്കു നീങ്ങി. യോസേപ്പു കത്തനാരെ അടുത്തുള്ള കുറുക്കമാ ദയറായിൽ കൊണ്ടുപോയി താമസിപ്പിക്കണമെന്നു കല്പിച്ചും വെച്ചാണു നീങ്ങിപ്പോയതു. എങ്കിലും യാതൊരു തരം വാഹനത്തിലും കേറിപ്പോകാൻ ഇദ്ദേഹത്തിനു നിവൃത്തിയില്ലാഞ്ഞതിനാൽ വൃശ്ചികം ൨൫ നു- വരെ മർദീൻ പള്ളിയിൽ തന്നെ ചികിത്സയിൽ താമസിച്ചു.

മർദീൻ പട്ടണത്തെക്കുറിച്ചു അൽപം പറഞ്ഞു ഈ അദ്ധ്യായം അവസാനിപ്പിക്കാം. ഈ പട്ടണം കാഴ്ചയ്ക്കു വളരെ മനോഹരമാണു. പട്ടണം ഒരു മലയുടെ തെക്കുഭാഗത്തായിട്ടു അതിന്റെ അടിവാരം മുതൽ മുകളിൽ വരെ കെട്ടിടങ്ങൾ നിരനിരയായി പണിയപ്പെട്ടിട്ടുള്ളതാണു. ഇവിടെ സുറിയാനിക്കാരെ കൂടാതെ മക്'ലുബിൻകാരും കൽദായക്കാരും അർമ്മേനിയൻകാരും മുസൽമാന്മാരും യഹൂദന്മാരുമുണ്ടു. അർമ്മേനിയൻകാൎക്കു സ്വന്തമായി പള്ളിയില്ല. ബാവാ താമസിക്കുന്ന പള്ളിയാണു എല്ലാററിലും വിശേഷം. സുറിയാനിക്കാരുടെ വകയായി മർദീനിൽ മൂന്നു പള്ളികളുണ്ടു. പട്ടണത്തിനു സമീപം വേറെയും പല പള്ളികളുണ്ടു. ഇതുകളിലൊന്നിൽ നമ്മുടെ കഥാനായകൻ ഒരു മാതൃകാ പുരോഹിതനെ കണ്ടു. ഇദ്ദേഹം ആ പള്ളിയിൽ ഏകനാണ്. ദൈവികകർമ്മങ്ങളിൽ ഇദ്ദേഹത്തിനുള്ളെടത്തോളം ശക്തിയായ നിഷ്ഠ വേറെ ആരിലും കണ്ടിട്ടില്ല. ഇദ്ദേഹത്തിന്റെ ഉത്സാഹത്താൽ പള്ളി വകയായി ഒരു സ്കൂൾ സ്ഥാപിച്ചിട്ടുണ്ടു. ഇതിൽ രണ്ട് അദ്ധ്യാപകന്മാരെയും നിശ്ചയിച്ചിട്ടുണ്ട്. എങ്കിലും ഇദ്ദേഹം കുട്ടികളെ പഠിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധനായിരിക്കുന്നു. പള്ളിയിലെയും സ്കൂളിലെയും ജോലി കഴിയുമ്പോൾ ഇദ്ദേഹം ഓരോ ഭവനങ്ങളി

ളെ സന്ദർശിച്ചു ദീനക്കാരെ ആശ്വസിപ്പിക്കുകയും എല്ലാവക്കും ഹിതോപദേശം ചെയ്കയും ആണു പതിവു. തന്റെ ഇടവകയിൽ ചേന്ന ആരെങ്കിലും ഗതിയില്ലാതെ വലയുന്നതു കണ്ടാൽ ഇദ്ദേഹം മററുള്ളവരിൽ നിന്നു ധമ്മശേഖരം ചെയ്തു അവരെ പോഷിപ്പിക്കും. മലയാളത്തുള്ള സുറിയാനിപ്പട്ടക്കാരൊക്കെ ഇദ്ദേഹത്തിന്റെ നടപടികളെ അനുകരിച്ചാൽ എത്ര നന്നായിരുന്നു.

---

## പതിനാറാം അദ്ധ്യായം

കുറക്കുമാദയറാ

1039 വൃശ്ചികം 25......മീനം 17

ബാവാ കല്പിച്ചിരുന്നതനുസരിച്ചു നമ്മുടെ കഥാനായകൻ അന്ത്യോക്യാ സിംഹാസനപ്പള്ളി ഉൾപ്പെട്ടിട്ടുള്ള കുർക്കുമാദയറായിലേക്കു പോയി. ഈ സമയംകൊണ്ടു ദീനം മിക്കവാറും മാറിയെങ്കിലും ക്ഷീണം വളരെയുണ്ടായിരുന്നു. ദയറായിലെ മാർ ബഹനാൻ മെത്രാപ്പോലീത്തായും റമ്പാന്മാരും കൂടി ഇദ്ദേഹത്തെ സന്തോഷപൂർവ്വം എതിരേററു. ഇക്കാലങ്ങളിൽ പാത്രിയക്കീസു ബാവായുടെ സഹോദരി മറിയാം എന്ന സ്ത്രീ ഇവിടെ കന്യകയായി താമസിച്ചിരുന്നു. ദയറാകളിൽ അറുപതു വയസ്സിൽ കുറയാത്ത പ്രായമുള്ള സ്ത്രീകൾക്കു മാത്രമേ ഇങ്ങനെ താമസിക്കാൻ അനുവാദമുള്ളു. മറിയാം എന്ന കന്യകക്കു 75 വയസ്സു പ്രായമായിരുന്നു. 13 വർഷങ്ങൾക്കു മുമ്പാണു ദയറായിൽ പ്രവേശിച്ചതു്. ഇവർ മുട്ടിക്കപ്പെട്ട പ്രാർത്ഥനകളാലും മററു സൽപ്രവൃത്തികളാലും ഒരു താബീത്തായെപ്പോലെ ജീവിതത്തെ കഴിച്ചുകൂട്ടുകയായിരുന്നു. വിഷയസുഖങ്ങളിൽ യാതൊരു മോഹവുമില്ല. മരണത്തെ ആലിംഗനം ചെയ്യുന്നതിനു സദാ സന്നദ്ധയുമായിരുന്നു. ഈ കന്യക നമ്മുടെ കഥാനായകനെ ഒരു പുത്രനെപ്പോലെ വിചാരിക്കുകയും സമയോചിതങ്ങളായ പരിചരണങ്ങൾ ചെയ്കയും ചെയ്കതിനാൽ അദ്ദേഹത്തിനു വളരെ ആശ്വാസവും സുഖവുമുണ്ടായി.

മർദീനിൽ നിന്നു കർക്കമാദയറായിലേക്കുള്ള ദൂരം അഞ്ചു നാഴികയാണ്. ഈ ദയറായ്ക്കു ചുററും മൂന്നു നാലു സുറിയാനി ഗ്രാമങ്ങളുണ്ടു്. ഈ ഗ്രാമവാസികൾ ദയറായുടെ കാവൽക്കാരാണ്. ഒരു പുതിയ പാത്രിയക്കീസിനെ വാഴിക്കുമ്പോഴും മൂറോൻ *ശുദ്ധീകരിക്കുമ്പോഴും ഇവക്കു പ്രത്യേക ചില അവകാശങ്ങൾ പതിവുണ്ടു്. പണ്ടു് ഒരിക്കൽ ഒരു് കവച്ചക്കൂട്ടക്കാർ വന്നു ദയറായെ അക്രമിക്കുകയും വെടിവെച്ചു വാതിലുകൾ തകൎത്തു അകത്തു പ്രവേശിക്കുമെന്നുള്ള സ്ഥിതിയിലാകയും ചെയ്തപ്പോൾ ഈ ഗ്രാമവാസികൾ കൂട്ടമായി വന്നു വളരെ ശൌര്യത്തോടു കൂടി യുദ്ധം ചെയ്തു ഓടിച്ചു കളയുക ഉണ്ടായിട്ടുണ്ടു്. അന്നു മുതൽക്കാണു ഇവക്കു ഈ പ്രത്യേകാവകാശങ്ങൾ സിദ്ധിച്ചതു്. വെടിയുണ്ടകൾ കൊണ്ട വട്ടുകൾ ദയറായുടെ വാതിലുകളിൽ ഇപ്പോഴും കാണ്മാനുണ്ടു്.

സിംഹാസനദയറാ (കർക്കമാ) ഒരു വലിയ പരന്ന കുന്നിന്മേൽ പണിയപ്പെട്ടിരിക്കുന്നു. ഏകദേശം പത്തുകോൽ പൊക്കം വരെ തറ ഉയൎത്തിയതിന്റെ ശേഷമാണു പണികൾ ആരംഭിച്ചിരിക്കുന്നതു്. ഭിത്തിക്കു ഉദ്ദേശം നാല്പത്തഞ്ചു കോൽ ഉയരമുണ്ടു. ദയറായുടെ കിഴക്കുപടിഞ്ഞാറുള്ള നീളം 150 കോൽ കാണും. വീതി 80 കോലിൽ കുറയുകയില്ല. ദയറായിലേക്കു പ്രവേശിക്കുന്നതു തെക്കു വശത്തു നിന്നാണ്. മുൻവശത്തു മൂന്നു പതനമായി മതിലുകൾ കെട്ടി വെവ്വേറെ പടിവാതിലുകൾ വെച്ചിട്ടുണ്ടു. ഈ വാതിലുകൾ വളരെ ബലത്തിൽ പണിയപ്പെട്ടിരിക്കുന്നു. ദയറാവകയായുള്ള നാൽക്കാലിമൃഗങ്ങളെ കെട്ടി സൂക്ഷിക്കുന്നതു രണ്ടാമത്തെ പതനത്തിലാണ്. മൂന്നാമത്തെ പടിവാതിലിന്റെ കതകുകൾ മരമാണെങ്കിലും മരം ഒട്ടും കാണ്മാൻ പാടില്ലാത്ത വിധത്തിൽ ഇരിമ്പുപട്ടകൾ വെച്ചു തറച്ചിട്ടുണ്ടു്. വെടിയുണ്ട തറച്ചിരിക്കുന്നതു മിക്കവാറും ഈ വാതിലിന്മേലാണ്.

ദയറായുടെ പണി മുഴുവനും ഏത്രയും ബലമുള്ള വെള്ളക്കല്ലുകൊണ്ടാണ്. കെട്ടിടം മിക്കവാറും കോട്ടയത്തെ സുറിയാനി

---

*ചില ദൈവീക കൎമ്മങ്ങൾക്കു ഉപയോഗിക്കുന്ന വിശുദ്ധതൈലം

സിമ്മനാരിയെപ്പോലെ നാലുകെട്ടായിട്ടാണ്. കിഴക്കെ വരാന്തയിൽ നിന്നു കേറാൻ തക്കവണ്ണം പള്ളി മുട്ടിച്ചു പണിയപ്പെട്ടിരിക്കുന്നു. പള്ളിയോടു ചേൎത്തു ഒരു മണിമാളികയുണ്ടു്. പള്ളിയുടെ പണിയും വളരെ വിശേഷമാണ്. ഇതിൻെറ തെക്കുവശത്തു ഒൻപതു പാത്രിയൎക്കീസന്മാരുടെ കബറുകൾ അടങ്ങിയ ഒരു മുറിയുണ്ടു്. പാത്രിയൎക്കീസു ബാവാന്മാൎക്കു ഇരിക്കാനായി തെക്കെ കെട്ടിൽ ഏകദേശം 25 കോൽ നീളത്തിൽ അതിവിശേഷമായ ഒരു മുറിയുണ്ടു്. ഇതിൽ മററാരും ഇരിക്കുക പതിവില്ല. വടക്കേ കെട്ടിൻെറ രണ്ടാമത്തെ നിലയിലാണു സിംഹാസനപ്പള്ളി സ്ഥാപിച്ചിരിക്കുന്നതു്. ഈ പള്ളിക്കു ഏകദേശം 25 കോൽ നീളവും 15 കോൽ വീതിയും കാണും. ഇതിൽ പാത്രിയൎക്കീസന്മാൎക്കേ കുൎബാന ചൊല്ലുവാൻ പാടുള്ളു എന്നാണു നിശ്ചയം.

സിംഹാസനപ്പള്ളിയുടെ ത്രോണോസിൻെറ കിഴക്കുവശത്തെ ഭിത്തിയിൽ വാതിൽപോലെ ഒന്നു വളച്ചുകെട്ടീട്ടുണ്ടു്. ഈ വളവിൻെറ ഇരുവശത്തും ആറാറു കല്ലുകൾ വളവിൻെറ ക്രമംപോലെ പതിച്ചിട്ടുള്ളതു കൂടാതെ കുരിശിൻെറ സ്വരൂപം കൊത്തീട്ടുള്ള ഒരു കല്ലു വളവിൻെറ മേൽഭാഗത്തും പതിച്ചിട്ടുണ്ടു്. അന്ത്യോക്യാ സിംഹാസനമായി അന്ത്യോക്യാപള്ളിയിൽ ശ്ലീഹന്മാരുടെ കൈകൊണ്ടു സ്ഥാപിക്കപ്പെട്ടവയാണു ഈ കല്ലുകൾ. ഈ കല്ലിന്മേൽ കൊത്തപ്പെട്ടിട്ടുള്ള "പാതാളത്തിൻെറ വാതിൽ ഇതിനെ ഉപദ്രവിക്കയില്ല" എന്നൎത്ഥമുള്ള വേദവാക്യം സുറിയാനിഭാഷയിൽ എഴുതി നിൽക്കുന്നുണ്ടു്. അന്ത്യോക്യയെ ശത്രുക്കൾ നശിപ്പിച്ച കാലത്തു അവിടെ ഉണ്ടായിരുന്ന വിശുദ്ധപിതാക്കന്മാർ ഈ കല്ലുകളെ എടുത്തുംകൊണ്ടു ഓടി കുറെ നാൾ ഉറഹായിൽ സൂക്ഷിച്ചിരുന്നു. പിന്നീടു തൂറബ്ദീനിലുള്ള മാർ ഔഗീൻെറ ദയറാ സിംഹാസനമാകുമെന്നു നിശ്ചയിച്ചു അവിടെ കൊണ്ടുവന്നതിൽ അവിടെ നെസ്തോറുകാർ

---

*കബറിൻെറ സംഖ്യകൊണ്ടു മൎദീനിൽ സിംഹാസനം സ്ഥാപിച്ചതു ക്രിസ്ത്വാബ്ദം 1708 മുതൽ 1721 വരെ വാണിരുന്ന മാർ ഇഗ്നാത്യോസ്: ഇസഹാക്കു പാത്രിയൎക്കീസിൻെറ കാലത്താണെന്നു തെളിയുന്നു.

പ്രബലപ്പെട്ട ദയറാ അവരുടെ വകയാണെന്നു വാദിക്കുകയും ഒരു പെരുന്നാൾദിവസം അവിടെ കൂടുന്ന സകല സുറിയാനിക്കാരെയും കൊല്ലുന്നതിനു അവർ ശ്രദ്ധമായി നിശ്ചയിക്കയും ചെയ്തതു കേട്ടു തലേദിവസം രാത്രി ഈ കല്ലുകൾ അവിടെ നിന്നു മാററി കുറുക്കമാ ദയറായിലേക്കു കൊണ്ടുവരികയും ചെയ്തിട്ടുള്ളതാണ്. അന്നുമുതൽക്കു അന്ത്യോക്യാ സിംഹാസനം കുറുക്കമായിൽ സ്ഥാപിതമായിരിക്കുന്നു. ഈ കല്ലുകളെ നഷ്ടപ്പെടുത്താതെ ഇരിക്കാനുള്ള ശ്രമത്തിൽ വളരെ ആളുകൾ മരിക്കേണ്ടിവന്നിട്ടുണ്ട്. പത്രോസ്ശ്ലീഹാ സിംഹാസനം സ്ഥാപിച്ച സ്ഥലത്തുനിന്നു അദ്ദേഹത്തിൻെറ അനുഗാമികൾ പോരേണ്ടിവന്നു എങ്കിലും ശ്ലീഹായുടെ കരസ്പർശത്തിനു ഭാഗ്യമുണ്ടായ ഈ കല്ലുകൾ പത്തൊമ്പതു ശതാബ്ദങ്ങൾ കഴിഞ്ഞിട്ടും നഷ്ടപ്പെടാതെ അപ്പോസ്തോല പിൻതുടച്ചയുടെ ഒന്നാംതരം ലക്ഷ്യങ്ങളായിരിക്കുന്നതു അന്ത്യോക്യാസഭയുടെ കീഴിലിരിക്കുന്ന സകല ക്രിസ്ത്യാനികൾക്കും അഭിമാനഹേതുവാണ്. ക്രിസ്ത്യാനിമതത്തെ സംബന്ധിക്കുന്നവയും പരിശുദ്ധങ്ങളായി അതതു മതാദ്ധ്യക്ഷന്മാർ സൂക്ഷിച്ചു വെച്ചിരിക്കുന്നവയും ആയ സകല സാധനങ്ങളിലും വെച്ചു സർവ്വപ്രകാരേണ പ്രഥമഗണനീയമായിരിക്കുന്നതു ഈ കല്ലുകളാണെന്നു പറയുന്നതിൽ പക്ഷാന്തരമുണ്ടാകാൻ നിവൃത്തിയില്ല.

ദയറാവക പുസ്തകശാല തെക്കേകെട്ടിലാണ്. ഇതിലുള്ള പുസ്തകങ്ങളും ചുരുണകളും പ്രഥമദൃഷ്ടത്തിൽ ആളുകളെ ആകർഷിക്കത്തക്ക വിധം ഭംഗിയായി കുത്തിക്കെട്ടി ബയിൻഡുചെയ്തു വെച്ചിട്ടില്ല. എങ്കിലും പുസ്തകങ്ങളുടെ സ്വഭാവവും പുരാതനത്വവും ആലോചിച്ചാൽ ഇതിനേക്കാൾ വിലയേറിയ ഒരു പുസ്തകശാല ലോകത്തിൽ ഇല്ലെന്നു തന്നെ പറയാം. ചുരുണകളുടേയും പല പുസ്തകങ്ങളുടെയും കടലാസെല്ലാം തുകലാണ്. ഭിത്തിയിൽ പലകകൾ തറച്ചും മററുമാണു പുസ്തകങ്ങൾ വെച്ചിരിക്കുന്നതു. ചുരുണകളിൽ പലതും അപ്പസ്തോലന്മാരുടെ സ്വന്തം കൈകൊണ്ടു എഴുതിയവയാണ്. നിഖ്യാ സുന്നഹദോസിൽ കൂടിയ പല പരിശുദ്ധപിതാക്കന്മാരുടെയും കൈപ്പട

എഴുതിയ പല പുസ്തകങ്ങളും ഈ ശാലയിലുണ്ട്. ഇതിലേ യാതൊരു പുസ്തകമാകട്ടെ ചുരുണയാകട്ടെ യാതൊരുത്തനും പുറത്തെടുത്തു കൊണ്ടുപോകാൻ പാടില്ല പാത്രിയർക്കീസുബാവായുടെ പ്രത്യേകാനുവാദം ഉണ്ടായാൽ അകത്തു വെച്ചു വായിക്കാം. ഇത്ര ഭദ്രമായിട്ടാണ ഈ പുസ്തകങ്ങൾ സൂക്ഷിച്ചുവരുന്നത്.

നമ്മുടെ കഥാനായകൻ ഠരം ദയറായിൽ ചെന്ന കാലത്തു അവിടെ മാർ ബഹനാൻ മെത്രാപ്പോലീത്തായും പത്തു പന്ത്രണ്ടു റമ്പാന്മാരും ഉൾപ്പെടെ ൨൫ പേരോളം ഉണ്ടായിരുന്നു. മാർബഹനാൻ ശെറുവാൻ ഇടവകയിലെ മെത്രാപ്പോലീത്തായായിരുന്നു. അവിടെ വെച്ചു ഇദ്ദേഹത്തെ മുസൽമാൻ ഉദ്യോഗസ്ഥന്മാർ പിടിച്ചു തടവിൽ പാർപ്പിച്ചു, അവരുടെ മതം സ്വീകരിക്കുന്നതിനും കയ്യിലുള്ള സ്വത്തൊക്കെ കൊടുക്കുന്നതിനുമായി കഠിനോപദ്രവങ്ങൾ ചെയ്യാൻ തുടങ്ങി. രണ്ടാമത്തെ കാര്യം നിവൃത്തിയുള്ളെടത്തോളം സാധിച്ചു. മെത്രാപ്പോലീത്തായെ മുസൽമാനാക്കാനായി ചെയ്ത ശ്രമങ്ങളൊന്നും ഫലിച്ചില്ല. ഇദ്ദേഹം മിശിഹായുടെ നാമത്തിൽ സഹിച്ച കഷ്ടങ്ങൾക്കു കണക്കും കയ്യുമില്ല. തൽക്കാലത്തേക്കെങ്കിലും ഇദ്ദേഹം മിശിഹായെ ഉപേക്ഷിക്കാമെന്നു വിചാരിച്ചില്ല. ഇദ്ദേഹത്തിന്റെ സ്ഥിരത കണ്ടിട്ടു മുസൽമാന്മാർക്കു കോപം വർദ്ധിച്ചു അവർ പൂർവ്വാധികമായി ദേഹോപദ്രവം ചെയ്യാൻ തുടങ്ങി. സഹിച്ചു കൂടാതെയാകുമ്പോൾ 'കർത്താവെ' 'കർത്താവെ' എന്നു നിലവിളിച്ചുകൊണ്ടിരുന്നു. ഒടുവിൽ ദേഹം കലശലായപ്പോൾ മെത്രാപ്പോലീത്താ ബോധരഹിതനായി വീണു. അപ്പോൾ മരിച്ചുപോയേക്കുമെന്നു ഭയപ്പെട്ടു മുസൽമാന്മാർ അദ്ദേഹത്തെ പള്ളിയിൽ കൊണ്ടുവന്നിടുകയും സാമാനങ്ങളും മററും കവർച്ച് ചെയ്തു കൊണ്ടുപോകയും ചെയ്തു. ഈ കഠിനോപദ്രവം നിമിത്തം ഇദ്ദേഹത്തിനു സഭാഭരണത്തിനോ കുറുബാന ചൊല്ലുന്നതിനൊ തീരെ നിവൃത്തിയില്ലാതെയായിപ്പോയി. ഈ വിവരം പാത്രിയർക്കീസുബാവാ അറിഞ്ഞപ്പോൾ അദ്ദേഹത്തെ ദയറായിലേക്കു വിളിക്കുകയും അദ്ദേഹത്തെ ഉപദ്രവിച്ച ഉദ്യോഗസ്ഥന്മാരുടെ പേരി

ൽ എഴുത്തുകുത്തു നടത്തി അവരെ ശിക്ഷിപ്പിക്കുകയും ചെയ്തു. മെത്രാപ്പോലീത്തായെ വളരെ നാൾ ചികിത്സിച്ചതിന്റെശേഷം അദ്ദേഹത്തിന്നു ഒരുവിധം കുർബാന ചൊല്ലാമെന്ന സ്ഥിതിയിലായി. മിശിഹായുടെ നാമത്തിൽ കഷ്ടപ്പെടാൻ സംഗതിയായതിൽ താൻ സന്തോഷിക്കുന്നു എന്നു അദ്ദേഹം നമ്മുടെ കഥാനായകനോടു ഒരിക്കൽ പറകയുണ്ടായി. ഈ മെത്രാപ്പോലീത്താ മൂസൽക്കാരനാണ്. നമ്മുടെ കഥാനായകൻ കണ്ടപ്പോൾ ഉദ്ദേശം ൭൦ വയസ്സു പ്രായമുണ്ടു. ഇദ്ദേഹം തന്റെ മാതാപിതാക്കന്മാൎക്കു ഏകപുത്രനാണ. ഇദ്ദേഹത്തിനു അവകാശം സിദ്ധിച്ച വകയിൽ തന്റെ കൈവശമുണ്ടായിരുന്ന അയ്യായിരത്തിൽ ചില്വാനം രൂപയും സാമാനങ്ങളും മുസൽമാന്മാർ കവൎന്നെടുത്തു കൊണ്ടുപോയി. ബാക്കിയുണ്ടായിരുന്ന പതിനായിരം രൂപ കൊണ്ടു മർദീനിൽ രണ്ടു മൂന്നു കെട്ടിടങ്ങൾ വാങ്ങി ക്രൂലിക്കു കൊടുത്തിരിക്കയാണ്. മരണാനന്തരം ഇതുകൾ സിംഹാസനദയറാക്കു കൊടുക്കേണ്ടതാണെന്നു എഴുത്തുകുത്തു കഴിച്ചു വെച്ചിട്ടുമുണ്ടു.

യോസേപ്പുകത്തനാർ ഈ ദയറായിൽ മൂന്നുനാലു മാസത്തോളം താമസിച്ചു. ഉടനെ അദ്ദേഹം ആമീദിൽ എത്തിക്കൊള്ളണമെന്നു പാത്രിയൎക്കീസു ബാവായുടെ കല്പന വന്നതനുസരിച്ചു മീനം ൧൭ാം ൹ അവിടെക്കു പുറപ്പെട്ടു.

(മർദീനിൽ നിന്നു ആമീദിലേക്കു അഞ്ചു ദിവസത്തെ വഴിയുണ്ടു. യാത്രാസമ്പ്രദായം മൂസലിൽ നിന്നു മർദീനിലേക്കുള്ള മാതിരി കഴുതപ്പുറത്താണ. പതിവുള്ള കഷ്ടപ്പാടുകൾക്കൊന്നും കുറവില്ല. മീനം ൨൨ാം ൹ ആമീദിൽ എത്തി.)

---

## പതിനേഴാം അദ്ധ്യായം.

---

ആമീദു...പട്ടാഭിഷേകം.

1039 മീനം 22......ഇടവം 2

യോസേപ്പുകത്തനാർ ആമീദിൽ എത്തിയതു മുതൽ അദ്ദേഹത്തെ കാണ്മാനായി അസംഖ്യം ആളുകൾ വന്നുകൊണ്ടിരുന്നു.

ആമീദിലെ മുഖ്യമായ കൈത്തൊഴിൽ കസവുനെയ്ത്താണു്. ഓരോ സ്ഥലത്തു പോയി ഈ നെയ്ത്തു കാണുന്നതിനു ബാവാ നമ്മുടെ കഥാനായകനെ ദിവസംപ്രതി പറഞ്ഞയയ്ക്കുക പതിവായിരുന്നു. ഇതല്ലാതെ അദ്ദേഹത്തെ ആമിദിലേക്കു വിളിപ്പിച്ചതു എന്തിനാണെന്നും മററും ഒരിക്കലും കല്പിക്കാറില്ല. അങ്ങോട്ടു ചോദിക്കാൻ ആൎക്കും ധൈൎയ്യമുണ്ടായതുമില്ല.

ഇങ്ങനെയിരിക്കെ, മേടം 19-ാം നു- വലിയ നോയമ്പു വീടിയ ഞായറാഴ്ച ബാവാ കുൎബാന ചൊല്ലി പ്രസംഗിച്ചു. പ്രസംഗം അവിടത്തെ നാട്ടുഭാഷയായ അറബിയിലായിരുന്നു. ഇടക്കു 'കശീശാ യോസേപ്പു' എന്നു കല്പിക്കുന്നതു കേട്ടിട്ടു തിരക്കിയപ്പോൾ അടുത്ത ഞായറാഴ്ച അദ്ദേഹത്തിനു മെത്രാൻ പട്ടം കൊടുക്കാൻ തീൎച്ചയാക്കിയിരിക്കുന്നതിനാൽ ആ ദിവസം എല്ലാവരും രാവിലെ അഞ്ചു മണിക്കു ഹാജരായിരിക്കണമെന്നായിരുന്നു പ്രസംഗസാരം എന്നറിഞ്ഞു. താൻ ഉദ്ദേശിച്ചു പുറപ്പെട്ട കാൎയ്യം സഫലമാകാൻ പോകുന്നതോൎത്തു നമ്മുടെ കഥാനായകനു സന്തോഷമുണ്ടായി എന്നു വിശേഷിച്ചു പറയേണമെന്നില്ലല്ലൊ. എന്നാൽ ഈ സാഫല്യത്തോടുകൂടി ഉണ്ടാകാനിരിക്കുന്ന സന്മാൎഗ്ഗോപയുക്തമായ വലിയ ചുമതലയെ ഓൎത്തപ്പോൾ അദ്ദേഹത്തിനു ദുഃഖവുമുണ്ടാകാതിരുന്നില്ല. എങ്കിലും സൎവശക്തനായ ദൈവം തന്റെ കരങ്ങളെ ബലപ്പെടുത്തി, താൻ ആരംഭിക്കാനിരിക്കുന്ന ദ്വന്ദ്വയുദ്ധത്തിൽ ദാവീദിനെന്നപോലെ തനിക്കു വിജയം നൽകുമെന്നു അദ്ദേഹം ഉറപ്പായി വിശ്വസിച്ചു ആഹ്ലാദചിത്തനായിത്തന്നെ ഇരുന്നു.

ഉടനെ പട്ടാഭിഷേകത്തിനുള്ള വട്ടം കൂട്ടായി. ആമീദുപള്ളിയിലെ പട്ടക്കാരെയും പ്രമാണികളെയും കൈക്കാരന്മാരെയും വിളിച്ചു വേണ്ടതൊക്കെ ഭംഗിയായി പ്രവൎത്തിക്കാൻ ബാവാ കല്പിച്ചു. ബാവായോടുകൂടാതെ ഒരു മെത്രാപ്പോലീത്താ മാത്രമേ ആമീദിലുണ്ടായിരുന്നുള്ളു. പട്ടാഭിഷേകത്തിനു ഒരു മെത്രാപ്പോലീത്താ കൂടി ഒഴിച്ചുകൂടാതെ ആവശ്യമുണ്ടു്. അതുകൊണ്ടു അതിനു തക്കവണ്ണം വന്നു ചേരുന്നതിനു മർദീനിലെ മെത്രാപ്പോലീത്തായ്ക്കു ബാവാ കമ്പിയയച്ചു. പട്ടാഭിഷേകദിവ

സം പള്ളിയിൽ കൂടുന്ന സകലൎക്കും ഭക്ഷണം കൊടുക്കുക എന്നൊരു പതിവുണ്ട്. ഇതിനുള്ള ചിലവു മുഴുവനും അന്നു പട്ടമേല്ക്കുന്ന ആൾ വഹിക്കേണ്ടതുമാണു. ഇതിനു വേണ്ടിവരുന്ന നാനൂറു രൂപയോളം കൊടുക്കുന്നതിനു കൈക്കാരൻ നമ്മുടെ കഥാനായകനോടു ചോദിച്ചതു ബാവാ അറിഞ്ഞു, അന്നത്തെ സദ്യ തന്റെ സ്വന്തം വകയായി കഴിക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്നു കല്പിക്കുകയും വേണ്ട പണം കൊടുക്കുകയും ചെയ്തു.

മേടം 25ാം നു- ശനിയാഴ്ച കാലത്തു നമ്മുടെ കഥാനായകനെ റമ്പാനാക്കി. അന്നു നാലുമണി വരെയും പട്ടാഭിഷേകത്തിനു തന്നോടു കൂടെ ഉണ്ടായിരിപ്പാൻ പാത്രിയക്കീസുബാവാ ആവശ്യപ്പെട്ടിരുന്ന മെത്രാപ്പോലീത്താ മർദീനിൽ നിന്നു വന്നു ചേരാഞ്ഞതുകൊണ്ടു അമീദിലുള്ള അൎമ്മേനിയൻ മെത്രാപ്പോലീത്തായോടു പട്ടാഭിഷേകത്തിൽ സംബന്ധിക്കാൻ വരണമെന്നു ബാവാ ആവശ്യപ്പെട്ടതനുസരിച്ചു അദ്ദേഹം രാവിലെ പള്ളിയിൽ എത്തി *. മർദീനിൽ നിന്നു മാർ ദിവന്നാസ്യോസുമെത്രാപ്പോലീത്തായും ശനിയാഴ്ച അസ്തമിച്ച ശേഷം വന്നെത്തി. അൎമ്മീനിയാ മെത്രാപ്പോലീത്താ ക്ഷണിച്ചുവന്ന ആളായിരുന്നതുകൊണ്ടു പട്ടാഭിഷേകസമയത്തിൽ പാത്രിയക്കീസുബാവായുടെ ഇടത്തും വലത്തും ഓരോ മെത്രാന്മാർ നിന്നു ശുശ്രൂഷ നടത്തേണ്ട ക്രമത്തിനു നിറുത്തിയതു ഈ അൎമ്മനിയാ മെത്രാനെ ആയിരുന്നു. ബാവായേയും മെത്രാപ്പോലീത്തന്മാരേയും കൂടാതെ നാലാറു റമ്പാന്മാരും എട്ടുപത്തു പട്ടക്കാരും അനേകം ശെമ്മാശ്ശന്മാരും വിവിധമതസ്ഥന്മാരായ വളരെ പ്രമാണികളും പള്ളിയകത്തുണ്ടായിരുന്നു. ഞായറാഴ്ച ഏഴരമണിക്കു സകല കൎമ്മങ്ങളും കഴിഞ്ഞു. പട്ടാഭിഷേകസമയം "നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കും" എന്ന വാക്യത്തെക്കുറിച്ചു ഒരു പ്രസംഗം പാത്രിയക്കീസു ബാവായും "മൂന്നു പറ പൊടി എടുത്തു അതിൽ ഒളിച്ചു വച്ച

---

*അൎമ്മേനിയൻകാരും സുറിയാനിക്കാരും തമ്മിൽ വിശ്വാസസംഗതികളിൽ വ്യത്യാസമൊന്നുമില്ല.

ഹമീറാസ്സ സ്വർഗ്ഗരാജ്യം സദൃശമാകുന്നു" എന്നുള്ള വാക്യത്തെക്കുറിച്ചു അമേനിയാ മെത്രാനും പ്രസംഗിച്ചു. ഇതിന്റെ ശേഷം എല്ലാവരും പ്രത്യേകം ഒരുക്കിയിരുന്ന ഒരു മുറിയിൽ കൂടി. ആദ്യമേ തന്നെ, നമ്മുടെ കഥാനായകൻ, അന്ത്യോക്യാസിംഹാസനവും മലങ്കരസഭയും തമ്മിലുള്ള ദൃഢസംബന്ധത്തേയും മലങ്കരസഭയെ രക്ഷിക്കുന്നതിനു അന്ത്യോക്യയിലെ ബാവാന്മാർ സഹിച്ചിട്ടുള്ള കഷ്ടപ്പാടുകളേയും, ബലഹീനനായ തന്നെ ദുർല്ലഭവും മഹത്തും ഭാരവാഹിത്വമുള്ളതുമായ ഈ സ്ഥാനത്തിൽ ഉയർത്തിയതിനു തനിക്കും മലങ്കരസഭയ്ക്കും മാതൃസഭയുടെ നേരേയുള്ള കൃതജ്ഞതയേയും കുറിച്ചു സുറിയാനിയിൽ അല്പം പ്രസംഗിച്ചു. ഇതിനു ബാവാ ചുരുക്കത്തിൽ ഒരു മറുപടി കൽപിക്കുകയും എല്ലാവരേയും അനുഗ്രഹിക്കുകയും ചെയ്തു. ഇതിന്റെ ശേഷം കേമമായ സദ്യയുണ്ടായി.

അമീദുപട്ടണത്തിനു ഇപ്പോൾ പ്രബലപ്പെട്ടിരിക്കുന്ന പേര ഡയർബെക്കർ എന്നാണ്. ഇതു "ദയറാബുക്ക൑റാ" എന്ന സുറിയാനിപ്പേരിന്റെ അറബി രൂപാന്തരമാണ്. ഇതിന്റെ അർത്ഥം ഒന്നാമത്തെ ദയറായെന്നാണ്. ഒരു ദയറായിൽ നിന്നു ഈ പട്ടണത്തിനു പേരു സിദ്ധിക്കണമെങ്കിൽ ആ ദയറാ എത്ര യോഗ്യാവസ്ഥയിലിരുന്നിരിക്കണമെന്നു വായനക്കാർക്കു ഊഹിക്കാവുന്നതാണ്. ഇതു വളരെ പുരാതനമായ ഒരു പട്ടണമാണ. സുറിയാനിക്കാരുടെ വലിയൊരു മദ്ധ്യസ്ഥാനവുമായിരുന്നു. ഇവിടത്തെ ദയറായിൽ ഒരു കാലത്തു ആയിരത്തിലധികം റമ്പാന്മാർ താമസിച്ചിരുന്നു. ഗ്രന്ഥകർത്താക്കളായ അനേകം സഭാപിതാക്കന്മാർ ഈ ദയറായിൽ താമസിച്ചു മരിച്ചിട്ടുണ്ട്. വലിയ പണ്ഡിതനും വേദപുസ്തകവ്യാഖ്യാതാവുമായിരുന്ന മാർ ദീവന്നാസ്യോസ് ബർസ്ലീബി * എന്ന പരിശുദ്ധൻ ഈ ദയറായിലാണ വസിച്ചിരുന്നതു. ഇദ്ദേഹം എഴുതീട്ടുള്ള ഏവൻഗേലിയോൻ വ്യാഖ്യാനത്തിനു തുല്യമായി ആരും എഴുതീട്ടില്ല. ഈ വകയിൽ ഒരു വ്യാഖ്യാനപുസ്തകം നമ്മുടെ കഥാനായകൻ ഇവിടെ നിന്നു 80 ഉറുപ്പികയ്ക്കു വാങ്ങി കൊണ്ടുപോന്നിട്ടുണ്ട്.

---

* ഇദ്ദേഹം ജീവിച്ചിരുന്നതു പന്ത്രണ്ടാം ശതാബ്ദത്തിലാണ്

ന്നുമീദിനു ചുറ്റും കോട്ട ഉണ്ടു്. അതുകൊണ്ടു കോട്ടവാതിലുകളിൽ കൂടിയല്ലാതെ ഇതിനകത്തു പ്രവേശിക്കാൻ നിവൃത്തിയില്ല. കോട്ടമതിലിന്റെ ഉയൎച്ച 30 കോലോളം കാണും. ഈ രാജ്യം തുൎക്കിക്കു കൈവശമാകുന്നതിനു മുമ്പു പണിയിക്കപ്പെട്ടിട്ടുള്ളതാണു്. ഈ കോട്ടയ്ക്കുള്ള അസാധാരണമായ ബലവും ഭംഗിയും ഒരിക്കൽ കണ്ടിട്ടുള്ളവർ മറക്കുന്നതല്ല.

ജനസംഖ്യകൊണ്ടു പ്രധാനന്മാർ മുസൽമാന്മാരാണു്. ക്രിസ്ത്യാനിസമൂഹങ്ങളിൽ പ്രഥമസ്ഥാനം വഹിക്കുന്നതു അൎമ്മേനിയൻകാരാണു്. രണ്ടാമത്തു സുറിയാനിക്കാർ ആണു്. യൌനായക്കാർ, കൽദായക്കാർ എന്നിവരും ഉണ്ടു്. ഇവിടെയുള്ള പള്ളികളിൽ വെച്ചു വലുതു അൎമ്മേനിയൻകാരുടെയാണു്. ഈ പള്ളിക്കു ഒമ്പതു മദ്ബഹാകളുണ്ടു്. ഇതൊമ്പതും ഒരു നിരയായി പണിയപ്പെട്ടിരിക്കുന്നു. നടുവിലുള്ളതിനു ഏഴുകോൽ നീളം കാണും. ഇരുഭാഗത്തും കൂടിയുള്ള എട്ടെണ്ണത്തിനു അയ്യഞ്ചുകോൽ നീളമുണ്ടു്. ഇതെല്ലാം കിഴക്കേ അറ്റത്തു തെക്കുവടക്കുള്ള ഭിത്തിയോടു ചേൎന്നാണിരിക്കുന്നതു്. ഇങ്ങനെ ഒമ്പതു മദ്ബഹാകൾ ഒരു നിരയായി പണിയണമെങ്കിൽ ആ പള്ളിയുടെ വീതിയും നീളവും എന്തുമാത്രമായിരിക്കുമെന്നു ഊഹിക്കാവുന്നതാണല്ലൊ. ഇത്ര വലിയ പള്ളി നമ്മുടെ കഥാനായകൻ എങ്ങും കണ്ടിട്ടില്ലത്രെ.

ഇവിടെയുള്ള സുറിയാനിപ്പള്ളിയും ഒട്ടും ചെറുതല്ല. ഭിത്തി മുഴുവൻ കരിങ്കല്ലാണു്. ബാർസ്ലീബിയെ അടക്കിയിരിക്കുന്നതു ഈ പള്ളിയിലാണു്. യാക്കോബു പാത്രിയൎക്കീസു ബാവാ മുഖാന്തരം ഈ പള്ളിയോടു ചേൎത്തു മനോഹരമായ ഒരു കെട്ടിടം പണിയിച്ചിട്ടുണ്ടു്. തുൎക്കിരാജ്യത്തെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരേയും പ്രഭുക്കന്മാരേയും രാജകുമാരന്മാരെത്തന്നെയും ക്ഷണിച്ചിരുത്തുന്നതിനു തക്കതായ ഒരു കെട്ടിടം ഇല്ലാഞ്ഞതിന്റെ കുറവു ഇതുകൊണ്ടു തീൎന്നിരിക്കുന്നു. നാലു നിലയായിട്ടാണു ഈ കെട്ടിടം പണിയപ്പെട്ടിരിക്കുന്നതു്. ഇതിന്റെ മുറ്റത്തു ചതുരമായ ഒരു കുളമുണ്ടു്. ഇതിലേക്കു ദൂരെയുള്ള ഒരു ഉറവയിൽ നിന്നു കുഴൽവഴിയായി വെള്ളം വന്നുകൊണ്ടിരിക്കുന്നു. ഈ വെള്ളത്തിന്റെ ഒരു ഭാഗം ജനോപകാരത്തിനായ്

മതിലിൻ പുറത്തുക്കു തിരിച്ചു വിട്ടിരിക്കുന്നു. ശംകുപിരി തിരിച്ചു ആക്കം ഇവിടെ നിന്നു വെള്ളമെടുക്കാം. വെള്ളത്തിന്റെ ശേഷം ഭാഗം കുളത്തിലേക്കു വന്നുകൊണ്ടിരിക്കുന്നു. ഈ വരവിന്റെ ശക്തികൊണ്ടു കുളത്തിന്റെ നടുവിൽനിന്നു പൂക്കുററി കത്തിച്ചാലെന്നപോലെ വെള്ളം മേൽപ്പെട്ടു ചാടിക്കൊണ്ടിരിക്കുന്നു. അസാധാരണമായ ഈ കാഴ്ച കാണ്മാൻ വളരെയാളുകൾ കൂടാറുണ്ട്. ഈ കുഴൽവെള്ളം വരുത്തിയ വകയ്ക്കു പതിനായിരത്തിലധികം രൂപ ചിലവായിട്ടുണ്ട്.

ഇടവം ൨ാം ൹ നമ്മുടെ കഥാനായകൻ ആമീദിൽ നിന്നു വള്ളംവഴി മൂസലിലേക്കു തിരിച്ചു. പട്ടാഭിഷേകദിവസം അദ്ദേഹത്തെ ധരിപ്പിച്ച സകല സാമാനങ്ങളും ബാവാ അദ്ദേഹത്തിനു സമ്മാനിച്ചു. എന്നു മാത്രമല്ല തീബോട്ടിൽ കേറുന്നതു വരെ അദ്ദേഹത്തിനു സഹായിയായിരിപ്പാൻ യെറമിയാ എന്നു പേരായ ഒരു ശെമ്മാശിനെ കൂടെ അയക്കുകയും ചെയ്തു.

ഇങ്ങനെ, നാലഞ്ചാഴ്ചയ്ക്കു മുമ്പു ഒരു വെറും യോസേപ്പു കശീശാ ആയി ആമീദിൽ പ്രവേശിച്ച നമ്മുടെ കഥാനായകൻ ഇതാ മോർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ ആയി അവിടം വിടുന്നു. യാത്രയുടെ ഉദ്ദേശ്യം സാധിച്ചു കൃതകൃത്യനായിട്ടാണു മടങ്ങുന്നതു്. ഇടയ്ക്കുണ്ടായ സംശയവും ഭയവും ഇനി ആവർത്തിക്കാൻ പാടില്ലാത്ത വിധം എന്നെന്നേക്കുമായി നീങ്ങിപ്പോയി. ഇപ്പോൾ ഭുവനവിശ്രുതവും മലങ്കരസുറിയാനിക്കാർക്കു വിശേഷാൽ പ്രിയംകരവും ആയിത്തീർന്നിരിക്കുന്നു. ഈ സ്ഥാനപ്പേരിനു നമ്മുടെ കഥാനായകൻ അന്നും സർവ്വഥാ അർഹനായിരുന്നു എങ്കിലും ഇതു ലഭിച്ചപ്പോൾ അദ്ദേഹത്തിനു സ്വാഭാവികമായി കുറേ പരിഭ്രമമാണു ഉണ്ടായതു്. എന്നാൽ ദൈവാനുഗ്രഹത്താൽ സകലവും ശുഭമായി പര്യവസാനിക്കുകയും ഇപ്പോൾ അദ്ദേഹത്തിന്റെ നേരെ ജനങ്ങൾക്കുള്ള ഭക്തിബഹുമാനങ്ങൾ ജൂബിലിയാഘോഷം, സ്മാരകം മുതലായവയാൽ പ്രദർശിതങ്ങളാകയും ചെയ്തതു ഓക്കുന്നതു തന്നെ അദ്ദേഹം അന്നു അനുഭവിച്ച അസ്വാസ്ഥ്യത്തിനു ഉചിതമായ പ്രതിഫലമാണ്. ഏതാദൃശമായ പ്രതിഫലം ലഭിക്കുന്നതിനു മുമ്പു അദ്ദേഹം അ

അനുഭവിച്ച കഷ്ടങ്ങളും മനോവേദനകളും ഇന്ന അദ്ദേഹത്തി ൻെറ ദൃഷ്ടിയിൽ നിസ്സാരങ്ങളെന്ന തോന്നട്ടെ. ഇങ്ങനെയുള്ള കൃത്യങ്ങളെയാണ 'ശ്രമകരവുമാം ശാന്തിദവുമാം' എന്ന പറയേണ്ടതു്.

---

## പതിനെട്ടാം അദ്ധ്യായം.

ആമീദ മുതൽ തിഗറീസു വരെ.

1039 ഇടവം 2—മിഥുനം 9

നമ്മുടെ കഥാനായകൻ കേറിയ ജലവാഹനത്തിന 'കലക്ക്' എന്നാണ പേരു. ഇതു് ഒരു മാതിരി ചങ്ങാടമാണ്. ആട്ടിൻ തുകലുകളിൽ വായു നിറച്ചു വീർപ്പിച്ചു ഭദ്രമായി തുന്നിക്കെട്ടിയവ അനേകം നിരത്തി ഇട്ട മീതെ മരങ്ങൾ വെച്ചു വരിഞ്ഞു കെട്ടി മരത്തിൽ നിന്ന ഒരു കോൽ പൊക്കത്തിൽ തട്ടിട്ടു ഉണ്ടാക്കുന്നതാണ്. ഈ കലക്ക് നമ്മുടെ കഥാനായകൻ കേറിയ ചങ്ങാടത്തിന 20 കോൽ നീളവും 8 കോൽ വീതിയുമുണ്ടായിരുന്നു. 25 ആളുകളും വളരെ സാമാനങ്ങളും കേറീട്ടും ചങ്ങാടം ഒട്ടും താണില്ല. ആമീദിൽ നിന്ന മൂസലിലേക്ക നദിയിൽ കൂടി യാത്ര ചെയ്യുന്നതു പോലെ മൂസലിൽ നിന്ന ആമീദിലേക്ക യാത്ര ചെയ്യാൻ നിവൃത്തിയില്ല. കാരണം മേലിൽ നിന്ന കീഴ്പ്പെട്ടേക്കുള്ള കലശലായ ഒഴുക്കും പാച്ചിലുമാണ്.

ഇടയ്ക്കിടയ്ക്ക നദീതീരത്തു അറബികളുടെ കൂടാരം കാണാം. അവിടെ ചങ്ങാടം നിറുത്തി യാത്രക്കാർ വെണ്ണ, പാൽ മുതലായവ വാങ്ങും. അറബികൾ വലിയ മുട്ടാളന്മാരും കവച്ചക്കാരുമാണെങ്കിലും, അഭയം പ്രാപിക്കുന്നവരെ എങ്ങനെയും രക്ഷിക്കുന്ന ഒരു പ്രത്യേകമര്യാദ ഇവൎക്കുണ്ടു. വലഞ്ഞോ വഴി തെററിയൊ ചെല്ലുന്നവരെ കേമമായി സൽക്കരിക്കയും ചെയ്യും. ഇവർ ആറുമാസത്തിലധികം ഒരു സ്ഥലത്തു താമസിക്കയില്ല. കൃഷിക്കുള്ള സൌകൎയ്യം നോക്കി എപ്പോഴും സ്ഥലം മാറിക്കൊണ്ടി

രിക്കും. രാജ്യനിയമങ്ങളൊന്നും തങ്ങളെ സംബന്ധിക്കുന്നവയല്ലെന്നാണു ഇവരുടെ ഭാവം. തരമുള്ളപ്പോഴൊക്കെ ഇവർ വഴിയാത്രക്കാരെ കൊള്ളയിടും. കൂട്ടംകൂട്ടമായിട്ടെ താമസിക്കാറുള്ളു. ഒരു സംഘത്തിൽ 100 ൽ കുറയാതെയും 500 ൽ അധികപ്പെടാതെയും കുടുംബങ്ങൾ ഉണ്ടാകും. സംഘങ്ങളിൽ പ്രധാനനായി ഒരാൾ ഉണ്ടായിരിക്കും. ഈയാളുടെ കല്പനപ്രകാരം എല്ലാവരും നടന്നുകൊള്ളണം. അക്ഷരജ്ഞാനം എല്ലാവൎക്കും ഒരുപോലെ പൂജ്യമാണു. കുതിര, കഴുത മുതലായ മൃഗങ്ങളേയും ഇവർ വളൎത്താറുണ്ടു്. കുതിരകളൊക്കെ വളരെ വലിപ്പമുള്ളവയായിരിക്കും. ഇതുകളെ ഇവർ സഹായവിലയ്ക്കു വില്ക്കുകയും ചെയ്യും.

ഇടവം 9 ാംനു രണ്ടു മണിക്കു ചങ്ങാടം മൂസലിൽ എത്തി. അവിടെയുള്ള മെത്രാപ്പോലീത്തായും പട്ടക്കാരും പ്രധാനികളും വന്നു നമ്മുടെ കഥാനായകനെ എതിരേറ്റു മെത്രാപ്പോലീത്താ ഇരിക്കുന്ന പള്ളിയിലേക്കു കൊണ്ടുപോയി. അടുത്ത ഞായറാഴ്ച നമ്മുടെ കഥാനായകൻ കോജാ അബ്ദൽഹാദ്ദ കൂടുന്ന പള്ളിയിൽ കുർബാന ചൊല്ലണമെന്നു അദ്ദേഹം അപേക്ഷിച്ചതിനാൽ ശനിയാഴ്ച അവിടേക്കു പോയി. ഒരു മെത്രാപ്പോലീത്താ ആദ്യമായി ഒരു പള്ളിയിൽ ചെല്ലുമ്പോൾ അദ്ദേഹത്തെ ഒരു പീഠത്തിന്മേൽ ഇരുത്തി പൊക്കിയെടുത്തുംകൊണ്ടു വളരെ കോലാഹലത്തോടും വാദ്യം പാട്ടു മുതലായവയോടുംകൂടി പള്ളിക്കു മൂന്നു പ്രാവശ്യം പ്രദക്ഷിണം ചെയ്കയെന്നൊരു സമ്പ്രദായമുള്ളതു നമ്മുടെ കഥാനായകനെ സംബന്ധിച്ചും നടക്കാതിരുന്നില്ല. പാത്രിയൎക്കീസുബാവാ കല്പിച്ചിട്ടുണ്ടായിരുന്നതനുസരിച്ചു നമ്മുടെ കഥാനായകൻ മൂസലിലെ ഇംഗ്ലീഷ് കോൺസലായ മിസ്റ്റർ റസ്സാമിനെ പോയി കാണുകയും സ്ഥാത്തിക്കോനിൽ (അധികാരപത്രത്തിൽ) അദ്ദേഹത്തിന്റെ മുദ്ര വെപ്പിക്കുകയും ചെയ്തു.

മിഥുനം 5 ാംനു നമ്മുടെ കഥാനായകൻ മൂസലിൽ നിന്നു പുറപ്പെട്ടു. ചങ്ങാടത്തിൽ ഇംഗ്ലീഷുകാരുടെയും പ്രാഞ്ചുകാരുടെയും വക സോപ്പു മുതലായ കച്ചവടസാമാനങ്ങളും കേറ്റിയി

രുന്നു. അവിടത്തെ മെത്രാപ്പോലീത്തായും വളരെ ജനങ്ങളും യാത്രയയപ്പാനായി കടവിൽ കൂടിയിരുന്നു. അനേകം സ്ത്രീകളുമുണ്ടായിരുന്നു. ഇവരിൽ ആദ്യം കോജാ അബ്ദൽഹാദിന്റെ സഹോദരിയും പുത്രിമാരും നമ്മുടെ കഥാനായകന്റെ അടുക്കൽ വന്നു മുഖശീല നീക്കി കൈമുത്തി കരഞ്ഞു. ഉടനെ മററു സ്ത്രീകളും വന്നു കൈ മുത്താനും ഉറക്കെ നിലവിളിക്കാനും തുടങ്ങി. സ്ത്രീകളെല്ലാം കൈ മുത്തി തീരുന്നതിനു ഒരു മണിക്കൂറു വേണ്ടിവന്നു. പിന്നെ പുരുഷന്മാരുടെ കൈമുത്തായി. ഇവർ സ്ത്രീകളെപ്പോലെ വാവിട്ടു നിലവിളിച്ചില്ലെങ്കിലും കണ്ണുനീരൊലിപ്പിക്കാത്തവരായി ഇവരിലും ആരും ഉണ്ടായിരുന്നില്ല. മൂസൽക്കാരെപ്പോലെ നന്ദിയും സ്നേഹവുമുള്ള ഒരു നാട്ടുകാരെ നമ്മുടെ കഥാനായകൻ തന്റെ ദീർഘമായ യാത്രയിൽ ഒരിടത്തും കണ്ടിട്ടില്ല.

യാത്ര തുടങ്ങിയതിന്റെ നാലാം ദിവസം കഠിനമായ കിഴക്കൻകാററുണ്ടായതിനാൽ ചങ്ങാടം ഒഴുക്കിൽനിന്നു വിട്ടു കരയ്ക്കു അണഞ്ഞു തുടങ്ങി. അപ്പോൾ ചങ്ങാടത്തിന്റെ ചുവട്ടിലുള്ള ഒന്നു രണ്ടു തുകൽക്കുടങ്ങൾ കൂട്ടത്തിൽ നിന്നു വിട്ടു പൊങ്ങി വന്നു. അവിടെ കളിച്ചുകൊണ്ടു നിന്നിരുന്ന ഒരു അറബിക്കുട്ടി ഇതുകളെ എടുത്തു. ചങ്ങാടക്കാരൻ ചോദിച്ചാറെ കൊടുക്കാതെ കുട്ടി ശഠിച്ചു നിന്നു. ചങ്ങാടക്കാരനു ശുണ്ഠി കേറി അയാൾ എന്തോ അസഭ്യം പറഞ്ഞു. അപ്പോൾ അറബിക്കുട്ടി കരയ്ക്കു കേറി ഒരു നല്ല കല്ലെടുത്തു ചങ്ങാടക്കാരനെ എറിഞ്ഞു. ഇതു അയാൾക്കു നല്ലവണ്ണം പററിയതിനാൽ അയാൾ ചങ്ങാടത്തിൽ നിന്നു ചാടിയിറങ്ങി കുട്ടിയെ ഒന്നടിച്ചു. കുട്ടി നിലവിളിച്ചു തുടങ്ങി. ഇതു കേട്ടു അവന്റെ തന്തയും വേറെ രണ്ടു അറബികളും ഓടി വന്നു ചങ്ങാടക്കാരനെ അടിച്ചു. ഉടനെ ചങ്ങാടപ്രധാനിയും രണ്ടു മൂന്നു പേരും ചാടിയിറങ്ങി അറബികളെ അടിക്കാൻ തുടങ്ങി. ഇങ്ങനെ ലഹള മൂത്ത സമയത്തു പട്ടാളക്കാരെ കേററിക്കൊണ്ടു ഒരു ചങ്ങാടം താഴോട്ടു വന്നു. പട്ടാളക്കാർ അവരുടെ ചങ്ങാടത്തിൽ ഇരുന്നുംകൊണ്ടു ലഹളക്കാരുടെ ഇടയിലേക്കു ഒരു വെടി വെച്ചു. ഈ വെടി കൊണ്ടു

ഒരറബി മറിഞ്ഞു വീണു. ഉടനെ ശേഷമുള്ള അറബികൾ ക്രൂദ്ധത്തോടെ ഒരു നിലവിളി. അപ്പോൾ കാണാം ദൂരത്തു നിന്നു പത്തു നൂറു അറബികൾ ഓരോ തരം ആയുധങ്ങളുമായി ഓടി വരുന്നതു്. ഇതു കണ്ടു ചങ്ങാടത്തിൽ നിന്നിറങ്ങിയവരെല്ലാം തിരിച്ചു കേറി ചങ്ങാടം വെക്കെന്നു നീക്കാൻ ശ്രമിച്ചു. എങ്കിലും കാററിന്റെ ഉപദ്രവം നിമിത്തം ഇതു സാധിച്ചില്ല. അറബികൾ അടുത്തപ്പോൾ ചിലർ വെള്ളത്തിൽ എടുത്തു ചാടി മറുകരയ്ക്കു നീന്തിക്കളഞ്ഞു. അറബികളുടെ കയ്യാൽ മരിക്കുന്നതിൽ ഭേദം വെള്ളത്തിൽ മുങ്ങിച്ചാവുകയാണെന്നു നിരൂപിച്ചു നമ്മുടെ കഥാനായകനും ചാടാൻ ഭാവിച്ചപ്പോൾ കൂടെയുണ്ടായിരുന്ന താരപ്പനും യറമിയാ ശെമ്മാശ്ശനും ബലമായി വിരോധിച്ചതിനാൽ അദ്ദേഹം ഒരു ജീവച്ഛവം പോലെ ചങ്ങാടത്തിൽ തന്നെ ഇരുന്നു. അറബികൾ ചങ്ങാടത്തിൽ കേറി ഏഴു പേരെ ഒരു നിമിഷത്തിൽ കുന്തം കൊണ്ടു കുത്തിക്കൊന്നു. ഇടയ്ക്കു നമ്മുടെ കഥാനായകന്റെ നേരെയും ചിലർ കുന്തവുംകൊണ്ടു ചാടി എങ്കിലും എന്തുകൊണ്ടോ അവർ പിൻമാറുകയാണു ചെയ്തതു്. തങ്ങളിലൊരുവനെ വെടി വെച്ചു കൊന്നതു ചങ്ങാടത്തിലുള്ള ആരോ ആണെന്നായിരിക്കണം അവർ വിചാരിച്ചതു. അറബികളെ തല്ലാൻ കൂടിയവരെല്ലാം വെള്ളത്തിൽ ചാടി നീന്തിക്കളഞ്ഞു. അറബികളാൽ കൊല്ലപ്പെട്ട ഏഴു പേരും ഒന്നും അറിഞ്ഞവരല്ലായിരുന്നു താനും. നമ്മുടെ കഥാനായകന്റെ അപ്പോഴത്തെ മനോവികാരം എന്തായിരുന്നിരിക്കാം! തന്റെ അടുക്കൽ നിന്നിരുന്ന......എന്നു പറഞ്ഞാൽ മൂന്നും നാലും കോൽ മാത്രം ദൂരത്തിൽ നിന്നിരുന്ന......ആളുകൾ കുത്തു കൊണ്ടു മറിഞ്ഞു വീഴുന്നതു കാണുമ്പോൾ ഒരുത്തന്റെ ഹൃദയത്തിൽ അങ്കുരിക്കുന്ന വികാരങ്ങൾ എന്തെല്ലാമായിരിക്കും! മരിക്കുന്നവരും താനും ഒരുപോലെ നിരപരാധികളും നിസ്സഹായികളുമാണു്. അങ്ങനെയിരിക്കെ, ഒരു കുന്തത്തിന്റെ മുന തന്റെ നെഞ്ചത്തും കൊള്ളുന്നതിനു എന്താണു തടസ്ഥമുള്ളതു്? ഇങ്ങനെ ഒരു സംഗതി നമുക്കു ഓർക്കാൻ കൂടി വയ്യാതിരിക്കെ ഈ സങ്കടം യഥാർത്ഥത്തിൽ അനുഭവിച്ച ആളുടെ മനോവികാരങ്ങളെ വർണ്ണിക്കാൻ ആർക്കു കഴിയും?.

ഏഴു പേരെ കൊന്നപ്പോൾ അറബികളുടെ കോപം അല്പമൊന്നു ശമിച്ചു. പിന്നെ അവർ കവൎച്ചയ്യാരംഭിക്കയാണു, ചെയ്തതു. ഒരു മുസൽമാനോടു അയാളുടെ സാമാനവും പണവും ആവശ്യപ്പെട്ടാറെ ഉടനെ കൊടുക്കാതെ അയാൾ കുറെ തൎക്കിച്ചു. അറബികൾ അയാളെ പിടിച്ചു അടിക്കാൻ തുടങ്ങി. അടി കലശലായപ്പോൾ അയാൾ മൂൎഛിച്ചു വീണു. ഉടനെ അയാളുടെ സൎവസ്വവും അവർ കരസ്ഥമാക്കി. അനന്തരം നമ്മുടെ കഥാനായകന്റെ അടുക്കൽ വന്നപ്പോൾ യാതൊരു തടസ്ഥവും പറയാതെ സകലവും എടുത്തു കൊടുത്തു. ഒടുക്കം അദ്ദേഹം ധരിച്ചിരുന്ന കുപ്പായവും ഊരി കൊടുക്കണമെന്നു അവർ ആവശ്യപ്പെട്ടു. ഇതും ചെയ്തു. കാൽക്കുപ്പായം കൂടി കിട്ടണമെന്നു ചില അറബികൾ ആവശ്യപ്പെട്ടു എങ്കിലും മറ്റു ചിലർ അതു വേണ്ടെന്നു പറഞ്ഞതിനാൽ നമ്മുടെ കഥാനായകൻ വെറും നഗ്നനായി നിൽക്കേണ്ടിവന്നില്ല. ഇങ്ങനെ സാമാനങ്ങൾ കവൎച്ച ചെയ്കയും കരയ്ക്കു കൊണ്ടുപോയി വെക്കുകയും ചെയ്യുന്ന മദ്ധ്യേ, വണ്ണമുള്ള ഒരു വടിയുമായി ഒരു അറബി യുവാവു ഓടി വന്നു നമ്മുടെ കഥാനായകൻ നില്ക്കുന്നതിന്റെ സമീപമായി ചങ്ങാടത്തിൽ കേറാൻ നോക്കി. പിടിച്ച കയറു പെട്ടെന്നു പൊട്ടിപ്പോയതിനാൽ അയാൾ വെള്ളത്തിലേക്കു മറിഞ്ഞുവീണു. അനന്തരം ഇയാൾ കേറാൻ ശ്രമിച്ചതു ഒരു മഹമ്മദീയ പുരോഹിതൻ പ്രാൎത്ഥിച്ചുംകൊണ്ടിരുന്നതിന്റെ സമീപമായിരുന്നു. കേറിയ ഉടനെ അയാൾ നിരപരാധിയായ പുരോഹിതന്റെ തലയ്ക്കു വടികൊണ്ടു ഒരു അടി വെച്ചുകൊടുത്തു. ഉടനെ ആ സാധു മറിഞ്ഞുവീണു മരിക്കുകയും ചെയ്തു. തന്റെ കൈകൊണ്ടു ആരെയെങ്കിലും ഒരാളെ കൊല്ലണമെന്നു മാത്രമായിരുന്നു. ആ അറബിയുവാവിന്റെ വിചാരമെന്നു തോന്നുന്നു. നമ്മുടെ കഥാനായകന്റെ സമീപം കേറാൻ ശ്രമിച്ചപ്പോൾ ദൈവഗത്യാ കയറു പൊട്ടിയിരുന്നില്ലെങ്കിൽ, അയാളുടെ കയ്യാൽ മരിക്കുന്നതു ആരായിരിക്കുമെന്നു പ്രത്യേകിച്ചു പറയേണമെന്നില്ലല്ലോ. ലഹള ആരംഭിച്ചതു മുതൽക്കേ തനിക്കു സഹജമായ പരമാൎത്ഥതയോടു കൂടി ദൈവത്തെ പ്രാൎത്ഥിച്ചു കൊണ്ടു തന്നെ ഇരുന്ന നമ്മുടെ കഥാനായകൻ ഈ സംഭവം കൂടി കണ്ടപ്പോൾ വാവി

ട്ടു കരഞ്ഞുപോയി. ഇതിനിടയ്ക്കു അറബികളിൽ ചിലർ കൂടി നിന്നു എന്തോ ആലോചിച്ചു. എന്നിട്ടു നാലാറുപേരൊന്നിച്ചു ചങ്ങാടത്തിൽ കേറി വന്നു. അവരിലൊരുത്തന്റെ കയ്യിലുണ്ടായിരുന്ന തോക്കു നിറച്ചു അറബികളിലൊരാളെ വെടി വെച്ചു കൊന്നതു യെറമിയാ ശെമ്മാശ്ശു ആണെന്നും അതുകൊണ്ടു അയാളെ വെടിവെക്കാൻ വിചാരിക്കയാണെന്നും പറഞ്ഞു. ഈ അറബികൾ ആ നിരപരാധിയെ പിടിച്ചു നീക്കി നിറുത്തി. എന്നിട്ടു രണ്ടു അറബികൾ അയാളുടെ ഓരോ കൈക്കു പിടിക്കകയും മൂന്നാമതൊരുത്തൻ അയാളുടെ നെരെ തോക്കു നീട്ടി വെടിവെക്കുകയും ചെയ്തു. അല്ല! വെടി പൊട്ടുന്നില്ല. ഒന്നു രണ്ടു പ്രാവശ്യം കൂടി കാഞ്ചി വലിച്ചിട്ടും വെടി പൊട്ടിയില്ല. തോക്കും കൊണ്ടു ചങ്ങാടത്തിലേക്കു തിടുക്കത്തിൽ കേറിയപ്പോൾ കുറെ വെള്ളം തെറിച്ചു വീണാൽ മതിയല്ലൊ ഇങ്ങനെ വരാൻ. എന്നാൽ ഇനി ശെമ്മാശിന്റെ കഴുത്തറുത്തു അയാളുടെ രക്തം വെടികൊണ്ടു മരിച്ച അറബിയുടെ ശരീരത്തിൽ ഒഴിക്കുകയാണു വേണ്ടതെന്നു പറഞ്ഞു അവർ അയാളെ പിടിച്ചു വലിച്ചു ചങ്ങാടത്തിൽ നിന്നു ഇറക്കിക്കൊണ്ടുപോയി. ഈ സമയത്തു ആ സാധുവായ ശെമ്മാശിന്റെയും നമ്മുടെ കഥാനായകന്റെയും മനോഗതങ്ങൾ എന്തെല്ലാമായിരുന്നു എന്നു വിവരിക്കാൻ ശ്രമിക്കുന്നില്ല. അതു അസാദ്ധ്യവുമാണു. വായനക്കാർ ഊഹിക്കയാണു ഭേദം. നമ്മുടെ കഥാനായകൻ ഇതെല്ലാം കണ്ടു പ്രാർത്ഥിച്ചും കണ്ണുനീരു ധാരധാരയായി ഒഴുക്കിയും കൊണ്ടു നിന്നു.

ശെമ്മാശിന്റെ കഴുത്തറക്കാൻ ഭാവിച്ചപ്പോൾ ഒരാൾ കുതിരപ്പുറത്തു കേറി തിടുക്കത്തിൽ വരുന്നതു കണ്ടു. അയാൾ എന്തൊ ഉറക്കെ വിളിച്ചു പറയുന്നതു കേട്ടിട്ടു അറബികൾ ശെമ്മാശിനെ കൊല്ലാൻ ആരംഭിക്കാതെ വെറുതേ നിന്നു. കുതിരപ്പുറത്തു വന്ന ആൾ അവരുടെ പ്രധാനിയായിരുന്നു. അയാൾ താഴെ ഇറങ്ങിയ ഉടനെ ശെമ്മാശ്ശും അയാളുടെ കാൽക്കൽ വീണു കെട്ടിപ്പിടിച്ചു നിലവിളി തുടങ്ങി. ശെമ്മാശ്ശും നമ്മുടെ കഥാനായകനും അന്ത്യോക്യാ പാത്രിയർക്കീസിന്റെ ആളുകളാ

ണ്ടെന്നു അറിഞ്ഞപ്പോൾ അയാൾ ഈ സാഹസകൃത്യത്തിന്നു ഒരുങ്ങിയ ആളുകളെ കഠിനമായി ശാസിച്ചു. എങ്കിലും ഏഴെട്ടാളുകൾ ചത്തു കിടക്കുന്നതു അയാൾ കണ്ട ഭാവം തന്നെ നടിച്ചില്ല. തന്റെ കൂട്ടൎക്ക ഒരബദ്ധം വന്നു പോയതാണെന്നു പ്രധാനി നമ്മുടെ കഥാനായകനോടു പറഞ്ഞു. എന്നിട്ടു തന്റെ കൂട്ടകാർ അപഹരിച്ച മുതലുകളൊക്കെ അയാൾ പരിശോധിച്ചു തൃപ്തിപ്പെട്ടു. ഉടനെ അവർ നമ്മുടെ കഥാനായകന്റെ കൈവശത്തിൽ ഉണ്ടായിരുന്ന സകല ഭക്ഷണസാധനങ്ങളും എടുത്തു ഭക്ഷണത്തിന്നു ആരംഭിച്ചു. ഭക്ഷണം കഴിച്ചു രസിച്ചു കൊണ്ടിരിക്കുന്ന മദ്ധ്യെ ദൂരത്തു നിന്നു ഒരു കൂട്ടം കുതിരപ്പട്ടാളം അതിവേഗത്തിൽ വരുന്നതു കണ്ടു. ഉടനെ അറബികളിൽ പലരും പരിഭ്രമിച്ചു ഓട്ടം തുടങ്ങി. എങ്കിലും ഓടുന്നതു അവമാനമെന്നു വിചാരിച്ചിട്ടൊ അതല്ല ഓടിയാലും പട്ടാളം പിടികൂടിയേക്കുമെന്നു ഭയന്നിട്ടൊ പത്തിരുപതു അറബികളും അവരുടെ പ്രധാനിയും അവിടത്തന്നെ നിന്നു. പട്ടാളം വന്നു അറബികളെ വളഞ്ഞു പിടിച്ചു. എതൃക്കുന്നതു നിഷ്പ്രയോജനമായിരുന്നതിനാൽ അറബികൾ ലഹള കൂട്ടാതെ കീഴടങ്ങി. അപഹരിച്ച സാമാനങ്ങളോടു കൂടി അറബികളെ ചങ്ങാടത്തിൽ കേററി തിഗരീസിലേക്ക വിട്ടു. ഇടയ്ക്കു നമ്മുടെ കഥാനായകന്റെ സാമാനങ്ങൾ എന്തെല്ലാമെന്നു പട്ടാളക്കാർ ചോദിച്ചറിഞ്ഞു അതുകൾ എല്ലാം തിരിയെ കൊടുത്തു.

ഇനി ഈ പട്ടാളം വരാനുള്ള കാരണം കൂടി പറയാം. അറബികൾ ഓടിവരുന്നതു കണ്ടു ഏതാനും ആളുകൾ വെള്ളത്തിൽ ചാടി നീന്തിക്കളഞ്ഞു എന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. ഇവരിൽ ചിലർ അക്കരെ എത്താൻ ശേഷിയില്ലാതെ മുങ്ങി ചത്തു പോയി. മററു ചിലർ നദി നീന്തിക്കടന്നു സമീപമുള്ള തിഗരീസിൽ ഓടിയെത്തി അവിടെയുള്ള പാഷാവെ* വിവരം ബോധിപ്പിച്ചു. ഇംഗ്ലീഷുകാരുടെയും ഫ്രഞ്ചുകാരുടെയും വക സാമാനങ്ങൾ ചങ്ങാടത്തിലുണ്ടെന്നു കേട്ടപ്പോഴാണ പട്ടാളത്തെ അ

*പേഷ്ക്കാർ അല്ലെങ്കിൽ ഡിസ്ത്രിക്ട മജിസ്ത്രേട്ടിന്നു തുല്യനായ ഒരു തുൎക്കി ഗവൎമ്മെണ്ട ഉദ്യോഗസ്ഥൻ.

യസ്സാമെന്നു പാഷാസ്സു തോന്നിയതു. തുൎക്കിയുദ്യോഗസ്ഥന്മാൎക്കു യൂറോപ്യന്മാരെ വളരെ ഭയമാണു. അവരെ സംബന്ധിക്കുന്ന എന്തെങ്കിലും കാൎയ്യത്തിൽ അമാന്തം കാണിച്ചിൽ അപകടമുണ്ടാകുമെന്നു അവൎക്കറിയാം. ഷണ്ഡാടത്തിൽ ലോകത്തെ ഭരിക്കുന്ന യൂറോപ്യന്മാരുടെ സാമാനം ഉണ്ടായിരുന്നില്ലെങ്കിൽ പാഷാ നിശ്ചയമായും പട്ടാളത്തെ അയക്കുകയാകട്ടെ സാധുസംരക്ഷണത്തിനായി വേറെ വല്ലതും പ്രവൎത്തിക്കുകയാകട്ടെ ചെയ്യുന്നതല്ലായിരുന്നു എന്നു തുൎക്കി ഗവൎമ്മെണ്ടിന്റെ നീതിപാലനതല്പരതയേയും ഔൎജ്ജിത്യത്തെയും കുറിച്ചു വിവരമുള്ളവരോടു പ്രത്യേകിച്ചു പറയേണമെന്നില്ല.

---

## പത്തൊമ്പതാം അദ്ധ്യായം

### തിഗരീസു മുതൽ ബോംബേ വരെ,

### 1039 മിഥുനം 9—കൎക്കടകം 25.

തിഗരീസിൽ എത്തിയ ശേഷം പട്ടാളക്കാർ നമ്മുടെ കഥാനായകനെ ഒരു മുസൽമാന്റെ വീട്ടിൽ താമസിപ്പിച്ചു. രണ്ടു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തെ സ്ഥലത്തെ മജിസ്ത്രേട്ടു കോടതിയിലേക്കു കൂട്ടിക്കൊണ്ടുപോയി. മജിസ്ത്രേട്ടു നമ്മുടെ കഥാനായകനെ വിസ്തരിക്കുകയും സാമാനങ്ങളെല്ലാം തിരികെ കിട്ടിയെന്നു അറിഞ്ഞപ്പോൾ പൊയ്ക്കൊള്ളാൻ അനുവദിക്കുകയും ചെയ്തു. എങ്കിലും യേറമിയാ ശെമ്മാശിനെ വിസ്തരിച്ചു തീരാഞ്ഞതിനാൽ നാലഞ്ചു ദിവസം കൂടി അവിടെ താമസിക്കേണ്ടി വന്നു.

ഈ സ്ഥലത്തിന്റെ പ്രാചീനനാമധേയം സെലൂക്യാ എന്നായിരുന്നു. ഇവിടെ ഒരു കാതോലിക്കാ * ഉണ്ടായിരുന്നു. സകല പൌരസ്ത്യസഭകളുടേയും മേൽ ഈ കാതോലിക്കായിക്കു അധികാരമുണ്ടായിരുന്നു. മലങ്കര സഭ പണ്ടു ഇദ്ദേഹത്തിന്റെ കീ

---

* പാത്രിയൎക്കീസിന്റെ പ്രതിനിധിയായ ഒരു വലിയ മേല്പട്ടക്കാരൻ.

ഴിലായിരുന്നു. ഇൻഡ്യാ മുതലായ പൌരസ്ത്യസഭകളെ ഭരിക്കേണ്ടതു സെലൂക്യയിലെ കാതോലിക്കായാണെന്നും ഇദ്ദേഹം അന്ത്യോക്യാ പാത്രിയർക്കീസിന്റെ കീഴായിരിക്കണമെന്നും സൂനഹദോസുകളിൽ (മഹാസംഘങ്ങളിൽ) സെലൂക്യാ കാതോലിക്കാ അന്ത്യോക്യാ പാത്രിയർക്കീസിന്റെ വലത്തു ഭാഗത്തിരിക്കണമെന്നും ക്രിസ്ത്വാബ്ദം ൩൨൫-ൽ നിക്യയിൽ കൂടിയ സൂനഹദോസിൽ നിശ്ചയിച്ചതായി നടപടികളിൽ കാണുന്നുണ്ടു. സെലൂക്യയിൽ ക്രിസ്തുമതം പ്രചരിപ്പിച്ചതു അപ്പോസ്തോലശിഷ്യനായ മോർമാറിയെന്ന പരിശുദ്ധനാണ്. ഇദ്ദേഹത്തിന്റെ പ്രസംഗങ്ങളാലും അത്ഭുതപ്രവൃത്തികളാലും ഇവിടങ്ങളിലുണ്ടായിരുന്ന പല പ്രഭുക്കന്മാരും ക്രിസ്തുമതം സ്വീകരിച്ചതു കൊണ്ടു ഈ സ്ഥലം ഒരു കാതോലിക്കാസ്ഥം ഇരിക്കാൻ തക്ക പ്രാധാന്യമുള്ളതായിത്തീർന്നു. വളരെ കീർത്തിപ്പെട്ടിരുന്ന ഈ സ്ഥലത്തു അന്ത്യോക്യാ സിംഹാസനത്തിനുണ്ടായിരുന്ന പ്രാബല്യം ക്ഷയിച്ചുപോയതു ദനസീബിന്റെ ബർസൌലാ മെത്രാപ്പോലീത്താ മുഖാന്തരമാണ്. ഈ സംഗതി ചുരുക്കത്തിൽ വിവരിക്കാം.

അഞ്ചാം ശതാബ്ദത്തിൽ മതദ്വേഷം നടത്തിയ നെസ്തോറിന്റെ സഹോദരിയുടെ മകളുടെ മകനായിരുന്നു ഈ മെത്രാപ്പോലീത്താ. ഇദ്ദേഹം ആന്തരത്തിൽ ഒരു നെസ്തോർ വിശ്വാസിയായിരുന്നു എങ്കിലും അതു പുറത്തറിയിക്കാതെ തനിക്കു സ്ഥാനം നൽകിയ അന്ത്യോഖ്യാ സഭയെ അനുസരിച്ചു നടന്നു വന്നു. തന്റെ യഥാർത്ഥവിശ്വാസത്തെ പ്രബലപ്പെടുത്തുന്നതിനു ഇദ്ദേഹം അവസരം നോക്കിക്കൊണ്ടിരിക്കയായിരുന്നു. അങ്ങനെയിരിക്കെ നെസ്തോറിന്റെ മതദ്വേഷം കൊണ്ടു സഭയിലുണ്ടായിരിക്കുന്ന കുഴപ്പങ്ങളെപ്പറ്റി ആലോചിക്കുന്നതിനു അന്ത്യോക്യയിൽ ഒരു സൂനഹദോസു കൂടണമെന്നു പാത്രിയർക്കീസു നിശ്ചയിക്കുകയും ഇതിൽ സംബന്ധിക്കാനായി സെലൂക്യയിലെ ബാബി കാതോലിക്കായും അദ്ദേഹത്തിന്റെ കീഴുള്ള മെത്രാന്മാരും ചെന്നുചേരുന്നതിനു കല്പനയയക്കുകയും ചെയ്തു. അക്കാലങ്ങളിൽ തിഗരീസു മുതൽ ദനസീബിൻ വരെയുള്ള രാജ്യങ്ങൾ യെസ്ദർ ഗാദ്ദ എന്നു പേരായ പെർഷ്യാ രാജാവിന്റെ കീഴാ

യിരുന്നു. ദനസീബിൻ മുതൽ പടിഞ്ഞാറോട്ടുള്ള രാജ്യമൊക്കെ റോമ്മാ രാജാക്കന്മാരുടെയും കീഴായിരുന്നു. അന്ത്യോക്യ ഇതിൽ ചേൎന്നതായിരുന്നു. പെർഷ്യാ രാജാവു ക്രിസ്ത്യാനികളുടെ ബദ്ധവൈരിയായിരുന്നു എങ്കിലും അദ്ദേഹത്തിന്റെ ആസ്ഥാനത്തിനു സമീപമുള്ള ദനസീബിന്റെ മെത്രാപ്പോലീത്തായായ ബർസൌമാ ഈ രാജാവിന്റെ ഒരു സ്നേഹിതനായിരുന്നു. മേൽ വിവരിച്ച രണ്ടു രാജ്യങ്ങളും അന്യോന്യം കലഹിച്ചു കൊണ്ടിരുന്നു. ഒരു രാജ്യത്തു നിന്നു ആരെങ്കിലും മറ്റേ രാജ്യാതൃത്തിക്കകത്തു കടന്നാൽ അവരുടെ പേരിൽ എന്തെങ്കിലും കളവായ കുറ്റം ചുമത്തി ശിക്ഷിക്കുക പതിവായിരുന്നു. ഇങ്ങനെ കലഹം മൂത്തിരുന്ന കാലത്താണ്, അന്ത്യോക്യയിലെ സുന്നഹദോസിനു ചെന്നുചേരാൻ പാത്രിയർക്കീസുബാവാ സെലൂക്യയിലെ കാതോലിക്കായ്ക്കു കല്പനയയച്ചതു. വല്ല വിധത്തിലും അന്ത്യോക്യയിൽ ചെന്നു പറ്റിയാൽ തന്നെയും തിരിച്ചു വരുമ്പോൾ പെർഷ്യാ രാജാവു പിടിച്ചു ശിക്ഷിക്കുമെന്നുള്ളതു തീൎച്ചയാകയാൽ ഇതിനെന്താണു നിവൃത്തിയെന്നു ആലോചിക്കാനായി കാതോലിക്കാ തന്റെ കീഴുള്ള മെത്രാന്മാരെ വിളിച്ചുവരുത്തി. അന്ത്യോക്യയിലേക്കു പോകുന്നതു അപകടമാണെന്നു എല്ലാവരും അഭിപ്രായപ്പെട്ടതിനാൽ സകല വിവരവും കാണിച്ചു പാത്രിയർക്കീസിനു ഒരെഴുത്തു തയാറാക്കി രണ്ടു റമ്പാന്മാരുടെ പക്കൽ കൊടുത്തയയ്ക്കുന്നതിനു തീൎച്ചയാക്കി. പെർഷ്യാ രാജാവു ക്രിസ്ത്യാനികളുടെ വിരോധിയും വലിയൊരു ദുഷ്ടനുമാകയാൽ കാതോലിക്കായും മെത്രാന്മാരും അന്ത്യോക്യയിൽ പോയി തിരിച്ചു വരുമ്പോൾ അദ്ദേഹം അവരെ പിടിച്ചു തടവിലാക്കാതെ ഇരിക്കയില്ലെന്നും അങ്ങനെ വരുമ്പോൾ അവിടങ്ങളിൽ ക്രിസ്ത്യാനികൾ ഇടയനില്ലാതെ അന്യന്റെ തൊഴുത്തിൽ പ്രവേശിച്ചുപോകുന്നതാണെന്നും അന്ത്യോക്യാ സുന്നഹദോസിൽ ചെയ്യുന്ന നിശ്ചയങ്ങളെല്ലാം തങ്ങൾക്കു സമ്മതമാണെന്നും മറ്റും ആ കത്തിൽ പ്രസ്താവിച്ചിരുന്നു. റമ്പാന്മാർ അന്ത്യോക്യയിലേക്കുള്ള യാത്രയിൽ ദനസീബിന്റെ മെത്രാപ്പോലീത്തായുടെ അടുക്കൽ ചെന്നു. പാത്രിയർക്കീസിന്റെ പേൎക്കുള്ള എഴുത്തിൽ പെർഷ്യാരാജാവിനു വിരോധമായി വല്ലതും കാണാതിരു

കയില്ലെന്നു വിചാരിച്ചു ഇദ്ദേഹം ഉപായത്തിൽ എഴുത്തു പൊ ളിച്ചെടുത്തു പെർഷ്യാ രാജാവിന്റെ അടുക്കൽ കൊണ്ടുപോയി കാണിച്ചു. രാജാവു തന്റെ സ്നേഹിതന്റെ ഈ പ്രവൃത്തിയിൽ വളരെ സന്തോഷിച്ചു എഴുത്തിന്റെ ഒരു പകൎപ്പെടുത്തു വെച്ചു. മെത്രാപ്പോലീത്താ എഴുത്തു തിരിയെ കൊണ്ടുവന്നു റ. ബ്ബാന്മാൎക്കു കൊടുത്തു അവരെ പറഞ്ഞയക്കുകയും ചെയ്തു.

ഉടനെ രാജാവു മന്ത്രിസഭയെ വിളിച്ചുകൂട്ടി ആലോചിച്ചു തിഗരീസിലെ കാസോലിക്കാ തന്റെ ശത്രുവാകയാൽ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കീഴുള്ള മെത്രാപ്പോലീത്തന്മാരെയും കൊല്ലുന്നതിനു തീൎച്ചയാക്കി. റോമ്മാ രാജ്യത്തെ ഒരു പ്രജയായ അന്ത്യോക്യാ പാത്രിയൎക്കീസു തന്റെ രാജ്യത്തുള്ള ക്രിസ്ത്യാനികളെ ഭരിക്കാൻ താനിനി അനുവദിക്കയില്ലെന്നും തന്റെ പ്രജയായ നെസ്തോറാണ് അവരെ ഭരിക്കേണ്ടതെന്നും രാജാവു നിശ്ചയിച്ചു. എന്നു മാത്രമല്ല ക്രിസ്ത്യാനികളെ നെസ്തോർ വിശ്വാസത്തിൽ ചേൎക്കുന്നതിനു ആ മതഭേദനിൎമ്മാതാവിന്റെ ചാൎച്ചക്കാരനായ ബർസൌമാ മെത്രാപ്പോലീത്തായ്ക്കു അധികാരം കൊടുക്കുകയും നെസ്തോറിനെ അനുസരിക്കാത്തവരെ ശിക്ഷിക്കുന്നതിനും ബാബി കാസോലിക്കായെയും മറ്റും കൊല്ലുന്നതിനുമായി ഒരു സൈന്യത്തെ അദ്ദേഹത്തിനു ഏല്പിച്ചു കൊടുക്കുകയും ചെയ്തു.

ബർസൌമാ മെത്രാപ്പോലീത്താ സൈന്യത്തോടു കൂടി തിഗരീസിൽ ചെന്നു കാസോലിക്കായെയും നെസ്തോർ മതത്തെ സ്വീകരിക്കാൻ മനസ്സില്ലെന്നു പറഞ്ഞ പല സഹോദരമെത്രാപ്പോലീത്തന്മാരെയും കൊന്നുകളഞ്ഞു. വളരെ ക്രിസ്ത്യാനികൾ മരണഭയത്താൽ നെസ്തോർ മതത്തെ സ്വീകരിച്ചു. വളരെപ്പേർ രക്തസാക്ഷികളായി മരിക്കയും ചെയ്തു. പള്ളികളെല്ലാം നെസ്തോർകാരുടെ കൈവശമായി. ബർസൌമാ മെത്രാപ്പോലീത്താ മുഖാന്തരം ൭൭൦൦ ക്രിസ്ത്യാനികൾ ഹിംസിക്കപ്പെട്ടതായി "മെക്കസബസബ്നാ" എന്ന സുറിയാനി പുസ്തകത്തിൽ കാണുന്നുണ്ട്. ഈ മെത്രാപ്പോലീത്തായുടെ പൈശാചികപ്രവൃത്തി മൂലം നെസ്തോർ മുതലായ മതദ്വേഷികളെ ശപിക്കുന്ന കൂട്ടത്തിൽ അന്ത്യോക്യാ സഭ ഇദ്ദേഹത്തെയും ശപിച്ചുവരുന്നു.

നമ്മുടെ കഥാനായകൻ തിഗരീസിൽ നിന്നു വീണ്ടും മുങ്ങാക്കുത്തിൽ കേറി മിഥുനം ൧൭ാംനു ബഗദാദിൽ എത്തി. മൂസലിലെ ബ്രിട്ടീഷു കൊൺസലിന്റെ എഴുത്തുപ്രകാരം ബഗദാദിലെ കൊൺസൽ ഒരുക്കിയിരുന്ന വലിയ ബങ്കളാവിലായിരുന്നു താമസിച്ചതു. അവിടെയുള്ള കൊൺസലിനേയും അമെരിക്കൻ മിഷ്യനരിമാരെയും പോയി കാണുകയുണ്ടായി. മുതൽക്കാരനായ കോജാ ദാവീദു വേണ്ട സഹായങ്ങളൊക്കെ ചെയ്തു കൊടുത്തു. നമ്മുടെ കഥാനായകനുവേണ്ടി വളരെയൊക്കെ മനോവേദന അനുഭവിച്ച യെറമിയാ ശെമ്മാശ്ശു ഇവിടെവച്ചു യാത്ര പറഞ്ഞു പിരിയുകയും ചെയ്തു.

ബഗദാദിൽ നിന്നു മിഥുനം ൨൩ാംനു രാത്രി തീബോട്ടിൽ കേറി ൨൯ാംനു ബുസ്സോറായിലെത്തി. ഇവിടെ വെച്ചു മർദീൻകാരനായ ഹന്നാൻ എന്ന ഒരു കച്ചവടക്കാരൻ നമ്മുടെ കഥാനായകനെ വളരെയൊക്കെ സഹായിച്ചു. ഇവിടെ നിന്നു കർക്കടകം ൧൨ാംനു തീക്കപ്പലിൽ കേറി ആ മാസം ൨൭ാംനു ബോംബെയിൽ എത്തുകയും ചെയ്തു.

ഇങ്ങനെ, ഇൻഡ്യയുടെ സമുദ്രതീരങ്ങളെ വിട്ടിട്ടു പതിനാലു മാസവും പതിനഞ്ചു ദിവസവും കഴിഞ്ഞതിന്റെ ശേഷം ജന്മഭൂമിയെ വീണ്ടും സ്പർശിക്കുന്നതിനു നമ്മുടെ കഥാനായകന്റെ പാദങ്ങൾക്കു സംഗതിയായി. രസകരങ്ങളായ പല പല ഘട്ടങ്ങളുള്ള ഈ ജീവചരിത്രത്തിലെ ഒരു പ്രധാനഭാഗം ഇവിടെ അവസാനിച്ചിരിക്കുന്നു.

---

## ഇരുപതാം അദ്ധ്യായം.

1040—1050

### പ്രാരബ്ധവിഘ്നങ്ങൾ.

നമ്മുടെ കഥാനായകൻ ബോംബെയിൽ താമസിച്ചതു പഴയ അൎമ്മേനിയൻ പള്ളിയിൽ തന്നെയാണെ. കൊച്ചിയിൽ നി

---

*വിൽസൻകോളജാണെന്നു തോന്നുന്നു.

ന്നു പുറപ്പെട്ടപ്പോൾ ബോംബയിലെ ഒരു കോളജിലെ പ്രിൻസിപ്പാലായ ഡാക്ടർ വിൽസന്നു ഒരു പരിചയക്കത്തു കിട്ടിയിരുന്നു. അന്ത്യോക്യായിലേക്കു പോകുന്ന വഴിക്കു അന്വേഷിച്ചപ്പോൾ സായ്പു പൂനായിലായിരുന്നതിനാൽ കാണ്മാൻ തരമായില്ല. മടക്കത്തിൽ ഇദ്ദേഹത്തെ കോളജിൽ ചെന്നു കണ്ടു. സായ്പിന്നു ഹിന്തുസ്ഥാനി അറിയാമായിരുന്നു. നമ്മുടെ കഥാനായകനെ കണ്ടതിൽ ഇദ്ദേഹത്തിന്നു വളരെ സന്തോഷമുണ്ടായി. സായ്പു ഒരു സുറിയാനി മസുമൂറാപുസ്തകം കയ്യിൽ കൊടുത്തു നമ്മുടെ കഥാനായകൻ വായിച്ചപ്പോൾ അദ്ദേഹവും വിദ്യാൎത്ഥികളും വളരെ സന്തോഷിച്ചു, അതിന്റെ ശേഷം സായ്പു സുറിയാനി ഭാഷയുടെ മാഹാത്മ്യത്തെയും മലങ്കരസുറിയാനി സഭയേയും കുറിച്ചു പ്രസ്താവിച്ചതിൽ യേശുക്രിസ്തു സംസാരിച്ച ഭാഷ സുറിയാനിയാണെന്നും* മററും കൂടി തന്റെ ശിഷ്യന്മാരെ പറഞ്ഞു മനസ്സിലാക്കി. ഡോക്ടർ വിൽസൻ നമ്മുടെ കഥാനായകന്നു വളരെ സഹായങ്ങളൊക്കെയും ചെയ്തുകൊടുത്തു കൂടാതെ അദ്ദേഹത്തെ അൎമ്മേനിയൻപള്ളിയിൽ ചെന്നു കാണുകയും ചെയ്തു.

നമ്മുടെ കഥാനായകൻ ബോംബയിൽ നിന്നു കപ്പൽ കേറി ആ മാസം 23ാം നു- രാത്രി 12 മണിക്കു കൊച്ചിയിൽ എത്തി. ആഘോഷമായി ഒരു എതിരേൽപ്പിന്നു പലരും ഈ സമയം കൊച്ചിയിൽ തയാറുണ്ടായിരുന്നു എങ്കിലും അൎദ്ധരാത്രിയിൽ വന്നെത്തിയതുകൊണ്ടു അതിനൊന്നിനും സംഗതിയായില്ല.

ഇവിടെ നിന്നു കന്നി 4ാം നു- കുന്നംകുളങ്ങരയ്ക്കു പോയി. അങ്ങാടിക്കാരുടെ സന്തോഷസൽക്കാരങ്ങളെക്കുറിച്ചു വിസ്തരിക്കണമെന്നില്ല. അദ്ദേഹം അന്ത്യോക്യായിലേക്കായി പുറപ്പെട്ടപ്പോൾ അവൎക്കുണ്ടായ അവ്യാജദുഃഖത്തെപ്പററി ഓൎമ്മയുള്ള വായനക്കാൎക്കു തിരിച്ചു വന്നപ്പോൾ ഉണ്ടാകാവുന്ന സന്തോഷവും അദ്ദേഹത്തെ സൽക്കരിക്കാൻ അവർ ചെയ്യാവുന്ന ശ്രമങ്ങളും

*റോമൻകത്തോലിക്ക സഭയിൽ വലിയ ഒരു പ്രമാണിയായ കാൎഡിനൽ ഗിബ്ബൺസ് ഈ അഭിപ്രായക്കാരനായിരുന്നു.

എന്തുമാത്രമായിരിക്കുമെന്നു ഊഹിക്കാവുന്നതാണല്ലൊ. ഇങ്ങനെ ഒരു ജനക്കൂട്ടം കുന്നംകുളങ്ങരെ ഇതിനു മുമ്പും പിമ്പും ഉണ്ടായിട്ടില്ലെന്നു തീൎച്ചയായിപ്പറയാം. നമ്മുടെ കഥാനായകന്റെ മാതാപിതാക്കന്മാരുടെ സന്തോഷത്തിനൊ അതിരില്ലല്ലൊ. തങ്ങൾക്കു ഇനി കാണ്മാൻ ഭാഗ്യമില്ലെന്നു മിക്കവാറും വിചാരിച്ചിരുന്ന ഈ പുത്രനെ പൂൎവ്വാധികമായ സ്ഥാനമാനങ്ങളോടു കൂടി കണ്ടപ്പോൾ ആ ഭാഗ്യവാന്മാൎക്കുണ്ടായ മനോവികാരം എന്തെല്ലാമായിരുന്നിരിക്കാം.* കന്നി 8ാം നു- പെരുന്നാൾ ദിവസം നമ്മുടെ കഥാനായകൻ ആൎത്താറ്റുപള്ളിയിൽ കുറുബാന ചൊല്ലുകയും പാത്രിയൎക്കീസുബാവായുടെ സ്ഥാത്തിക്കോൻ (അധികാരപത്രം) ജനങ്ങളെ വായിച്ചു കേൾപ്പിക്കുകയും ചെയ്തു. മുസലിൽ വെച്ചുണ്ടായ മാതിരി പുതിയ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ ഇവിടെയും കസേരയിലെടുത്തു പ്രദക്ഷിണമുണ്ടായി.

തുലാം 20ാംനു- കുന്നംകുളങ്ങരെ നിന്നു കൊച്ചിക്കു തിരിച്ചു പോന്നു. കൈമുത്തു വകയിൽ കുന്നംകുളങ്ങരെ നിന്നു കിട്ടിയ പണം കൊണ്ടു മലയാളം നമസ്കാരപ്പുസ്തകം അച്ചടിപ്പിക്കാൻ വെസ്റ്റേൺസ്റ്റാർ ആപ്പീസിൽ ഏല്പിച്ചു. ഉടനെ കോനാട്ടു യോഹന്നാൻ മല്പാൻ മുതൽപേരു വന്നു ക്ഷണിച്ചതനുസരിച്ചു പാമ്പാക്കുടെക്കു പുറപ്പെട്ടു. ഇടയ്ക്കു മാമലശ്ശേരിപ്പള്ളിയിൽ കേറി അവിടെ അനേകനാൾ മുമ്പു ആരംഭിച്ച ഒരു വഴക്കു നിമിത്തം തുറക്കാതെ കിടന്നിരുന്ന മേംപൂട്ടു തുറപ്പിക്കുകയും വഴക്കു തീൎക്കുകയും ചെയ്തു. പാമ്പാക്കുടെ പല പള്ളിക്കാരെയും വിളിച്ചു കൂട്ടുകയും മാർ അത്താനാസ്യോസിനെ സുറിയാനിക്കാർ അനുസരിച്ചു നടക്കണമെന്നുണ്ടായിട്ടുള്ള തിരുവെഴുത്തുവിളംബരത്തെ പിൻവലിക്കണമെന്നു ഒരു ഹൎജി ബോധിപ്പിക്കേണ്ട കാൎയ്യത്തെക്കുറിച്ചു ആലോചിക്കുകയും ചെയ്തു. കൊച്ചിയിൽ

---

*കടലിൽ നിന്നു പിടിക്കപ്പെടുന്ന വലിയ മൽസ്യം അങ്ങാടിയിൽ കൊണ്ടുവന്ന കീറുമ്പോഴൊക്കെ അതിന്റെ ഉള്ളിൽ നമ്മുടെ കഥാനായകന്റെ വിരൽ കണ്ടു എന്നു പറഞ്ഞു ചില വികടന്മാർ അദ്ദേഹത്തിന്റെ മാതാവിനെ കൂടക്കൂടെ കരയിക്കാറുണ്ടായിരുന്നുവത്രെ.

ടാരിയെ വന്നതിന്റെ ശേഷം വക്കീൽ മിസ്റ്റർ വാക്കറിനെ തന്റെ പ്രതിനിധിയായി നിശ്ചയിച്ചു ഹർജിയോടുകൂടി തിരുവനന്തപുരത്തേക്കു അയച്ചു. മിസ്റ്റർ വാക്കറുമായി കണ്ടു സംസാരിക്കുകയും ഹർജി വായിക്കുകയും ചെയ്തതിന്റെ ശേഷം ദിവാൻ മാധവരായരവർകൾ നമ്മുടെ കഥാനായകനു അയച്ച മറുപടിയിൽ, സുറിയാനിസഭയിൽ ഉണ്ടായിരിക്കുന്ന ഭിന്നതയെക്കുറിച്ചു താൻ ദുഃഖിക്കുന്നു എന്നും ഹർജിക്കു തീർച്ച കല്പിക്കുന്നതിനു മുമ്പു മെത്രാപ്പോലീത്തായുമായി ഒരു അഭിമുഖസംഭാഷണത്തിനു താൻ ആഗ്രഹിക്കുന്നു എന്നും പ്രസ്താവിച്ചിരുന്നു.

ഉടനെ നമ്മുടെ കഥാനായകൻ തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. വഴിമദ്ധ്യ തെക്കുള്ള ചില പള്ളികളിൽ കേറുകയും പള്ളിക്കാർ വളരെ സന്തോഷത്തോടെ ആദരിക്കുകയും ചെയ്തു. ദിവാൻജിയെ കണ്ടു സംസാരിച്ചതിൽ അദ്ദേഹത്തിനു വളരെ സന്തോഷമാകയും പാത്രിയർക്കീസുബാവാ നമ്മുടെ കഥാനായകനു കൊടുത്തിട്ടുള്ള സ്ഥാത്തിക്കോനിൽ ബ്രിട്ടീഷ് കോൺസൽ അടയാളം വെച്ചിരിക്കുന്നതു ശരിയാണെന്നു ബ്രിട്ടീഷ് റെസിഡെണ്ടു സാക്ഷിപ്പെടുത്തിയാൽ തന്നെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിക്കുന്നതിനു ഗവൎമ്മെണ്ടു തയാറാണെന്നു പറയുകയും ചെയ്ക മാത്രമല്ല, അദ്ദേഹം റെസിഡണ്ടിനു ഒരു പരിചയക്കത്തു കൊടുക്കുകയും ചെയ്തു.

റെസിഡെണ്ടു അന്നു കന്യാകുമാരിയിൽ ആയിരുന്നതിനാൽ നമ്മുടെ കഥാനായകൻ അവിടെപ്പോയി അദ്ദേഹത്തെ കണ്ടു. ഇക്കാൎയ്യത്തെക്കുറിച്ചു വേണ്ടവിധം ആലോചിച്ചു താമസിയാതെ തീരുമാനിക്കാമെന്നു റെസിഡെണ്ടു പറഞ്ഞു. എങ്കിലും ഒരു കൊല്ലത്തോളം യാതൊരു തീരുമാനവും ഉണ്ടായില്ല. അതു കഴിഞ്ഞപ്പോൾ ആ റെസിഡെണ്ടു (മിസ്റ്റർ ഹെൻറി ന്യൂവൽ) മാറിപ്പോകയും ചെയ്തു. ഇതിന്റെ ശേഷം റെസിഡെണ്ടിനും ദിവാൻജിക്കും ഇടവിടാതെ ഹരജികൾ അയച്ചുകൊണ്ടിരുന്നു. ദിവാൻജിയുടെ പക്കൽ നിന്നു ഒടുവിൽ കിട്ടിയ ഒരു മറുപടിയിൽ ഏതെങ്കിലും ഒരു പള്ളിയെക്കുറിച്ചു സിവിൽവ്യവഹാരം

നടത്തേണ്ടതാണെന്നും അതു ഗുണമായി അവസാനിച്ചാൽ മററു പള്ളികളും നടത്തിച്ചു തരാമെന്നും പ്രസ്താവിച്ചിരുന്നു.

മാർ അത്താനാസ്യോസിനു അനുകൂലമായി വിളംബരം പ്രബലപ്പെട്ടിരിക്കുന്ന കാലത്തോളം സിവിൽവ്യവഹാരം കൊണ്ടു ഗുണമില്ലെന്നു നിശ്ചയിച്ചു നമ്മുടെ കഥാനായകൻ 1043ൽ മദിരാശിയിൽ പോയി ബാരിസ്റ്റർ മെയിൻ സായ്പിനെക്കൊണ്ടു ഒരു ഹരജി തയാറാക്കിച്ചു ഗവർണ്ണർ സായ്പിനു കൊടുത്തു. മാർ അത്താനാസ്യോസിനെ അന്ത്യോക്യാപാത്രിയർക്കീസു ബാവാ സ്ഥാനഭ്രംഷ്ടനാക്കിയിരിക്കുന്നതിനാൽ അദ്ദേഹത്തിനു (മാർ അത്താനാസ്യോസിനു) മലങ്കര സുറിയാനിസഭയുടെ മേൽ യാതൊരധികാരവുമില്ലെന്നും സുറിയാനിക്കാർ മാർ അത്താനാസ്യോസിനെ അനുസരിച്ചു നടന്നു കൊള്ളണമെന്നു തിരുവിതാംകൂർ ഗവർമ്മെണ്ടു വിളംബരം പ്രസിദ്ധപ്പെടുത്തി പ്രജകളുടെ മതസ്വാതന്ത്ര്യത്തെ തടഞ്ഞിരിക്കുന്നതു അനീതിയാണെന്നും ഏറിയ കൂറു സുറിയാനിക്കാർ ഏതു ഭാഗത്തു ചേരുന്നുവോ ആ ഭാഗത്തേക്കു ഗുണമായി വിധിക്കുന്നതു തനിക്കു സമ്മതമാണെന്നും മററും വളരെ യുക്തിയുക്തമായി ആ ഹരജിയിൽ പ്രസ്താവിച്ചിരുന്നു. എങ്കിലും മദിരാശി ഗവർമ്മെണ്ടു ഇതിൽ ഏല്പെടുന്നതല്ലെന്നും തിരുവിതാംകൂർ ദിവാൻജിയുടെ ഉപദേശപ്രകാരം പ്രവർത്തിച്ചുകൊള്ളണമെന്നും ആയിരുന്നു മറുപടിയുണ്ടായതു. ഇതിങ്കൽ സ്വാഭാവികമായി ഉണ്ടാകാവുന്ന വലിയ ഇച്ഛാഭംഗത്തോടു കൂടി നമ്മുടെ കഥാനായകൻ സ്വദേശത്തേക്കു മടങ്ങുകയും ചെയ്തു.

ഇങ്ങനെ ന്യായമായ അവകാശത്തെ സ്ഥാപിക്കാനായി നമ്മുടെ കഥാനായകൻ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു എങ്കിലും ഇതിനിടയ്ക്കു പ്രയോജനകരങ്ങളായ വേറെ ചില ഏർപ്പാടുകൾ ചെയ്യാതിരുന്നില്ല. 1045-ൽ സെന്തോമ്മാസ് എന്നു പേരായി ഒരച്ചുകൂട്ടം തനതുവകയായി കൊച്ചിയിൽ സ്ഥാപിക്കുകയും അതിൽ നിന്നു സുറിയാനിക്കാർക്കു ആവശ്യമുള്ള മതവിഷയപ്രതിപാദകങ്ങളായ പുസ്തകങ്ങൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തു

കയും ചെയ്തു എന്നു മാത്രമല്ല, "കേരളപതാക" എന്ന പേരായി ഒരു വൃത്താന്തപത്രവും നടത്തിവന്നു.*

നമ്മുടെ കഥാനായകനു മെത്രാൻസ്ഥാനം കൊടുത്ത യാക്കോബു പാത്രിയർക്കീസുബാവാ 1046കുംഭത്തിൽ കാലഗതിയെ പ്രാപിച്ചു. ഇതിനെ സംബന്ധിച്ചു വന്നിരുന്ന കമ്പിയിൽ പുതിയ പാത്രിയർക്കീസിനെ തെരിഞ്ഞെടുക്കുന്നതിനുള്ള ആലോചനയിൽ സംബന്ധിക്കാനായി മററു മെത്രാന്മാരെപ്പോലെ മലങ്കര മാർ ദീവന്നാസ്യോസു ചെന്നു ചേരണമെന്നു കൂടി പ്രസ്താവിച്ചിരുന്നു. ഇതിനു നിവൃത്തിയില്ലെന്നു വ്യസനപൂർവം മറുപടി കൊടുത്തു.

നമ്മുടെ കഥാനായകൻ പിന്നീടു ശ്രമിച്ചതു തെക്കേ ദിക്കിൽ ഒരു പൊതുസ്ഥലം ഉണ്ടാക്കുന്നതിനായിരുന്നു. പള്ളികൾ മിക്കതും അന്യാധീനപ്പെട്ടിരിക്കുന്നതു വീണ്ടെടുക്കുന്നതിനു അതുകളുടെ മദ്ധ്യസ്ഥാനത്തു ഒരു വാസസ്ഥലം ഇല്ലാഞ്ഞാൽ പ്രയാസമാണെന്നുള്ള വിചാരത്തോടു കൂടി അദ്ദേഹത്തിൻെറ സ്വാധീനതയിലിരുന്നിരുന്ന മാവേലിക്കര പുത്തൻ പള്ളിയോടു ചേർത്തു ഒരു കെട്ടിടം പണിയിച്ചു എങ്കിലും അതു പൊതു വകയ്ക്കു വിട്ടുകൊടുക്കാൻ ആ പള്ളിക്കാർ മടി കാണിച്ചതിനാൽ ഒടുവിൽ ഉപേക്ഷിക്കേണ്ടി വന്നു. ഉടനെ പരുമല സിമ്മനാരി സ്ഥാപിക്കാനുള്ള ആലോചനയായി. പരുമല എല്ലാം കൊണ്ടും നല്ല സൌകര്യമുള്ള ഒരു സ്ഥലമാണു. ഇതിൻെറ സമീപമായി അന്നു തന്നെ ഉദ്ദേശം 25 പള്ളികളോളമുണ്ടായിരുന്നു. സ്ഥലം വിലയ്ക്കു വാങ്ങുന്നതിനാണു ആലോചന നടത്തിയതു എങ്കിലും ഉദാരബുദ്ധിയായ അതിൻെറ ഉടമസ്ഥൻ അരികുപുറത്തു മാത്തൻ എന്ന ആൾ ദാനമായി കൊടുത്തു. നിനച്ചിരിയാത്ത ഈ ഉപകാരം കണ്ടപ്പോൾ നമ്മുടെ കഥാനായകൻ ഹർഷാശ്രുക്കൾ പൊഴിച്ചു. 1047-ൽ ഈ സ്ഥലത്തു ഒരു ചെറിയ കെട്ടിടം പണിയിച്ചു അതിൽ താമസിക്കാൻ തുടങ്ങി. തെക്കെ ദിക്കിലുള്ള

---

*ഈ പത്രം പിന്നീടു "പശ്ചിമതാരക"യെന്നു പേരായ വേറൊരു പത്രത്തിൽ ലയിക്കുകയും ഒടുവിൽ രണ്ടും കൂടി നാമാവശേഷമാകയും ചെയ്തു.

ചില ശെമ്മാശന്മാരെ വരുത്തി ചുരുങ്ങിയ മട്ടിൽ സുറിയാനി പഠിപ്പും ആരംഭിച്ചു. പരുമലവാസം കൊണ്ടു തെക്കെ ദിക്കിൽ വെച്ചു പ്രധാനപ്പെട്ട ഇടവകയായ നിരണത്തു നമ്മുടെ കഥാനായകനു കുറെ കക്ഷിയുണ്ടായി. പിന്നാലെ ഇതിനു ചുററുമുള്ള എട്ടു പത്തു പള്ളികൾ സ്വാധീനപ്പെടുകയും ചെയ്തു.

പരുമലെയിരുന്നു പഠിപ്പു നടത്തുന്നതിനും മററു പല വിധത്തിലും തന്നെ സഹായിക്കുന്നതിനുമായി ഒരു റമ്പാനെ വാഴിക്കണമെന്നാണു നമ്മുടെ കഥാനായകനു പിന്നീടു തോന്നിയതു്. ആരാണു വേണ്ടതെന്നു തന്നെത്താൻ ആലോചിച്ചതിൽ അന്നു കത്തനാരായിരുന്ന ഇപ്പോഴത്തെ നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസു ഴമത്രാപ്പോലീത്താ അവർകളുടെ പേരാണു ഒന്നാമതായി തോന്നിയതു. ഉടനെ മുളന്തുരുത്തിയിൽ എത്തി ജനങ്ങളുമായി ആലോചിച്ചതിൽ എല്ലാവക്കും വളരെ സന്തോഷവും തൃപ്തിയുമാകയും അങ്ങനെ 1047 മീനമാസത്തിൽ ചാത്തുരുത്തി ഗീവറുഗീസു കത്തനാരെ റമ്പാനാക്കുകയും ചെയ്തു.

ഈ വക പ്രവൃത്തികൾ കൊണ്ടൊന്നും തന്റെ ന്യായമായ അധികാരലാഭം ഉണ്ടാകുന്നതല്ലെന്നും ഏതദ്ദേശ്യരാജ്യങ്ങൾ മാത്രമല്ല, ബ്രിട്ടീഷു ഗവമ്മെണ്ടു കൂടി തന്റെ ആവലാധികളെ അഗണ്യമാക്കിയിരുന്നതിനാൽ പാത്രിയക്കീസു ബാവായെ മലയാളത്തു വരുത്താതെ കാര്യമൊന്നും ശുഭമാകയില്ലെന്നും നമ്മുടെ കഥാനായകനു തോന്നിത്തുടങ്ങി. ഉത്സാഹിയായ ഒരാളുടെ വിചാരത്തിനും തൽഫലമായ പ്രവൃത്തിക്കും മദ്ധ്യെ അധികം കാലതാമസം വരുന്നതല്ലല്ലൊ. അദ്ദേഹം തന്റെ കീഴുള്ള പള്ളിക്കാരെ എല്ലാം 1048 ചിങ്ങത്തിൽ പരുമലെ വിളിച്ചുകൂട്ടി ഇക്കാര്യത്തെക്കുറിച്ചു പ്രസംഗിക്കുകയും എല്ലാവരുടേയും അഭിപ്രായം ആവശ്യപ്പെടുകയും ചെയ്തു. മാർ കൂറിലോസു ഈ കാലങ്ങളിൽ രോഗാതുരനായിരിക്കയായിരുന്നു എങ്കിലും അദ്ദേഹം തന്റെ സാന്നിദ്ധ്യത്താൽ സഭക്കു ധൈര്യം കൊടുത്തിരുന്നു. പാത്രിയക്കീസു ബാവായെ വരുത്തണമെന്നുള്ള നമ്മുടെ കഥാനായകന്റെ അഭിപ്രായത്തോടു എല്ലാവരും ഐകകണ്ഠ്യ

ന്ന യോജിക്കുകയും വിവരത്തിന്നു ബോധാക്കു ഹർജി തയ്യാറാക്കി എല്ലാവരും ഒപ്പിട്ടയക്കുകയും ചെയ്തു. അന്ത്യോക്യയിൽ നിന്നു മെത്രാപ്പോലീത്തന്മാരെ അയക്കുന്നതിന്നു മലങ്കര സുറിയാനിക്കാർ ഇതിന്നു മുമ്പു പലപ്പോഴും അന്ത്യോക്യ സിംഹാസനത്തിങ്കൽ അപേക്ഷിച്ചിട്ടുള്ളതാണെങ്കിലും ആ സിംഹാസനത്തെ അലങ്കരിക്കുന്ന ആൾ തന്നെ പുറപ്പെടണമെന്നു ഇതുവരെ അപേക്ഷിക്കാൻ സന്ദർഭം ഉണ്ടായിട്ടില്ല. സുറിയായിലെ മതാദ്ധ്യക്ഷന്മാർ പലപ്പോഴും അനപേക്ഷിതമായിട്ടു കൂടി മലങ്കര സഭയ്ക്കു വേണ്ടി കഷ്ടപ്പെടുന്നതിന്നും മരിക്കുന്നതിന്നും തയ്യാറായിട്ടുള്ളതുകൊണ്ടാണു പ്രഥമദൃഷ്ടത്തിൽ അനാദരസൂചകമായ ഈ അപേക്ഷയയക്കാൻ നമ്മുടെ കഥാനായകനും ജനങ്ങൾക്കും ധൈര്യം വന്നതു്.

ഇങ്ങനെയിരിക്കെ നമ്മുടെ കഥാനായകനെ വ്യസനിപ്പിക്കുത്തക്ക ഒരു സംഭവമുണ്ടായി. മാർ മത്യൂസ് അത്താനാസ്യോസിന്റെ അധികാരത്തെ എതിർത്തു നിന്നിട്ടുള്ളവയിൽ ഒന്നായിരുന്നു കുന്നത്തുനാട്ടു താലൂക്കിൽ ചേർന്ന പള്ളിക്കരപ്പള്ളി. നമ്മുടെ കഥാനായകൻ അന്ത്യോക്യയിൽ നിന്നു തിരിച്ചു വരുന്നതുവരെ ഈ പള്ളി മാർ കൂറിലോസിന്റെ കീഴായിരുന്നു. നമ്മുടെ കഥാനായകനെ അനുസരിച്ചു നടന്നുകൊള്ളാമെന്നു ഈ പള്ളിക്കാർ അദ്ദേഹത്തിനു ഒരു ഉടമ്പടി റെജിസ്റ്ററാക്കി കൊടുത്തു അദ്ദേഹത്തിന്റെ സ്ഥാനാധികാരങ്ങളെ അവിതർക്കിതമാകുംവണ്ണം സ്വീകരിക്കയും ചെയ്തിരുന്നു. ഇങ്ങനെയിരിക്കെ ഈ പള്ളിയിലെ ജനങ്ങൾ തമ്മിൽ സംഗതിവശാൽ ഒരു മത്സരം ഉണ്ടായി. ഒരു കക്ഷി മാർ അത്താനാസ്യോസിനെ പള്ളിയിലേക്കു ക്ഷണിച്ചു വരുത്താൻ തീർച്ചയാക്കി. തിരുവിതാംകോട്ടെ സുറിയാനിപ്പള്ളികളൊക്കെ മാർ അത്താനാസ്യോസിന്റെ കീഴായിരിക്കണമെന്നു വിളംബരം ഉണ്ടായിരുന്നു എങ്കിലും ഒരു പള്ളിക്കാർ മുഴുവനും ചേർന്നു ചെയ്തൊരു റെജിസ്റ്റർ ഉടമ്പടിക്കു ന്യായദൃഷ്ട്യാ ഈ വിളംബരത്തിലധികം ബലമുണ്ടെന്നുള്ളതിനു സംശയമില്ലല്ലോ. ഈ സ്ഥിതിക്കു ഉടമ്പടിയുടെ ശേഷമുണ്ടായ രണ്ടു കക്ഷികളിൽ ഒരു കക്ഷി ചെയ്ത അപേക്ഷയെ സ്വീക

തിക്കുന്നതിന്നു മാർ അത്താനാസ്യോസിന്നു കാൎയ്യമുണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹം പള്ളിക്കരയ്ക്കു പുറപ്പെടാമെന്നു തന്നെയാണു തീൎച്ചയാക്കിയതു. നമ്മുടെ കഥാനായകൻ ആ പള്ളിയിൽ താമസിക്കുന്ന വിവരം അറിഞ്ഞിട്ടും അദ്ദേഹം കൂട്ടാക്കിയില്ല. ഈ പള്ളിയിൽ പൂൎണ്ണ സ്വാതന്ത്ര്യമുള്ള നമ്മുടെ കഥാനായകൻ മാർ അത്താനാസ്യോസിന്റെ പുറപ്പാടിനെക്കുറിച്ചു കേട്ടപ്പോൾ സഹജമായ സമാധാനതല്പരതയോടു കൂടി പള്ളിക്കരപ്പള്ളിയിൽനിന്നു കൊച്ചിയിലേക്കു പൊയ്ക്കളഞ്ഞു.

മാർ അത്താനാസ്യോസിന്റെ വരവു വളരെ കോലാഹലത്തോടു കൂടിയായിരുന്നു. താൻ പള്ളിക്കരയ്ക്കു വടക്കുവശമുള്ള കുഴിക്കമ്പലത്തു റോമ്മാപ്പള്ളിക്കടവിൽ വന്നടുക്കുന്നതാണെന്നു ഇദ്ദേഹം തന്റെ കക്ഷിക്കാൎക്കു കല്പനയയച്ചു. ഈ കടവു പള്ളിയിൽ നിന്നു ഒരു നാഴികയിലധികം ദൂരത്താണ്. പള്ളിക്കു സമീപമുള്ള കടവിൽ അടുത്താൽ തന്റെ എതിരേല്പു അത്ര കോലാഹലമാക്കാൻ തരമില്ലല്ലൊ. എതിരേല്പു വകയ്ക്കു ഇരുനൂറിലധികം കൊടികൾ മാർ അത്താനാസ്യോസ് തന്നെ കാലേക്കൂട്ടി ഉണ്ടാക്കിച്ചു പള്ളിക്കാരെ അയച്ചിരുന്നു. അകമ്പടിക്കു രണ്ടു ആനകളെ കൂടി ശട്ടം കെട്ടിയുമിരുന്നു. പല്ലക്കു, അന്തോളം, മേനാവു മുതലായ വാഹനങ്ങളും 70 ൽ അധികം വെടികളും പത്തു പന്ത്രണ്ടു പേൎക്കു എടുപ്പാൻ കണക്കു ചുരുണകളും മററനേകം സാമാനങ്ങളും ഉണ്ടായിരുന്നു. ഇത്ര വലിയ ഒരു ഘോഷയാത്രാസുഖം അനുഭവിക്കുന്നതിന്നു മാർ അത്താനാസ്യോസിന്നു ഇതിന്നു മുൻപോ പിൻപോ സംഗതി വന്നിട്ടുണ്ടെന്നു തോന്നുന്നില്ല. ഇങ്ങനെ 1041 ധനു 21ാം നു- ഇദ്ദേഹം പള്ളിക്കരപ്പള്ളിയിൽ എത്തി. ഇതിന്നിടയ്ക്കു മാർ അത്താനാസ്യോസിന്റെ അക്രമമായ പ്രവേശനത്തെക്കുറിച്ചു ആ പള്ളിക്കാരുടെ ഹൎജിയും റെജിസ്ത്രു ഉടമ്പടിയുടെ പകൎപ്പോടു കൂടി തന്റെ ഒരെഴുത്തും നമ്മുടെ കഥാനായകൻ ചേൎത്തല ഡെപ്യൂട്ടിക്കു

അയച്ചു. * മാർ അത്താനാസ്യോസു പള്ളിയിൽ പ്രവേശിക്കുന്നതിനെ തടയുന്നതിനു ചേപ്പാർ കുന്നത്തുനാട്ടു മജിസ്ത്രേട്ടിനു കല്പന കൊടുത്തു. എങ്കിലും മജിസ്ത്രേട്ടു സ്ഥലത്തെത്തുന്നതിനു മുമ്പു മാർ അത്താനാസ്യോസു പള്ളിയിൽ പ്രവേശിച്ചു കഴിഞ്ഞു. മാർ അത്താനാസ്യോസ് മുഖാന്തരം യാതൊരു സമാധാനലംഘനവും ഉണ്ടാകാതിരിക്കുന്നതിനും മേൽപ്പട്ട മുറികൾ മുതലായവ അദ്ദേഹം തുറക്കാതിരിക്കുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്തതിന്റെ ശേഷം മജിസ്ത്രേട്ടു കുന്നത്തുനാട്ടേക്കു മടങ്ങി. മജിസ്ത്രേട്ടു ഇങ്ങനെ ചില തടസ്ഥങ്ങൾ ചെയ്തതിൽവെച്ചു തന്റെ അഭീഷ്ടങ്ങൾ സാധിക്കാഞ്ഞതിനാൽ പള്ളിയുടെ കൈവശത്തെക്കുറിച്ചു ആ മജിസ്ത്രേട്ടിന്റെ മുൻപാകെ ഒരു സമരി വിചാരണെക്കു മാർ അത്താനാസ്യോസു ഹർജി കൊടുക്കുകയു കേമമായി വിചാരണ നടത്തുകയും ചെയ്തു എങ്കിലും പള്ളിയുടെ മേലധികാരി മാർ ദീവന്നാസ്യോസാണെന്നും മാർ അത്താനാസ്യോസിന്റെ പ്രവേശനം ന്യായരഹിതമാണെന്നും പള്ളിയും സ്വത്തുക്കളും കീഴ്നടപ്പും റെജിസ്റ്റർ ഉടമ്പടി നിശ്ചയവും പ്രകാരം മാർ ദീവന്നാസ്യോസിന്റെയും അദ്ദേഹത്തിന്റെ കക്ഷിയുടെയും അധീനതയിൽ ഇരിക്കേണ്ടതാണെന്നും വിധിയുണ്ടായി.

ഈ വിധിയിന്മേൽ മാർ അത്താനാസ്യോസു ചേർത്തല ചേപ്പാരുടെ മുമ്പാകെ അപ്പീൽ ബോധിപ്പിക്കുകയും കേമന്മാരായ വക്കീലന്മാരെ ഏല്പെടുത്തി വിസ്താരം നടത്തുകയും ചെയ്തു എങ്കിലും ചേപ്പാർ കീഴ്ക്കോടതി വിധിയെ സ്ഥിരപ്പെടുത്തുകയാണു ചെയ്തതു്. പിന്നീടു മാർ അത്താനാസ്യോസു നമ്മുടെ കഥാനായകന്റെ കക്ഷിയിൽ നിന്നിരുന്ന ഒന്നു രണ്ടു പേരുടെ കൈവശമായിരുന്ന പള്ളിവക വസ്തുക്കൾ ഒഴിച്ചു കിട്ടുന്നതിനു പറവൂർ ജില്ലാക്കോടതിയിൽ ഫയലാക്കിയ അന്യായവും തള്ളിപ്പോയി. ഇതിന്റെയൊക്കെ തീരുമാനം കാണുന്നതിനു മാ

---

*തിരുവിതാംകൂറിന്റെ വടക്കേ ഡിവിഷ്യന്റെ തലസ്ഥാനം അന്നു ചേർത്തലയായിരുന്നു.

ർ അത്താനാസ്യോസ് പള്ളിക്കരപ്പള്ളിയിൽ തന്നെ ഒരു വർഷത്തോളം താമസിച്ചു. സിവിൽ വ്യവഹാരവും ദോഷമായ് എന്നറിഞ്ഞതിന്റെ ശേഷം ഒരു ദിവസം രാത്രി അദ്ദേഹം യാതൊരു കോലാഹലവും കൂടാതെയും വിശേഷിച്ചാരും അറിയാതെയും പള്ളിക്കരപ്പള്ളിയിൽ നിന്നു പൊയ്ക്കളയുകയും ചെയ്തു.

ഈ അദ്ധ്യായം അവസാനിപ്പിക്കുന്നതിനു മുമ്പു നമ്മുടെ കഥാനായകൻ ൧൦൪൦-ാമാണ്ടു മുതൽ ൧൦൫൦-ാമാണ്ടു വരെ സ്ഥാപിച്ചിട്ടുള്ള ദേവാലയങ്ങളെക്കുറിച്ചു കൂടി രണ്ടു വാക്കു പറഞ്ഞുകൊള്ളുന്നു. പരുമലെ സിമ്മനാരി കൂടാതെ കരുവാററാ, കാട്ടൂരു, അയിരൂർ, പുത്തൻകാവു, ഓണക്കൂർ, ചേലാട്ടു, കണ്യാട്ടുനിരപ്പു, മഴുവന്നൂർ, നെല്ലിക്കൽ, മാറാട്ടിൽ, കുണ്ടറ, കൊടച്ചനാട്ടു, വേങ്ങൂർ, മഞ്ഞപ്ര, അല്ലപ്രാ, തിരുവാങ്കുളം, ചാലശ്ശേരി എന്നീ പതിനേഴു സ്ഥലങ്ങളിൽ പുതിയ പള്ളികൾ ഈ പത്തു കൊല്ലത്തിനകം ഉണ്ടായി. ഇവയിൽ മിക്ക സ്ഥലങ്ങളിലും പള്ളികൾ ഉണ്ടാകാനുള്ള കാരണം, മാർ അത്താനാസ്യോസിനെ അനുസരിക്കാത്തവർ വേറെ പള്ളി സ്ഥാപിച്ചു പിരിഞ്ഞുപൊയ്ക്കൊള്ളണമെന്നുണ്ടായ തിരുവിതാംകൂർ ഗവമ്മെൻറു സക്കലരുത്താരവാണ്.

ഇക്കഴിഞ്ഞ പത്തു കൊല്ലത്തെക്കുറിച്ചു ആലോചിക്കുന്നവക്കു നമ്മുടെ കഥാനായകന്റെ മനശ്ശരീരങ്ങൾക്കു ഇക്കാലങ്ങളിൽ ഉണ്ടായിട്ടുള്ള കഷ്ടപ്പാടുകളേയും വേദനകളേയും പററി ഏകദേശമായിട്ടെങ്കിലും മനസ്സിലാകാതിരിക്കയില്ല. മാർ അത്താനാസ്യോസു അന്ത്യോക്യാ പാത്രിയക്കീസു ബാവായാൽ സ്ഥാനഭ്രഷ്ടനാക്കപ്പെട്ട ആൾ. താനോ മാർ അത്താനാസ്യോസിന്റെ അനുഗാമിയായി ആ പാത്രിയക്കീസിനാൽ തന്നെ നിയമിക്കപ്പെട്ട ആൾ. മാർ അത്താനാസ്യോസു മുറയ്ക്കു അധികാരം നടത്തുന്നു. ഇതിനെ തടയുന്നതിനും തന്റെ ന്യായമായ അവകാശത്തെ സ്ഥാപിക്കുന്നതിനും ഈ പത്തുകൊല്ലത്തിനകം ഇടവിടാതെ ചെയ്തു കൊണ്ടിരുന്ന പ്രയത്നങ്ങൾ എല്ലാം പ്രായേണ

നിഷ്ഫലങ്ങളായി പോയിരുന്നു. ഒരു മനുഷ്യനെ നിലയില്ലാത്ത നിരാശാകൂപത്തിൽ തള്ളിയിടുന്നതിനു ഇതിലധികം എന്താണ വേണ്ടതു? സുറിയാനി ജനങ്ങൾ മിക്കവാറും മനസ്സുകൊണ്ടു നമ്മുടെ കഥാനായകനെ സ്നേഹിക്കയും അദ്ദേഹത്തിന്റെ അധികാരത്തെ ആദരിക്കയും ചെയ്തിരുന്നു എങ്കിലും ഏറിയ കാലമായി തങ്ങൾ സത്യദൈവാരാധനക്കു ഉപയോഗിച്ചുപോരുന്നവയും തങ്ങളുടെ പൂൎവ്വന്മാർ നിത്യനിദ്രയെ പ്രാപിച്ചു സംസ്കരിക്കപ്പെട്ടു കിടക്കുന്നവയുമായ പള്ളികളെ ഉപേക്ഷിക്കുന്നതിനു പലൎക്കും വൈമനസ്യം ഉണ്ടാകുന്നതു സ്വാഭാവികമാകയാൽ അവരിൽ ഒരു ഗണ്യമായ ഭാഗം പുത്തൻപള്ളി സ്ഥാപിക്കാൻ ഉത്സാഹിക്കാഞ്ഞതിൽ ആശ്ചൎയ്യപ്പെടാനില്ല. നേരെമറിച്ചു തൊട്ടതിലൊക്കെ തോറ്റും സാക്ഷാൽ ദൈവത്തിങ്കൽനിന്നുള്ളതല്ലാതെ യാതൊരധികാരവും ഇല്ലാതെയും നടന്ന പത്തു കൊല്ലക്കാലം കൊണ്ടു മേൽ പറഞ്ഞേടത്തോളം പുതിയ പള്ളികൾ സ്ഥാപിക്കാൻ ഇദ്ദേഹത്തിനു കഴിഞ്ഞതിനെക്കുറിച്ചു വളരെ അത്ഭുതപ്പെടാനുണ്ടു താനും.



മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

# ഇരുപത്തൊന്നാം അദ്ധ്യായം

## അന്ത്യോക്യാ പാത്രിയർക്കീസുബാവായുടെ വരവു.

## 1050......1052

സുറിയാനിക്കാരുടെ മതസ്വാതന്ത്ര്യത്തെ തടയുന്നതും മാർ അത്താനാസ്യോസിനെ അന്യായമായി അനുകൂലിക്കുന്നതുമായ തിരുവെഴുത്തുവിളംബരത്തെ അസ്ഥിരപ്പെടുത്തുന്നതിനും മാർ അത്താനാസ്യോസിനെ അന്ത്യോക്യാ പാത്രിയർക്കീസുബാവാ മുടക്കിയ കല്പനയെ ഫലിപ്പിക്കുന്നതിനും ബാവായുടെ ആഗമനംകൊണ്ടേ സാധിക്കയുള്ളു എന്നു കണ്ടു അവിടുന്നു മലയാളത്തേക്കു പുറപ്പെടണമെന്നു നമ്മുടെ കഥാനായകൻ മുഖാന്തരം മലങ്കരസുറിയാനിക്കാർ സമർപ്പിച്ച ഹർജിയുടെ യുക്തിയുക്തത ബാവാക്കു പലവിധത്തിലും ബോദ്ധ്യമായി. തന്റെ കീഴുള്ള ജനങ്ങൾക്കു വേണ്ടി എന്തും ചെയ്വാൻ സന്നദ്ധനായിരുന്ന പരിശുദ്ധപിതാവു ഉടനേ (1050-ൽ തന്റെ 74-ാമത്തെ വയസ്സിൽ) കുസ്തന്തീനോസ് പോലീസിലേക്കു പുറപ്പെട്ടു തുർക്കി സുൽത്താനെ കണ്ടതിന്റെ ശേഷം അവിടെനിന്നു ലണ്ടനിലേക്കു പോയി. ബാവായുടെ ലണ്ടനിലെ താമസം വകക്കു നമ്മുടെ കഥാനായകൻ രണ്ടു തവണയായി അഞ്ഞൂറു പവൻ അയച്ചുകൊടുക്കുകയും ചെയ്തു. പള്ളികൾ മിക്കവാറും അന്യാധീനപ്പെട്ടിരുന്ന ഇക്കാലത്തു ഇത്രയും പണം ശേഖരിക്കാൻ വേണ്ടിവന്ന ബുദ്ധിമുട്ടു ചില്ലറയല്ല. ഇപ്പോൾ പതിനായിരം പവൻ ശേഖരിക്കാൻ വേണ്ടിവരുന്നതിലധികം പ്രയാസം അന്നു ഈ അഞ്ഞൂറു പവനു വേണ്ടിവന്നിരിക്കണമെന്നുള്ളതിനു സംശയമില്ല.

ലണ്ടനിൽ വെച്ചു വിക്ടോറിയാ ചക്രവർത്തിനി മുതലായവരെ സന്ദർശിച്ചതിന്റെ ശേഷം 1050 ഇടവത്തിൽ ബാവാ ബോംബെയിൽ എത്തി. ബാവായുടെ കമ്പി കിട്ടിയതനുസരിച്ചു നമ്മുടെ കഥാനായകൻ ഉടനേ ബോംബെക്കു പുറപ്പെട്ടു. പൂനാക്കു സമീപമുള്ള ഒരു സ്റ്റേഷനിൽ എത്തിയപ്പോൾ ബോംബെയിൽ നിന്നു അവിടെ വന്ന വണ്ടിയിൽ ബാവായും പരിവാരങ്ങളും ഉണ്ടെന്നു യദൃച്ഛയാ മനസ്സിലായി. ബാവാ നമ്മുടെ ക

ഥാനായകൻ ചെല്ലാൻ കമ്പി അയച്ചു എങ്കിലും കുറേ കഴിഞ്ഞ
പ്പോൾ വെറുതെ ബോംബയിൽ താമസിക്കാൻ കഴികയില്ലെ
ന്നു നിശ്ചയിച്ചു മദിരാശിക്കു പുറപ്പെടുകയാണു ചെയ്തതു. എ
തായാലും ബാവായെ വഴിക്കുവെച്ചു കാണാൻ സംഗതിയായതു
നന്നായി എന്നു വെച്ചു അവിടെ നിന്നു മദിരാശിക്കു വണ്ടികേ
റുന്നതിനു മുമ്പിൽ മദിരാശിയിൽ ഒരു ബങ്കളാവു തയ്യാറാക്കുന്ന
തിനു അന്നു അവിടെ ബാറിസ്റ്റർ പ്രവൃത്തി നടത്തിക്കൊണ്ടിരു
ന്ന മിസ്റ്റർ ടി സി പുന്നനു നമ്മുടെ കഥാനായകൻ ഒരു കമ്പി
യയച്ചു.

ഗവർണർ സായ്പിനെ കാണുന്നതിനായിട്ടാണു ബാവാ മദി
രാശിക്കു പുറപ്പെട്ടതു്. മദിരാശിയിൽ എത്തിയപ്പോൾ സായ്
പ്പു ഉട്ടക്കമണ്ടിലാണെന്നറിഞ്ഞതിനാൽ ഉടനേ അവിടേക്കു പു
റപ്പെട്ടു. അന്നു മേട്ടുപാളയം വരെ മാത്രമേ തീവണ്ടിയുണ്ടായി
രുന്നുള്ളു. അവിടെ ബാവായോടു കൂടെ വന്നിരുന്ന ഊർശ്ലേമി
ലെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായേയും ശെമ്മാ
ശിനേയും നമ്മുടെ കഥാനായകന്റെ കമ്പിയനുസരിച്ചു കോ
യമ്പത്തൂർ വെച്ചു ഒന്നിച്ചു ചേർന്ന പനയ്ക്കൽ ഐപ്പുരു മുതലാളി
യേയും കുന്നംപുറത്തു കുരിയൻ റൈട്ടരേയും താമസിപ്പിച്ചുംവെ
ച്ചു ബാവായും നമ്മുടെ കഥാനായകനും കുന്നംകുളങ്ങരക്കാര
ൻ റൈട്ടർ ഇയ്യാക്കു എന്ന ആളും കൂടി മല കയറുവാൻ തുട
ങ്ങി. വാഹനം ഒരു വക കുട്ടയ്ക്കു തണ്ടു വെച്ചു കെട്ടി ആളുകൾ
ചുമക്കുന്ന ഒരുതരം വാഹനമേ അന്നു അവിടെ കിട്ടാനുണ്ടായി
രുന്നുള്ളു. ഇതിൽ ഇരിക്കാനുള്ള ബുദ്ധിമുട്ടു ചില്ലറയല്ലായിരുന്നു.
എല്ലാവരും വളരെ കഷ്ടപ്പെട്ടു. ഈ വഴിയാത്രയിൽ വെച്ചാണു
ഇദംപ്രഥമമായി പിലാക്കാ (ചക്ക) കാണുന്നതിനും ഭക്ഷിക്കുന്ന
തിനും ബാവാക്കു സംഗതിയായതു്. കാലത്തു് ഏഴുമണിക്കു മേട്ടു
പാളയത്തിൽനിന്നു പുറപ്പെട്ടു വൈകുന്നേരം നാലര മണിക്കു
കുന്നൂരിൽ എത്തി. അവിടെ നിന്നു ഗവർണർ താമസിക്കുന്ന
ഉട്ടക്കമണ്ടിലേക്കു പത്തു നാഴിക ദൂരമുണ്ടു്. അവിടെ താമസി
ക്കാൻ സ്ഥലം ശട്ടം കെട്ടീട്ടില്ലാഞ്ഞതിനാലും അവിടെ എത്തു
മ്പോഴേക്കു രാത്രി എട്ടൊൻപതു മണിയായേക്കാവുന്നതിനാലും
പിറ്റെദിവസം കാലത്തു പുറപ്പെട്ടാൽ മതിയെന്നു നമ്മുടെ ക

ഥാനായകൻ പറഞ്ഞു ബാവാ സമ്മതിച്ചില്ല. ഇരട്ടക്കുതിര വണ്ടി അന്വെഷിച്ചു കൊണ്ടു വന്നപ്പോൾ മണി അഞ്ചോളമായി. ഇപ്പോൾ തന്നേ പുറപ്പെട്ടാൽ ഉട്ടക്കമണ്ടിൽ ചെന്നു കൂഷ്ടപ്പെടേണ്ടിവരുമെന്നു വണ്ടിക്കാർ പറഞ്ഞതിനേയും ബാവാ ക്രട്ടാക്കിയില്ല. ഏതെങ്കിലും ഉടനേ തന്നെ പുറപ്പെട്ടു. വഴി വളരെ ദുർഘടമായിരുന്നതിനാൽ കഷ്ടപ്പാടു ഒട്ടും കുറവല്ലായിരുന്നു. എട്ടര മണിക്കു മലമുകളിൽ എത്തി. സമുദ്രനിരപ്പിൽ നിന്നു ഒന്നേകാൽ നാഴികയിലധികം ഉയരമുള്ള ഉട്ടക്കമണ്ടിലെ ശൈത്യം അതിദുസ്സഹമായിരുന്നെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. താമസിക്കാൻ ഒരു സ്ഥലം കിട്ടാഞ്ഞു നമ്മുടെ കഥാനായകൻ വളരെ ബുദ്ധിമുട്ടി. ഒടുവിൽ ഒരാൾ അവിടെയുള്ള യൂറോപ്യൻ ഹോട്ടൽ കാണിച്ചു കൊടുത്തു. അതിന്റെ മാനേജർ സായ്പിനെ കണ്ടു ചോദിച്ചതിൽ സാധാരണമുറികളെല്ലാം യൂറോപ്യന്മാർ എടുത്തു കഴിഞ്ഞിരിക്കുന്നു എന്നും ഇനി ഒഴിവുള്ള ഒരു വിശേഷപ്പെട്ട മുറിക്കു ദിവസംപ്രതി ഇരുപത്തഞ്ചു രൂപ കൂലികൊടുക്കണമെന്നും അദ്ദേഹം പറഞ്ഞു. ആ രാത്രി കഠിനമായ തണുപ്പു കൊണ്ടു മരിക്കാതിരിക്കുന്നതിനു ഇതു മതിയെന്നറിഞ്ഞപ്പോൾ നമ്മുടെ കഥാനായകനു വളരെ സന്തോഷമായി. അതുവരെ വണ്ടിയിൽനിന്നു ഇറങ്ങാതെയിരുന്ന ബാവായെ ഉടനേ ഹോട്ടലിലേക്കു ക്രട്ടിക്കൊണ്ടു പോകയും ചെയ്തു.

മൂന്നാം ദിവസം ഗവർണർ ഓണറബിൾ വില്യം റോബിൻസൻ സായ്പിനെ കണ്ടു. സായ്പിനു മലയാളം അറിയാമായിരുന്നതുകൊണ്ടു നമ്മുടെ കഥാനായകൻ തന്നെയായിരുന്നു ദ്വിഭാഷി. സായ്‌വു ബാവായോടു സംസാരിച്ചതു വളരെ ഭക്ത്യാദരങ്ങളോടു ക്രടിയായിരുന്നു. ബാവാ തന്റെ അതിഥിയായിത്താമസിക്കണമെന്നു സായ്‌വു അപേക്ഷിച്ചു. ബാവാ ആദ്യം ഇതു സമ്മതിച്ചില്ലെങ്കിലും സായ്പിന്റെ നിർബന്ധം ഹേതുവായി ഒടുവിൽ സമ്മതിക്കേണ്ടി വന്നു. സായ്‌വിന്റെ ബംഗ്ലാവിന്റെ സമീപം അദ്ദേഹത്തിന്റെ ഡോക്ടർ താമസിച്ചിരുന്ന ബംഗ്ലാവു ബാവായുടെ ആവശ്യത്തിനു ഒഴിച്ചുകൊടുത്തു. സായ്പിനെ ര

ണ്ടാമത്തു കണ്ടപ്പോൾ ബാവാ വന്ന കാൎയ്യം പറയുകയും ഇതിനെപ്പറ്റി പല തവണയും സംസാരിക്കുകയും ചെയ്തു. തിരുവിതാംകൂർ മഹാരാജാവു എല്ലാം ന്യായമായി തീരുമാനിക്കുന്നതിനു വേണ്ട എഴുത്തുകുത്തുകൾ നടത്തിക്കൊള്ളാമെന്നു സായ്‌വു വാഗ്ദാനം ചെയ്തു. ഉടനെ ഉട്ടക്കമണ്ടിൽനിന്നു തിരിച്ചു മേട്ടുപാളയത്തു വന്നു അവിടെ താമസിച്ചിരുന്നവരോടൊന്നിച്ചു ചേൎന്നു. പിറ്റെദിവസം വിവരത്തിനു കുന്നംകുളങ്ങരയ്ക്കു കമ്പിയയച്ചതിന്റെ ശേഷം ചെറുവണ്ണൂരേക്കു തീവണ്ടി കേറി. ബാവായും പരിവാരങ്ങളും അവിടെ എത്തിയപ്പോൾ ആൎത്താററു, പഴഞ്ഞി, ചാലശ്ശേരി, മുതലായ ഇടവകക്കാരായി ഉദ്ദേശം ആയിരം പേരോളം സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. എല്ലാവരുടേയും കയ്യിൽ കുരുത്തോലകൾ ഉണ്ടായിരുന്നതു കണ്ടു ബാവാ വളരെ സന്തോഷിച്ചു. ഉടനെ ഷൊറണൂർ നിന്നു പുറപ്പെട്ടു 1050 ഇടവം 28ാം ൹ കുന്നംകുളം പള്ളിയിലെത്തി. എതിരേല്പു വളരെ കോലാഹലത്തോടു കൂടിയായിരുന്നു. പള്ളി മതിൽക്കകം ഭംഗിയായി അലങ്കരിച്ചിരുന്നതിനു പുറമേ തൽക്കാലാവശ്യത്തിനായി ഒരു കെട്ടിടം തയ്യാറാക്കി വിതാനിച്ചു മനോഹരമായി അലങ്കരിച്ചിരുന്നു. പെന്തിക്കൊസ്തി (അമ്പതാം പെരുന്നാൾ) ദിവസം ബാവാ കുർബാന ചൊല്ലി പ്രസംഗിച്ചു.

അവിടെ നിന്നു ബാവാ കൊച്ചീക്കു പുറപ്പെടാൻ വിചാരിച്ചതിനാൽ വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനു നമ്മുടെ കഥാനായകൻ കുരിയൻ റൈട്ടരെ മുമ്പിൽക്കൂട്ടി അങ്ങോട്ടയയ്ക്കുകയും ബാവായെ എതിരേൽക്കാൻ കൊച്ചിയിൽ വന്നു ചേരുന്നതിനു കൊച്ചീക്കു സമീപമുള്ള പള്ളികൾക്കു കല്പന അയയ്ക്കുകയും ചെയ്തു. മിഥുനം 10ാം ൹ ബാവാ കൊച്ചിയിലെത്തി. പത്തു മുപ്പതു പള്ളിക്കാർ വെള്ളിക്കുരിശു, കൊട, കൊടി മുതലായവയോടു കൂടി കടവിൽ ഹാജരുണ്ടായിരുന്നു. ബ്രിട്ടീഷ് കൊച്ചിയിലെ വലിയ ഉദ്യോഗസ്ഥന്മാർ ബാവായെ എതിരേൽക്കാൻ കടവിലുണ്ടായിരുന്നു.

പത്തു ദിവസം കൊച്ചിയിൽ താമസിച്ചു. ഉടനെ തിരുവനന്തപുരത്തേക്കു പുറപ്പെടുകയാണു വേണ്ടതെന്നു നമ്മുടെ കഥാ

നായകൻ അഭിപ്രായപ്പെട്ടതു ബാവാ സമ്മതിച്ചു. മിഥുനം
20൹ നു കൊച്ചിയിൽ നിന്നു പുറപ്പെട്ടു. ഇടയ്ക്കു ഒരു പ്രധാന
ഇടവകയായ നിരണത്തുകേറണമെന്നുതീൎച്ചയാക്കി. നിരണത്തി
ന്നു എട്ടു പത്തു നാഴിക ദൂരത്തിൽ വെച്ചു തന്നെ നിരണത്തുകാ
രുടെ എതിരേൽപ്പുവള്ളങ്ങൾ കണ്ടുതുടങ്ങി. ഒന്നു രണ്ടു നാഴി
ക നീളത്തിൽ ആററിൽ പല തരം വള്ളങ്ങൾ ഉണ്ടായിരുന്നു എ
ന്നു പറയാം. ജനങ്ങളുടെ ഉത്സാഹത്തോടു കൂടിയ ആൎപ്പുവിളി
യും പാട്ടും ആകപ്പാടെയുണ്ടായ കോലാഹലവും കേട്ടും കണ്ടും
ബാവാക്കുവളരെ സന്തോഷവും വിസ്മയവുമുണ്ടായി. ലോകകാൎയ്യ
ങ്ങളിൽ അശേഷം രസമോ മോഹമോ ഇല്ലാത്ത ഗംഭീരാശയ
നായ ഒരു ദിവ്യന്റെ ഹൃദയത്തെ ഇളക്കണമെങ്കിൽ ആ എതി
രേൽപ്പിനു കൂടിയിരുന്ന ജനങ്ങൾക്കു അദ്ദേഹത്തിന്റെ നേ
രെ ഉണ്ടായിരുന്ന യഥാൎത്ഥഭക്തിബഹുമാനങ്ങൾ എത്രത്തോള
മായിരിക്കണമെന്നു ഊഹിക്കാവുന്നതാണു.

നിരണത്തു നിന്നു ബാവായും നമ്മുടെ കഥാനായകനും കൂടി
തിരുവനന്തപുരത്തേക്കു പുറപ്പെട്ടു, നമ്മുടെ കഥാനായകന്റെ
ഉത്സാഹത്താൽ ഒരുക്കപ്പെട്ടിരുന്ന കണ്ണൻമൂലബങ്കളാവിൽ താമ
സിച്ചു. താമസിയാതെ ആയില്യംതിരുനാൾ വലിയതമ്പുരാൻ
തിരുമനസ്സുമായി കൂടിക്കാഴ്ചയുണ്ടായി. ദ്വിഭാഷി നമ്മുടെ ക
ഥാനായകൻ തന്നെയായിരുന്നു. തിരുമനസ്സുകൊണ്ടു ബാവായെ
എതിരേററതും ബാവായോടു സംസാരിച്ചതും ഒക്കെ വളരെ ഭ
ക്തിയോടു കൂടിയായിരുന്നു. അന്ത്യോക്യാ പാത്രിയൎക്കീസിനെ
കാണ്മാൻ തനിക്കു സംഗതി വന്നതിനാൽ താൻ തന്റെ കാര
ണവന്മാരേക്കാൾ ഭാഗ്യവാനായിത്തീൎന്നിരിക്കുന്നു എന്നു വലിയ
തമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചു. ഇതിന്റെ ശേഷം വി
ശാഖം തിരുനാൾ ഇളയതമ്പുരാൻ തിരുമനസ്സിലെയും കണ്ടു.
പിന്നീടു വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടും ഇളയതമ്പുരാ
ൻ തിരുമനസ്സുകൊണ്ടും ബാവാ താമസിക്കുന്ന ബങ്കളാവിൽ പ
ലപ്പോഴും എഴുന്നള്ളി ബാവായെ കാണുകയുണ്ടായി ദ്വിഭാഷി
കളായി താൻ പലരേയും കണ്ടിട്ടുണ്ടെങ്കിലും നമ്മുടെ കഥാ
നായകനെപ്പോലെ അത്ര വേഗത്തിലും വ്യക്തമായും കാൎയ്യം പ

റഞ്ഞു മനസ്സിലാക്കാൻ ശേഷിയുള്ള ഒരാളെ കണ്ടിട്ടില്ലെന്നു വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഒരിക്കൽ കല്പിക്കുകയുണ്ടായി. തുർക്കിസുൽത്താൻ, റഷ്യാ ചക്രവൎത്തി, എന്നീ മഹാന്മാർ ബാവാസ്സു സമ്മാനിച്ച മുദ്രകളുടെ സമ്പ്രദായത്തിൽ ഒരു വിശേഷപ്പെട്ട മുദ്ര വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടും മനോഹരമായ ഒരു പൊൻകുരിശു ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടും ബാവാസ്സു ആദരപൂർവ്വം സമ്മാനിച്ചു.

മാർ അത്താനാസോസിനു' അനുകൂലമായി പ്രസിദ്ധപ്പെടുത്തിയിരുന്ന വിളംബരത്തെ ബാവായുടെ അപേക്ഷപ്രകാരം ദുർബലപ്പെടുത്തി പുതുതായി ഒന്നു പ്രസിദ്ധപ്പെടുത്താൻ തിരുവിതാംകൂർ ഗവൎമ്മെണ്ടു തീൎച്ചപ്പെടുത്തി എങ്കിലും പ്രസിദ്ധീകരണത്തിനു മുമ്പു മദിരാശി ഗവൎമ്മെണ്ടിന്റെ അനുമതി സിദ്ധിക്കേണ്ടിയിരുന്നതുകൊണ്ടു അല്പം കാലതാമസം വന്നു. ഈ അനുമതി സിദ്ധിക്കുന്നതുവരെ ബാവാ തിരുവനന്തപുരത്തു തന്നെ താമസിക്കാതെ ഓരോ പള്ളികളെ സന്ദൎശിക്കാൻ തുടങ്ങി. ബാവാ ചെന്ന പള്ളികളൊക്കെ ബാവായെ ഒരു പിതാവിനേയെന്നപോലെ അത്യാദരത്തോടെ എതിരേററു. ബാവാ കോട്ടയത്തു ചെറിയ പള്ളിയിൽ താമസിക്കുമ്പോഴാണു, മാർ അത്താനാസ്യോസിനു അനുകൂലമായി 1027 ൽ പ്രസിദ്ധപ്പെടുത്തിയ വിളംബരത്തെ ദുർബലപ്പെടുത്തുന്ന 1051 കുംഭം 23 ലെ വിളംബരം * പ്രസിദ്ധമായതു്. രണ്ടു പന്തീരാണ്ടു കാലത്തോളം സുറിയാനിക്കാരുടെ മതസ്വാതന്ത്ര്യത്തെ തടഞ്ഞുകൊണ്ടിരുന്ന ആ വലിയ ചങ്ങല ഇങ്ങനെ നീങ്ങി. 1027 ലെ വിളംബരപത്രം ചെച്ചു കെട്ടിക്കൊണ്ടു "ആകാശം മുട്ടെ" പറന്നുകൊണ്ടിരുന്ന പ്രതിപക്ഷി ചിറകൊടിഞ്ഞു പെട്ടെന്നു ഭൂമിയിൽ വീണുപോയി. വീഴ്ചകൊണ്ടുള്ള കേടു പൂൎവ്വസ്ഥാനത്തിന്റെ ഉയരത്തെ ആശ്രയിച്ചിരിക്കുന്നതാണല്ലൊ. ആസന്നമരണനായി

---

*ഇതിനെ സുറിയാനിക്കാർ തങ്ങളുടെ മഗ്നാ ചാർട്ടാ...മഹാശാസനപത്രം...എന്നു വിചാരിക്കുന്നു എന്നു തിരുവിതാംകൂർ റോയൽ കോടതി പ്രസ്താവിച്ചിരുന്നതു പരമാൎത്ഥമാണു.

രുന്ന ഈ പക്ഷിയെ വീണ്ടത്തു നിന്നു എടുത്തു മാററുന്നതിനു ഇനി സിവിൽ വ്യവഹാരമാണ ആവശ്യമുള്ളതു്.

തന്റെ വിദേശഗമനത്തിന്റെ ഉദ്ദേശ്യം മിക്കവാറും ഇങ്ങനെ സാധിച്ചതിനാലുണ്ടായ ചാരിതാൎത്ഥ്യത്തോടു കൂടി ബാവാ കോട്ടയത്തുനിന്നു കൊച്ചിയിലെ പള്ളികളിലേക്കു തിരിച്ചു. കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലേക്കു ശീലായ്മയായിരുന്നതുകൊണ്ടു തമ്മിൽ കാണ്മാൻ സംഗതിയായില്ല. നമ്മുടെ കഥാനായകന്റെ ഉത്സാഹപ്രകാരം 1051 മിഥുനം 15 ാം നു മുളന്തുരുത്തിയിൽ മലങ്കരയുള്ള പള്ളികളുടെ പ്രതിനിധികളെ വിളിച്ചു കൂട്ടി മൂന്നു ദിവസത്തെ മഹായോഗം (സുന്നഹദോസു) നടത്തി. ഇതിൽ 150 പള്ളികളുടെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. എങ്കിലും യോഗനടപടികൾ സകലവും കഴിഞ്ഞതിന്റെ ശേഷം നിശ്ചയപത്രത്തിൽ ഒപ്പിടീക്കാൻ തുടങ്ങിയപ്പോൾ 102 പള്ളിക്കാരെ ഉണ്ടായിരുന്നുള്ളു. ബാക്കി പള്ളിക്കാർ ഒപ്പിടണമെന്നുള്ള കാൎയ്യം അറിയാതെ അതിനു മുൻപു തന്നെ പൊയ്ക്കളഞ്ഞു. ഈ യോഗത്തിൽ ബാവാ അഗ്രാസനം വഹിച്ചു് ഒരു ദീൎഘമായ പ്രസംഗം ചെയ്തു. സഭാകാൎയ്യങ്ങളിൽ മേലന്വേഷണം ചെയ്യുന്നതിനു "സുറിയാനിക്രസ്ത്യാനി അസോസ്യേഷൻ കമ്മട്ടി" ഏൎപ്പെടുത്തിയതു് ഈ യോഗം ചെയ്ത മുഖ്യ സംഗതികളിലൊന്നാണ്. ഈ കമ്മട്ടിയിൽ പട്ടക്കാരും അത്മേനികളും ഉൾപ്പടെ 24 സാമാജികന്മാർ ഉണ്ടായിരിക്കണമെന്നും ഇതിന്റെ പ്രസിഡെണ്ടു മലങ്കരയിടവകയുടെ മെത്രാപ്പോലീത്തായും രക്ഷാധികാരി അന്ത്യോക്യാ പാത്രിയക്കീസും ആയിരിക്കണമെന്നും നിശ്ചയിച്ചു. സുറിയാനിക്കാർ സകല ആത്മീയകാൎയ്യങ്ങളിലും അന്ത്യോക്യാസിംഹാസനത്തിന്റെ ആജ്ഞയെ അനുസരിച്ചു നടക്കണമെന്നും കമ്മട്ടി പ്രസിഡെണ്ടിന്റെ നിലയിൽ നമ്മുടെ കഥാനായകൻ സഭാസംബന്ധമായ വ്യവഹാരങ്ങൾ നടത്തണമെന്നും അദ്ദേഹത്തിന്റെ സഹായികളായി പുതുതായി ചില മെത്രാന്മാരെ വാഴിക്കണമെന്നും മററും അനേകം സംഗതികൾ ഈ യോഗത്തിൽ തീൎച്ചപ്പെടുത്തി.

ഇതിന്റെ ശേഷം ബാവാ മുളന്തുരുത്തിയിൽ വെച്ചു തന്നെ മൂറോൻ (വിശുദ്ധതൈലം) ഉണ്ടാക്കി. സുറിയാനിസഭാനിയമപ്രകാരം ഈ വിശുദ്ധതൈലം ഉണ്ടാക്കുന്നതിന്നു അന്ത്യോക്യാ പാത്രിയക്കീസിന്നു മാത്രമേ അധികാരമുള്ളു. മൂറോൻ അന്ത്യോക്യായിൽ നിന്നു മലയാളത്തു വന്നു ചേരുന്നതിന്നുള്ള പ്രയാസവും കാലതാമസവും നിമിത്തം ചില ദിവ്യകർമ്മങ്ങൾക്കു ഒഴിച്ചുകൂടാത്തതായിരിക്കുന്ന ഇതിനെ സംബന്ധിച്ചു മലങ്കരസുറിയാനിക്കാർ പലപ്പോഴും വ്യസനിക്കാൻ ഇടയായിട്ടുണ്ട്.

മുളന്തുരുത്തിയിൽ നിന്നു ബാവാ വേറെ പള്ളികളിൽ സഞ്ചരിച്ചു. മുളന്തുരുത്തി സുന്നഹദോസിലെ നിശ്ചയപ്രകാരം 1052 വൃശ്ചികത്തിൽ ബാവാ പറവൂർ പള്ളിയിൽ വെച്ചു, കോട്ടയം ഇടവകയുടെ മാർ പൌലൂസ് അത്താനാസ്യോസിന്നും തുമ്പമൺ ഇടവകയുടെ (കഴിഞ്ഞുപോയ) മാർ യൂലിയോസിന്നും അങ്കമാലി ഇടവകയുടെ (കഴിഞ്ഞുപോയ) മാർ കൂറിലോസിന്നും നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസിന്നും സ്ഥാനം കൊടുത്തു.

ഇതിന്റെ ശേഷം ബാവാ വേറെ ചില പള്ളികളിൽ സഞ്ചരിക്കുകയും ഒടുവിൽ വടക്കോട്ടു പോകുന്ന വഴിക്കു കുന്നംകുളം പള്ളിയിൽ വെച്ചു കോലഞ്ചേരി ഇടവകയുടെ മാർ ഈവാനിയോസിന്നും കൊച്ചി ഇടവകയുടെ (കഴിഞ്ഞുപോയ) മാർ ദീവന്നാസ്യോസിന്നും സ്ഥാനം കൊടുക്കുകയും ചെയ്തതിന്റെ ശേഷം തീവണ്ടി കേറി ബൊംബെയ്ക്കു തിരിച്ചു. കപ്പൽ കേറുന്നതു വരെ നമ്മുടെ കഥാനായകൻ കൂടെ ഉണ്ടായിരുന്നു.

തന്റെ ജനങ്ങളുടെ സങ്കടങ്ങളെ നീക്കിയതിന്റെ ശേഷം ആ പരിശുദ്ധൻ ഇങ്ങനെ ഇൻഡ്യയുടെ തീരങ്ങളെ വിട്ടു സ്വദേശത്തേക്കു മടങ്ങി. താൻ ഇൻഡ്യയിൽ താമസിച്ച കാലങ്ങളിലൊക്കെയും ഇദ്ദേഹത്തിന്റെ കൂടെ നമ്മുടെ കഥാനായകൻ മിക്കവാറും ഇടവിടാതെ സൂചിയുടെ പിന്നാലെ നൂലെന്നപോലെ ഉണ്ടായിരുന്നു. ബ്രിട്ടീഷു രാജ്യഭരണത്തോടു യാതൊരു സാമ്യവുമില്ലാത്ത തുർക്കിരാജ്യഭരണസമ്പ്രദായങ്ങളിലും അതുപോലെ തന്നെ വ്യത്യാസമുള്ള ആചാരമര്യാദകളിലും

മാത്രം പരിശീലിച്ചിട്ടുള്ള ബാവായുടെ യാത്രയേയും ഓരോ യോഗ്യന്മാരുമായുള്ള സംഭാഷണങ്ങളെയും സുഗമവും രമ്യവുമാക്കുന്നതിന്ന നമ്മുടെ കഥാനായകൻ വളരെ പരിശ്രമിക്കുകയുണ്ടായി. ബാവായെ മുഖം നോക്കി സംസാരിക്കുകയെന്നുള്ള അശേഷം പഠിച്ചിട്ടില്ലല്ലൊ. തനിക്കു ന്യായമെന്നു തോന്നുന്ന അഭിപ്രായത്തെ ആരോടെങ്കിലും തുറന്നു പറയുന്നതിനൊ അതിനെ എന്തെല്ലാം ആപത്തു വന്നാലും പാലിക്കുന്നതിനൊ അദ്ദേഹത്തിന്ന അശേഷം ശങ്കയില്ലായിരുന്നു. സ്വഭാവത്തിലെന്നപോലെ ശരീരത്തിലും ദിവ്യ ലക്ഷണങ്ങളുണ്ടായിരുന്നു. ഇത്ര അസാധാരണത്വത്തോടു കൂടിയ ഒരു മനുഷ്യനെ കാണ്മാൻ മലയാളി കൾക്കു ഭാഗ്യമുണ്ടായിട്ടുണ്ടൊ എന്നു സംശയമാണ്. ബാവായുടെ സന്മാൎഗ്ഗനിയുക്തമായ മനസ്ഥൈൎയ്യത്തേയും ഹൃദയനൈൎമ്മല്യത്തേയും സൎവ്വപ്രധാനമായ ദൈവഭക്തിയേയും കണ്ടു ഇവിടങ്ങളിലുള്ള യോഗ്യന്മാർ പരിഭ്രമിച്ചുപോയി. അപൂൎവ്വമായി മാത്രം ദൃശ്യമാകുന്നതും അസാധാരണപ്രഭയോടും ഗതിവേഗത്തോടും കൂടി കടന്നുപോകുന്നതുമായ ഒരു കൊള്ളിമീനോടു ഈ അപ്പോസ്തോലപ്രതിനിധിയെ ഉപമിക്കാം. സൂൎയ്യോദയത്തിങ്കൽ അന്ധകാരമെന്നപോലെ തന്റെ മുമ്പിൽ നിന്നു സകലബാധ വിഘ്നങ്ങളും ഓടിയൊളിച്ചു. ലണ്ടനിലെ ഇൻഡ്യാ ആപ്പീസുദ്യോഗസ്ഥന്മാൎക്കൊ മദിരാശി ഗവൎണ്ണൎക്കൊ കേരളത്തിലെ ഏതദ്ദേശ്യരാജ്യഭാരവാഹികൾക്കൊ തന്റെ അഭിപ്രായത്തിന്നും ഹിതത്തിന്നും വിപരീതമായി ഒരക്ഷരമെങ്കിലും മിണ്ടുന്നതിന്ന ധൈൎയ്യമുണ്ടായില്ല. ഈ ദിവ്യന്റെ ദിവ്യമായ യുക്തിപ്രവാഹത്തെ തടഞ്ഞു നിറുത്തുന്നതിന്ന ആരാൽ കഴിയും? നീതിയും സത്യവും ഏതു വിധമെങ്കിലും സൎവ്വോപരിയായിത്തീരേണ്ടതുമല്ലെ?

---

* ബാവാ മലയാളത്തുനിന്നു പോകുന്നതിന്നു മുമ്പു തിരുവിതാംകൂർ ഗവൎമ്മെണ്ടു 1051 കുംഭത്തിൽ പ്രസിദ്ധപ്പെടുത്തിയ വിളംബരത്തെ അനുസരിച്ചു ഒരു വിളംബരം കൊച്ചിരാജ്യത്തും പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

## ഇരുപത്തിരണ്ടാം അദ്ധ്യായം.

### സിമ്മനാരി വ്യവഹാരം.

### 1054......1064

ബാവാ മലയാളത്തുണ്ടായിരുന്ന കാലങ്ങളിൽ മാർ മത്ത്യൂസ് അത്തനാസ്യോസ് എന്തു ചെയ്കയായിരുന്നു? അദ്ദേഹത്തിന്റെ സ്ഥിതി എന്തായിരുന്നു? ഇദ്ദേഹം ബാവായുടെ മാർഗ്ഗങ്ങൾക്കു പാടുള്ളെടത്തോളം പ്രതിബന്ധങ്ങൾ ഉണ്ടാകാൻ ശ്രമിക്കുകയും 1027ലെ വിളംബരത്തിന്റെ ശക്തിയാൽ തനിക്കു നിർബന്ധമായി കരസ്ഥമായിരുന്ന സിമ്മനാരിയും സ്വത്തുക്കളും ആവിളംബരം ദുർബലപ്പെട്ടപ്പോൾ അതുകളുടെ ന്യായമായ അവകാശികൾ ഒഴിഞ്ഞുകൊടുക്കാതെ ശഠിക്കുകയും ചെയ്തുവായിരുന്നു എന്നു മേലെഴുതിയ ചോദ്യങ്ങൾക്കു സമഷ്ടിയായി ഉത്തരം പറയാം. ഇദ്ദേഹം ബാവായെ കാണ്മാൻ ഒരിക്കലും അഗ്രഹിച്ചതായി അറിവില്ല. തൻ പ്രവൃത്തിച്ച അവിവേകത്തെക്കുറിച്ചു സാധാരണ ബുദ്ധികൾക്കു ഉണ്ടാകാവുന്ന പശ്ചാത്താപം ഇദ്ദേഹത്തിനു ലവലേശം ഉണ്ടായതായി വിചാരിക്കാൻ ന്യായം കാണുന്നില്ല. അങ്ങനെ വല്ലതും അല്പം ഉണ്ടായിരുന്നെങ്കിൽ അതു ലോകത്തെ മനസ്സിലാക്കാനുള്ള അവസരം ബാവായുടെ സാമീപ്യത്താൽ സിദ്ധിച്ചതു അദ്ദേഹം ഉപയോഗിക്കാതിരിക്കയില്ലായിരുന്നു. നേരെമറിച്ചു തന്റെ സഹോദരനെ അനുഗാമിയായി വാഴിക്കുന്നതിനു ബാവായുടെ പോക്കിനെ ഇദ്ദേഹം പ്രതീക്ഷിച്ചിരിക്കയായിരുന്നു എന്നു തോന്നുന്നു. 1052 ഇടവത്തിൽ ഇദ്ദേഹം തന്റെ സഹോദരനെ മാർ തോമസ് അത്താനാസ്യോസെന്ന സ്ഥാനപ്പേരോടു കൂടി മെത്രാനായി വാഴിച്ചു. സുറിയാനി കാനനു വിപരീതമായ ഈ പ്രവൃത്തി മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ ഈ മാതിരി പ്രവൃത്തികളിൽ രണ്ടാമത്തേതും അവസാനത്തേതുമാണ്. 1031-ൽ ഇദ്ദേഹം തനിച്ചു തൊഴിയൂർപള്ളിയിൽവെച്ചു മാർ ക്രൂറിലോസിനു സ്ഥാനംകൊടുത്ത വിവരം വായനക്കാരുടെ ദൃഷ്ടിപഥത്തിൽ ഉണ്ടെന്നു വിശ്വസിക്കുന്നു.

എന്നാൽ മാർ മത്ത്യൂസ് അത്താനാസ്യോസ് ഇങ്ങനെ ഓരോന്നു പ്രവൎത്തിച്ചുകൊണ്ടിരിക്കാൻ ദൈവം സമ്മതിച്ചില്ല. തന്റെ ബുദ്ധിശക്തിയേയും സാമൎത്ഥ്യത്തേയും ന്യായമായ വിധത്തിൽ ഉപയോഗിച്ചിരുന്നു എങ്കിൽ മലങ്കര സുറിയാനി സമുദായത്തിനു വളരെ വളരെ നന്മക്കു കാരണമായിത്തീരുമായിരുന്ന ഈ നിൎഭാഗ്യവാൻ 1052 കൎക്കടകത്തിൽ കാലഗതിയെ പ്രാപിച്ചു. അല്പജ്ഞന്മാരായ മനുഷ്യർ അറിവാലും പലപ്പോഴും അറിവുകൂടാതെയും പല തെറ്റുകളും പ്രവൎത്തിച്ചുപോക പതിവാണ്. എന്നാൽ തങ്ങളുടെ പ്രവൃത്തികളുടെ അബദ്ധ്യത്തെക്കുറിച്ചു ബോദ്ധ്യമായി അനുതപിക്കുന്നതിനു സന്ദർഭം ലഭിക്കുന്നതു മനുഷ്യരുടെ വലിയ അനുഗ്രഹങ്ങളിലൊന്നാണ്. മാർ അത്താനാസ്യോസിനു ഈ സന്ദർഭം ലഭിച്ചിട്ടില്ലെന്നു വാദിക്കാൻ നിവൃത്തിയില്ല. നേരെമറിച്ചു തന്റെ മനോഗതങ്ങൾക്കുണ്ടെന്നു ഭാവിച്ചിരുന്ന ശുദ്ധിയേയും സ്വാഭിമാനത്തെയും പ്രത്യക്ഷീകരിക്കുന്നതിനുള്ള സന്ദർഭങ്ങൾ ഓരോന്നോരോന്നായി സ്വയമേവ ഉണ്ടായിക്കൊണ്ടിരുന്നു. ഇതുകളെ തീരെ അഗണ്യമാക്കാനല്ലാതെ ഇദ്ദേഹത്തിനു മനസ്സുവരാഞ്ഞതിനാലാണു ഇദ്ദേഹത്തെ ഞാൻ നിൎഭാഗ്യവാനെന്നു വിളിച്ചതു്. മദിരാശിയിലെ കോളജിൽ നിന്നു ബഹിഷ്കൃതനായതുമുതൽക്കു തന്റെ സഹോദരനെ മെത്രാനായി വാഴിച്ചതുവരെ ഇദ്ദേഹം ചെയ്തിട്ടുള്ള ഓരോ കാൎയ്യങ്ങളുടെ ഗുണദോഷവിവേചനം ചെയ്യുന്നതായാൽ ഞാനൊരു പ്രത്യേകാൎത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്ന ഈ 'നൈൎഭാഗ്യം' അതുകളിൽ ഓരോന്നിലും വ്യക്തമായിക്കാണാവുന്നതാണ്. അന്ത്യോക്യാസിംഹാസനവും മലങ്കര സുറിയാനിസഭയും തമ്മിലുള്ള ഗാഢസംബന്ധത്തേയും സുറിയാനി മതസിദ്ധാന്തങ്ങളെയും കുറിച്ചു ഇദ്ദേഹത്തിനു ആദ്യമുണ്ടായിരുന്ന അഭിപ്രായം മാറിവീണതു പരമാൎത്ഥമായ മനോവികാരഭേദത്തിന്റെ ഫലമായിരുന്നെങ്കിൽ 1051 കുംഭം 23 ലെ വിളംബരത്തിനു ശേഷമെങ്കിലും സിമ്മനാരിയും സ്വത്തുക്കളും അതുകളുടെ ശരിയായ അവകാശിക്കു വിട്ടുകൊടുത്തു ഇദ്ദേഹത്തിനു പബ്ലിക്ക ജീവിതത്തിൽ നിന്നു മാന്യമായി മാ

റിക്കളയാമായിരുന്നു. സുറിയാനിസഭയിൽ ഇദംപ്രഥമമായി വലുതായ ആഭ്യന്തരകലഹം ഉണ്ടാകുന്നതിനുള്ള ഏകകാരണം താനാണെന്നുള്ള ദോഷാരോപണം നിഷ്പക്ഷപാതികളായ് ചരിത്രകാരന്മാർ ചെയ്യാതിരിക്കുന്നതിനും ഇദ്ദേഹത്തിനു വല്ലതും പ്രവൎത്തിക്കാമായിരുന്നു. ഈ വക സംഗതികളെ വിസ്തരിച്ചു വായനക്കാരുടെ ക്ഷമയെ പരീക്ഷിക്കാൻ വിചാരിക്കുന്നില്ല.

ബാവാ പോയ ഉടനെ നമ്മുടെ കഥാനായകൻ ശ്രമിച്ചതു സിമ്മനാരിയും സ്വത്തുക്കളും വീണ്ടെടുക്കുന്നതിനുള്ള സിവിൽ വ്യവഹാരം ഫയലാക്കുന്നതിനായിരുന്നു. ഈ വകയ്ക്കു ധനശേഖരം ചെയ്യുന്നതിനു അദ്ദേഹം പല പള്ളികളിലും സഞ്ചരിക്കയും ഒടുവിൽ 1053 കുംഭത്തിൽ പരിമലെ ഒരു മഹായോഗം വിളിച്ചുകൂട്ടുകയും ചെയ്തു. ഈ മഹായോഗത്തിൽ മലങ്കരയുള്ള പള്ളികളിൽ ഏറിയ ഭാഗത്തിന്റെയും പ്രതിനിധികളും തന്റെ ആറു സഹായിമെത്രാന്മാരും ഹാജരുണ്ടായിരുന്നു. ഈ യോഗത്തിലേയും മുളന്തുരുത്തിയോഗത്തിലെയും നിശ്ചയപ്രകാരം 1054 കുംഭത്തിൽ ആലപ്പുഴ ജില്ലാക്കോടതിയിൽ 'സിമ്മനാരിവ്യവഹാര'മെന്നു പ്രസിദ്ധമായ കേസു ഫയലായി. ഇതിലെ വാദി നമ്മുടെ കഥാനായകനും പ്രതികൾ മാർ തോമസ് അത്താനാസ്യോസ് മുതൽപേരും ആയിരുന്നു. സുറിയാനിസമുദായത്തിന്റെ പൊതുസ്വത്തായ സ്ഥാവരജംഗമസ്വത്തുക്കളും ഒന്നാംപ്രതി ഉപയോഗിക്കുന്ന സ്ഥാനചിഹ്നങ്ങളും ഒഴിച്ചുകിട്ടണമെന്നായിരുന്നു വ്യവഹാരസാരം. ഈ മൂന്നു വകകൾക്കും കൂടി ഉദ്ദേശം 61,000 ഉറുപ്പിക വില നിശ്ചയിച്ചു ഫീസടച്ചാണു വ്യവഹാരപ്പെട്ടതു്. ഇത്ര വലിയ ഒരു കേസ് തിരുവിതാംകോട്ടെ യാതൊരു കോടതിയിലും ഇതുവരെ ഫയലായിട്ടില്ല. കേസിന്റെ പ്രധാനതയേയും അതു സാധാരണ സമ്പ്രദായത്തിൽ വിസ്തരിക്കപ്പെട്ടാൽ ഉണ്ടാകാവുന്ന കാലതാമസത്തേയും ഓൎത്തു തിരുവിതാംകൂർ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ കേസു വിചാരണയ്ക്കു മാത്രമായിക്കൊണ്ടു ഒരു പ്രത്യേക ജഡ്ജിയെ നിശ്ചയിച്ചു. മലങ്കര സുറിയാനിസഭയ്ക്കു

ടെ മേൽ അന്ത്യോക്യാപാത്രിയക്കീസിനു യാതൊരു വിധത്തിലും അധികാരമില്ലെന്നും വ്യവഹാരം കൊണ്ടുവരുന്നതിനു നമ്മുടെ കഥാനായകനു യാതൊരർഹതയുമില്ലെന്നും വ്യവഹാരത്തിനു കാലഹരണദോഷമുണ്ടെന്നും മറ്റും പ്രതികൾ പത്രിക ബോധിപ്പിക്കുകയും വാദിക്കുകയും ചെയ്തു എങ്കിലും 1059 മിഥുനത്തിൽ മിക്കവാറും അന്യായപ്രകാരം വിധിയുണ്ടായി. ഇതിന്മേൽ പ്രതികൾ ആ കർക്കടകത്തിൽ ബോധിപ്പിച്ച അപ്പീൽ ഹൈക്കോടതിയിലെ രണ്ടു ജഡ്ജിമാർ കൂടിയിരുന്നു വിചാരണ കഴിച്ചതിന്റെ ശേഷം 1061 തുലാമാസത്തിൽ അപ്പീൽ തള്ളി വിധിച്ചു. ഇതിന്മേൽ പ്രതികൾ വീണ്ടും റോയൽകോടതി മുമ്പാകെ 1061 കുംഭത്തിൽ അപ്പീൽ ബോധിപ്പിച്ചു. ഈ അപ്പീൽ മൂന്നു ജഡ്ജിമാർ കൂടിയിരുന്നു വിചാരണ കഴിച്ചതിന്റെ ശേഷം ഭൂരിപക്ഷം (ഒരാൾ ക്രിസ്ത്യാനിജഡ്ജി അഭിപ്രായവ്യത്യാസമായി) കീഴ്ക്കോടതി വിധികളെ സ്ഥിരപ്പെടുത്തി.

പത്തുകൊല്ലങ്ങളിലധികം നമ്മുടെ കഥാനായകന്റെ മനശ്ശരീരങ്ങൾക്കു വല്ലാത്ത അസ്വാസ്ഥ്യം ഉണ്ടാക്കിക്കൊണ്ടിരുന്ന ഈ കേസ് ഇങ്ങനെ മംഗളമായി പര്യവസാനിച്ചു. കേസിനു വേണ്ടിവന്ന ധനം സമയത്തിനു ശേഖരിക്കുന്നതിനും മറ്റും അദ്ദേഹം ചെയ്തിട്ടുള്ള ശ്രമം എത്രത്തോളമാണെന്നു എഴുതി ഫലിപ്പിക്കാൻ പ്രയാസം തന്നെ. അവസാനം എന്തെന്നു നിശ്ചയിക്കാൻ നിവൃത്തിയില്ലാത്ത ഒരു കാര്യത്തിനു ധനസഹായം ചെയ്യാൻ പള്ളിക്കാർക്കു സാമാന്യമായ വൈമനസ്യമുണ്ടായിരുന്നു. പിന്നെ തിരുവിതാംകോട്ടെ പല പള്ളികളിലും കക്ഷിഭേദം ഉണ്ടായിരുന്നതിനാൽ ജനങ്ങൾക്കു തങ്ങളുടെ ആഗ്രഹാനുരൂപമായ വിധത്തിൽ കേസിൽ സഹായിക്കാൻ നിവൃത്തിയുണ്ടായിരുന്നില്ല. നമ്മുടെ കഥാനായകന്റെ മനസ്ഥൈര്യവും ജനങ്ങളെ സ്വാധീനപ്പെടുത്താനുള്ള വൈഭവവും ഈ പത്തുകൊല്ലങ്ങൾക്കിടയിൽ ശോഭിച്ചതിനേക്കാൾ അധികമായി ഒരിക്കലും ശോഭിച്ചിട്ടില്ല. ഒരു അമേരിക്കൻ വ്യാപാരിയും നമ്മുടെ കഥാനായകന്റെ പ്രാണസ്നേഹിതനുമായിരുന്ന മിസ്റ്റർ ഡാറായുടെ മനോഗുണം തന്നെ ഇക്കാലങ്ങളിൽ വളരെ സ

ഹായിച്ചിട്ടുണ്ടെന്നുള്ള വിവരം ഒരു വിധത്തിലും വിസ്മരിക്കാൻ പാടില്ല.

വിധിയെപ്പററി പറയുകയാണെങ്കിൽ ക്രിസ്ത്യാനിജഡ്ജിയുടെ അഭിപ്രായത്തോടു യോജിക്കാൻ അധികം ആളുകൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. താൻ എത്രതന്നെ നിഷ്പക്ഷപാതിയും സത്യസന്ധനും ആയിരുന്നാലും ഒരു ക്രിസ്ത്യാനിയെന്ന നിലയ്ക്കു അദ്ദേഹത്തിനു മനസറിയാതെതന്നെ ഒരു കക്ഷിയുടെനേരെ അധികപ്രതിപത്തിഉണ്ടായിപ്പോയി എന്നതു സ്വാഭാവികമായ ഒരനുമാനമാണ്. മററു രണ്ടു ജഡ്ജിമാരുടെ കാര്യത്തിനു വളരെ അന്തരമുണ്ട്. രണ്ടുപേരും ഹിന്തുക്കളാകയാൽ ഇരുകക്ഷികളേയും ഒരേവിധത്തിൽ കരുതുന്നതിനേ അവർക്കു നിവൃത്തിയുള്ളു. കേസിലെ തെളിവിനും കാര്യത്തിന്റെ യാഥാർത്ഥ്യത്തിനും വിരുദ്ധമായി പ്രവർത്തിക്കുന്നതിനു ഇവർക്കു മനസ്സില്ലായിരുന്നു എന്നതിനു വളരെ ശ്രമപ്പെട്ടു എഴുതിയിട്ടുള്ള വിധി ഒരു ഉത്തമസാക്ഷ്യമാണ്. ചുരുങ്ങിയ പക്ഷം മൂന്നു ശതാബ്ദക്കാലമായിട്ടു മലങ്കര സുറിയാനി സഭയുടെ ആത്മീയാദ്ധ്യക്ഷൻ അന്ത്യോക്യാപാത്രിയർക്കീസാണെന്നും ഈ സഭയുടെ വിശ്വാസാചാരങ്ങൾ യാക്കോബായയാണെന്നും പൊതുമുതലുകൾ യാക്കോബായ ട്രസ്റ്റാണെന്നും സമ്മതിക്കാത്ത ചരിത്രകാരന്മാർ ചുരുങ്ങും. പിന്നെ, കഴിഞ്ഞുപോയ മാർ മത്ത്യൂസ് അത്താനാദ്ദ്യോസ് പണ്ടാരും ചെയ്തിട്ടില്ലാത്തവണ്ണം അന്ത്യോക്യായോളം പോയി സ്ഥാനമേററു വന്നതും പിന്നീട് അദ്ദേഹം അന്ത്യോക്യാ അധികാരത്തെ നിഷേധിച്ചതും മററും പ്രതികൾക്കു പ്രത്യാഖ്യാനിക്കാൻ നിവൃത്തിയില്ലാത്ത വാസ്തവങ്ങളാണ്. ഒരാൾക്കു സ്ഥാനം കൊടുക്കാൻ മറെറാരാൾക്ക് അധികാരമുണ്ടെങ്കിൽ ആ സ്ഥാനത്തെ എടുത്തുകളയുന്നതിനും അയാൾക്ക് അർഹതയുണ്ടാകാതെ തരമില്ലല്ലൊ. മാർ അത്താനാസ്യോസിനെ അന്ത്യോക്യാപാത്രിയർക്കീസു സ്ഥാനഭ്രംശനാക്കി നമ്മുടെ കഥാനായകനെ ആ സ്ഥാനത്തിൽ പ്രതിഷ്ഠിച്ചതും അദ്ദേഹത്തെ സുറിയാനിക്കാരിൽ ഭൂരിപക്ഷം അംഗീകരിച്ചിട്ടുള്ളതും സംശയലേശം കൂടാതെ തെളിഞ്ഞിട്ടുണ്ട്. മാർ അത്താനാസ്യോസും കൂട്ടരും

സമുദായസ്വത്തിനെ ട്രസ്റ്റിനു വിപരീതമായ വിധത്തിൽ ഉപയോഗിക്കുന്നുണ്ടെന്നുള്ളതും അതുപോലെതന്നെ തെളിഞ്ഞിട്ടുണ്ട്. പിന്നെ അന്യായപ്രകാരം തന്നെ വിധിയുണ്ടായതിൽ എന്തൊരാശ്ചര്യമാണുള്ളത്? നിയമം, വിശ്വാസക്രമം, ചരിത്രം, ആത്മീയാദ്ധ്യക്ഷത മുതലായി പല പ്രധാനസംഗതികളേയും കുറിച്ച് അനേകം വാദമുഖങ്ങളുള്ള ഈ പ്രമാദമായ കേസിനെപ്പറ്റി അധികം വിസ്തരിക്കുന്നില്ല. ഇതിലും പതിവുപോലെ സത്യം ജയിച്ചെന്നു മാത്രം പറഞ്ഞ് ഈ ഭാഗം അവസാനിപ്പിക്കുന്നു.

---

## ഇരുപത്തിമൂന്നാം അദ്ധ്യായം.

### 1067—1077

### ആധുനികകാലം.

ഈ അദ്ധ്യായത്തിൽ ഒന്നാമതായി പ്രസ്താവിക്കാനുള്ളത് "മലങ്കരയിടവകപ്പത്രിക"യുടെ ആവിർഭാവത്തെക്കുറിച്ചാണ്. അന്യക്രിസ്തീയശാഖകളിൽ പലതിനും ഇതിനു മുമ്പുതന്നെ അതതുകളുടെ കാര്യങ്ങളെ പ്രതിപാദിക്കാൻ പത്രങ്ങൾ ഉണ്ടായിരുന്നു. ഈ പത്രങ്ങളിൽ ചിലതു സ്വന്തകാര്യങ്ങൾ പറയുന്നതിനു പുറമെ സഹായമില്ലാത്ത സുറിയാനിസഭയെ തരം വരുമ്പോഴൊക്കെയും അകാരണമായി ദുഷിക്കുകയും ആ സഭാംഗങ്ങളിൽ ഛിദ്രം ഉണ്ടാക്കണമെന്നുള്ള വിചാരത്തോടുകൂടി ഓരോന്നു പ്രസ്താവിക്കുകയും പതിവായിരുന്നു. പിന്നെയും സുറിയാനിസഭയിലെ വിശ്വാസാചാരങ്ങൾ ക്രിസ്തുമതസിദ്ധാന്തങ്ങൾക്കു പ്രതികൂലങ്ങളും മൌഢ്യസൂചകങ്ങളും എന്നു പ്രലപിക്കുക ഈ പത്രങ്ങളുടെ ഒരു മുഖ്യകൃത്യവുമായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ഇക്കാലങ്ങളിൽ വഴിയിൽ തൂക്കിയ ചെണ്ടപോലെയായിരുന്ന സുറിയാനിസഭയുടെ നികൃഷ്ടാവസ്ഥയെ നീക്കുന്നതിനു നമ്മുടെ കഥാനായകൻ തന്റെ ഏറിയൊരു കൃത്യാന്തരങ്ങളുടെ ഇടയിൽ പലപ്പോഴും ആലോചിക്കാറുണ്ടായിരുന്നു. 1045-ൽ ആരംഭിച്ച 'കേരളപതാകി'മൂലം പലതും സാധിക്കാമായിരുന്നു എ

ങ്കിലും അന്നത്തെ സ്ഥിതിക്കു ആ പത്രം നിന്നുപോകാതെ നിവൃത്തിയില്ലായിരുന്നു. 1067 മകരത്തിൽ കോട്ടയം മാർ തോമാസ് അച്ചുക്കൂട്ടത്തിൽ നിന്നു പുറപ്പെട്ട മലങ്കരയിടവകപ്പത്രികയെന്ന പ്രതിമാസപത്രം മൂലം സുറിയാനിസഭക്കു അനേകവിധത്തിൽ ഗുണമുണ്ടായിട്ടുണ്ടെന്നുള്ള സംഗതി സുറിയാനിക്കാർ അശേഷം സംശയലേശം കൂടാതെ സമ്മതിക്കുന്നതാണ്. വെട്ടാൻ വരുന്ന പോത്തിനോടു വേദം ഓതുന്നതിനല്ല ഇടവകപ്പത്രിക ശ്രമിച്ചതു്. ഈ പത്രത്തിന്റെ ആരംഭം മുതൽക്കു സുറിയാനിസഭയെക്കുറിച്ചു എന്തും പറയാമെന്നു വിചാരിച്ചു പ്രവർത്തിച്ചു വന്നിരുന്ന പത്രങ്ങളുടെ സമ്പ്രദായം ആകപ്പാടെ ഒന്നു മാറി. സുറിയാനിസഭയും മാന്യയായ ഒന്നാണെന്നും അതിന്റെ നേരെ മാന്യമായിത്തന്നെ വർത്തിക്കണമെന്നും പത്രിക അന്യസമുദായങ്ങളെയും അതുകളുടെ പ്രാതിനിധ്യം വഹിക്കുന്ന പത്രങ്ങളെയും നല്ലവണ്ണം പഠിപ്പിച്ചു. ഇതു മാത്രമല്ല പത്രിക സാധിച്ചിട്ടുള്ളതു്. സഭാവിശ്വാസങ്ങളെക്കുറിച്ചു വ്യക്തമായ ജ്ഞാനം ഇല്ലാതിരുന്ന വളരെയാളുകൾക്കു പത്രിക പന്ത്രണ്ടുമാസവും ഒഴുകുന്ന ഒരു ഉറവയായിത്തീർന്നു. അന്യക്രിസ്ത്യാനികളുടെ യുക്തികൾക്കു സമാധാനം പറയുന്നതിനും സുറിയാനിസഭാവിശ്വാസാചാരങ്ങളുടെ നൈർമ്മല്യത്തെ അന്യന്മാരെ ഗ്രഹിപ്പിക്കുന്നതിനും പത്രികാവായനക്കാർക്കു യാതൊരു പ്രയാസവുമില്ലെന്നായി. ഇതുകൂടാതെ സാമുഹ്യകാര്യങ്ങളെ പ്രതിപാദിക്കുന്നതിനും ഭക്തിസംവർദ്ധകങ്ങളായ പ്രസംഗങ്ങൾ ചെയ്യുന്നതിനും പത്രിക ശുദ്ധമായ ഒരു രംഗമായും വിളങ്ങുന്നുണ്ടു്.

ഇനി പറയാനുള്ളതു നമ്മുടെ കഥാനായകന്റെ നാമത്തിൽ സ്ഥാപിതമായി നടന്നുവരുന്ന "മാർ ദീവന്നാസ്യോസ് സിമ്മനാരി"യെന്ന വിദ്യാലയത്തെക്കുറിച്ചാണ്. ഈ കെട്ടിടത്തിന്റെ പണി ആരംഭിച്ചതു മിസ്റ്റർ ഡാറായുടെ ഔദാര്യവിശേഷംകൊണ്ടാണെങ്കിലും അദ്ദേഹം പെട്ടെന്നു മരിച്ചുപോയതിനാൽ ഇതു ആഗ്രഹിച്ചിരുന്നപ്രകാരം വേഗത്തിൽ പണിതീർത്തു പഠിപ്പു തുടങ്ങാൻ സാധിച്ചില്ല. എങ്കിലും 1067-ൽ ഈ കെട്ടിടത്തിന്റെ പണി മുഴുവനും തീരുകയും 1068 മകരത്തിൽ മ

ട്രിക്കലേഷൻ ക്ലാസിനു കീഴുള്ള സകല ക്ലാസ്സുകളും ഏർപ്പെടുത്തി ആരംഭിക്കകയും ചെയ്തു. 1069-ൽ ഇതിൽ മട്രിക്കലേൽ ക്ലാസ്സ ഏർപ്പെടുത്തുകയും ഇതിനെ മദിരാശി സർവ്വകലാശാല അംഗീകരിക്കകയും ചെയ്തു. ഈ സിമ്മനാരി കെട്ടിടം പണി ആരംഭിച്ച കാലത്തു ഇത്ര വലിയ കെട്ടിടം പണിയുന്നതു വലിയ കമ്പമാണെന്നു പലരും പറകയുണ്ടായി എങ്കിലും ഇപ്പോൾ ഇതുപോലെ രണ്ടു കെട്ടിടവും കൂടി പണിതാൽ മതിയാകുമൊ എന്നു സംശയിക്കത്തക്ക വിധത്തിൽ കുട്ടികളുടെ സംഖ്യ വർദ്ധിച്ചിരിക്കുന്നു. ഇതിനെക്കാൾ അധികം കുട്ടികളുള്ള ഒരു ഹൈസ്കൂൾ തെക്കെ ഇൻഡ്യയിലില്ലെന്നു പറയുമ്പോൾ ഇതിനെ വിവിധജാതിമതസ്ഥന്മാരായ കേരളീയ മഹാജനങ്ങൾ എത്രത്തോളം ആദരിക്കുന്നുണ്ടെന്നു വായനക്കാൎക്കു മനസ്സിലാക്കാവുന്നതാണു. ഈ സിമ്മനാരി സുറിയാനിസമുദായത്തിനുണ്ടായിരുന്ന ഒരു വലിയ കുറവിനെ പരിഹരിച്ചിരിക്കുന്നു. ഇംഗ്ലീഷുഭാഷയുടെ പ്രചാരം കേരളത്തിൽ തുടങ്ങിയതു മുതൽക്കു തന്നെ ആ ഭാഷാഭ്യസനത്തിൽ സുറിയാനിക്കാർ ഉത്സാഹികളായിരുന്നു എങ്കിലും അവർ അതിനു ഗവമ്മെണ്ടു വകയോ പ്രൊട്ടസ്റ്റന്റ മിഷ്യൻവകയോ ആയ പാഠശാലകളെ ആശ്രയിക്കേണ്ടിവന്നതിനാൽ സമുദായത്തിനു വളരെ ദോഷങ്ങൾ സംഭവിച്ചിട്ടുണ്ടു. ഗവമ്മെണ്ടു പാഠശാലകളിൽ പഠിച്ചവരിൽ പലരും സമുദായ കാൎയ്യങ്ങളിൽ അശ്രദ്ധന്മാരായി സമുദായത്തിനു ഗുണം ചെയ്വാൻ മനസ്സോ ത്രാണിയോ ഇല്ലാത്തവരായിപ്പോയി. മിഷ്യൻസ്കൂളുകളിൽ പഠിച്ചവരുടെ കഥയാണു ഇതിലും കഷ്ടമായി തീൎന്നതു്. ഈ പാഠശാലകളിലെ അദ്ധ്യാപകന്മാർ സുറിയാനിവിദ്യാൎത്ഥികളെ ഇംഗ്ലീഷുഭാഷ അഭ്യസിപ്പിച്ചതിനോടുകൂടി സുറിയാനിമതസിദ്ധാന്തങ്ങൾ സർവ്വാബദ്ധങ്ങളാണെന്നും ആംഗ്ലിക്കൻ മതമാണു സർവ്വോൽകൃഷ്ടമെന്നും പഠിപ്പിച്ചു പോന്നു. ഇതു നിമിത്തം സുറിയാനിസഭയുടെ രക്ഷാധികാരികളായിരിക്കേണ്ടവരായ പലരും തങ്ങളുടെ മാതൃസഭയെ ഉപേക്ഷിച്ചുകളഞ്ഞു. ഈ ദോഷത്തെ തടയുന്നതിനു മാർ ദീവന്നാസ്യോസ സിമ്മനാരി വളരെ ഉപയോഗപ്പെടുന്നുണ്ടു. സിമ്മനാരിയു

ടെ ആരംഭം മുതൽക്കു സഭയ്ക്കു നല്ലൊരു സ്ഥിരത വന്നിട്ടുണ്ടെന്നു സൂക്ഷ്മജ്ഞന്മാൎക്കു അറിയാം.

നമ്മുടെ കഥാനായകന്റെ ഉത്സാഹത്താൽ അന്യരാജ്യങ്ങളിൽ അന്ത്യോക്യാസഭയ്ക്കുണ്ടായിട്ടുള്ള പ്രചാരത്തെക്കുറിച്ചും അല്പം പറയാനുണ്ടു. ഒരു റോമൻ കത്തോലിക്കാ പട്ടക്കാരനായിരുന്ന ഗോവ നാട്ടുകാരൻ ഫാദർ അൽവാറീസിനു ആ സഭയുടെ മതോപദേശങ്ങളുടെ തെററിനെക്കുറിച്ചു ബോദ്ധ്യം വന്നതിനാൽ സത്യസഭ ഏതെന്നു തിരക്കാൻ തുടങ്ങുകയും പത്രോസ് ശ്ലീഹാ സ്ഥാപിച്ചതെന്നു വേദപുസ്തകത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുള്ള അന്ത്യോക്യസഭയാണു സാക്ഷാൽ അപ്പസ്തോലസഭയെന്നു ഒടുവിൽ സമ്മതമാകയും ചെയ്തു. ഇദ്ദേഹത്തിന്റെ അധീനതയിൽ പല പള്ളികളും അനേകം ജനങ്ങളും ഉണ്ടായിരുന്നു. ഇദ്ദേഹം നമ്മുടെ കഥാനായകന്റെ അടുക്കൽ വന്നു സംഗതികളൊക്കെ പറഞ്ഞു മനസ്സിലാക്കി. ഉടനേ അദ്ദേഹം അന്ത്യോക്യാസിംഹാസനവുമായി എഴുത്തുകുത്തു നടത്തി അനുവാദം വാങ്ങി ഫാദർ അൽവാറീസിനെ മാർ യൂലിയോസ് എന്ന സ്ഥാനപ്പേരോടു കൂടി ഗോവാ, സിലോൺ എന്നീ രാജ്യങ്ങളിലെ മെത്രാപ്പോലീത്തായായി 1063 ൽ വാഴിക്കുകയും ചെയ്തു. ഈ മാർ യൂലിയോസിന്റെ പരിശ്രമത്താൽ അമേറിക്കയിലും ചിലക്കു അന്ത്യോക്യാ സഭയെക്കുറിച്ചു ശരിയായ ജ്ഞാനം ഉണ്ടാകാൻ ഇടയായി. ഇവരിൽ പ്രധാനനായിരുന്ന ഫാദർ റീനി വിലാത്തിക്കു മേൽപട്ടം കൊടുക്കേണ്ടതിനും നമ്മുടെ കഥാനായകൻ അന്ത്യോക്യാ സിംഹാസനത്തിങ്കൽ നിന്നു അനുവാദം വാങ്ങി. ഇതിനായി ഫാദർ വിലാത്തി അമേരിക്കയിൽ നിന്നു കൊളമ്പിലെത്തി. മാർ അത്തിനാസ്യോസ്, മാർ ഗ്രീഗോറിയോസ്, മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ 1067 ൽ കൊളമ്പിൽ വെച്ചു ഫാദർ വിലാത്തിയെ മാർ തീമോത്തിയോസെന്ന സ്ഥാനപ്പേരോടു കൂടി അമേറിക്കയുടെ മെത്രാപ്പോലീത്തായായി വാഴിക്കുകയും ചെയ്തു.

കോട്ടയത്തു ചെറിയപള്ളിയും വസ്തുക്കളും അതുകളെ അന്യായമായി കൈവശം വെച്ചുകൊണ്ടിരുന്ന നവീകരണക്കാരിൽ

നിന്നു ഒഴിപ്പിച്ചു കിട്ടുന്നതിന്നു നമ്മുടെ കഥാനായകൻ 1071 മിഥുനത്തിൽ ആലപ്പുഴ ജില്ലാക്കോടതിയിൽ വ്യവഹാരപ്പെട്ടു. 1074 കർക്കടകത്തിൽ മിക്കവാറും അന്യായപ്രകാരം തന്നെ വിധിയുണ്ടായി. ഇതിന്മേൽ മറുകക്ഷി 1075 മീനത്തിൽ ഹൈക്കോടതിയിൽ അപ്പീൽ ചെയ്തു. ഹൈക്കോടതി അൽപഭേദങ്ങളോടു കൂടി കീഴ്ക്കോടതി വിധിയെ 1076 ധനു മാസത്തിൽ സ്ഥിരപ്പെടുത്തുകയും കുംഭത്തിൽ പള്ളിയും സ്വത്തുക്കളും പ്രതികളിൽ നിന്നു നടത്തി വാങ്ങുകയും ചെയ്തു. ഇതിന്റെ ശേഷം കൊല്ലം ജില്ലാക്കോർട്ടിൽ ഒരു പുതിയ സമ്പ്രദായത്തിൽ ഫയലായ കായംകുളം പള്ളിക്കേസിലെ അന്യായം തള്ളിയാണു വിധിയുണ്ടായതു്. ഇതിന്മേൽ അപ്പീലോ അഭ്യവംവഹാരമൊ എന്തെങ്കിലും ഉടനേ ഉണ്ടാകും. പുത്തങ്കാവു പള്ളിയെ സംബന്ധിച്ചു് ആലപ്പുഴ ജില്ലയിൽ ഫയലായ കേസു പ്രതികൾ പിൻ വാങ്ങുകയാൽ വിസ്തരിക്കാൻ ഇടയാകാതെ വിധിയാകയും പള്ളി കൈവശപ്പെടുത്തുകയും ചെയ്തു കഴിഞ്ഞു. മറ്റു പല പള്ളികളുടെയും വ്യവഹാരങ്ങൾ ഫയലായിട്ടുണ്ടു്.

ഇനി പറയാനുള്ളതു ഇപ്പോഴും അവസാനതീർച്ചയുണ്ടാകാതെ കിടക്കുന്ന അത്താറ്റുപള്ളിക്കേസു, വട്ടിപ്പണക്കേസു, എന്നിതുകളെക്കുറിച്ചാണു്. കൊച്ചീസംസ്ഥാനത്തു നവീകരണവിത്തു വീഴാൻ ഇടയായിട്ടുള്ളതു അത്താറ്റു ഇടവകയിൽ മാത്രമാണു്. ഈ പള്ളിയിന്മേൽ നവീകരണക്കാർക്കു ഇപ്പോഴുള്ള അവകാശത്തെ വിടർത്തിക്കിട്ടുന്നതിന്നു നമ്മുടെ കഥാനായകൻ 1069 കുംഭത്തിൽ തൃശ്ശിവപേരൂർ ജില്ലാക്കോടതിയിൽ വ്യവഹാരപ്പെട്ടു. 1073 വൃശ്ചികത്തിൽ അന്യായം തള്ളി വിധിയുണ്ടായി. ഇതിന്മേൽ ആ മിഥുനമാസത്തിൽ അപ്പീൽ ചെയ്തു. ഈ അപ്പീൽ ഒരു ജഡ്ജി തനിച്ചു പരിശോധിച്ചതിന്റെ ശേഷം അപ്പീൽ തള്ളി 1076 വൃശ്ചികത്തിൽ വിധിച്ചു. ഇതിന്മേൽ ഉടനേ റോയൽ അപ്പീൽ ഫയലാക്കീട്ടുണ്ടു്. ഇതു വരെ വിചാരണക്കു വെച്ചിട്ടില്ല.

വട്ടിപ്പണത്തിന്റെ ചരിത്രസംക്ഷേപം താഴെ വരുംപ്രകാരമാണ.....വട്ടിപ്പണം എന്നു വെച്ചാൽ വട്ടിക്കിട്ടു (പലിശയ്ക്കിട്ടു)

ചണം ആണല്ലൊ. ഇതിന്റെ സംഖ്യ 10500 രൂപെക്കു തുല്യമായ മൂവായിരം പൂവരാഹനാണ്. അന്ത്യോക്യയിൽ നിന്നു നിയമിക്കപ്പെട്ട പ്രതിനിധികളായിരുന്ന മാർ ഗ്രീഗോറിയോസു മാർ ഈവാനിയോസു എന്ന ബാവാന്മാരിൽ നിന്നു സ്ഥാനമേറ്റു പുത്തൻകാവു പള്ളിയിൽ വെച്ചു കാലം ചെയ്തു വലിയ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ റസിഡെണ്ടു കർണ്ണൽ മെക്കാളി സായ്പു മുഖാന്തരം ബ്രിട്ടീഷ് ഖജനാവിൽ ഏല്പിച്ചതാണ് ഈ പണം. കൊല്ലത്തിൽ 100-നു എട്ടു വീതം പലിശ കൊടുത്തുകൊള്ളാമെന്നു ബ്രിട്ടീഷ് ഗവമ്മെണ്ടിൽ നിന്നു 1808-ൽ മെത്രാപ്പോലീത്താക്കു ഒരു കരാറും കൊടുത്തിട്ടുണ്ട്. 1837 വരെ ഇതിന്റെ പലിശ അതതു കാലത്തെ മെത്രാപ്പോലീത്തന്മാർ മുറക്കു പററിക്കൊണ്ടു പോന്നു. ആ ഇടക്കു സുറിയാനിസമുദായവും ചർച്ചുമിഷ്യനറിമാരും തമ്മിൽ ഛിദ്രം ഉണ്ടായതിനാൽ കുറേനാൾ പലിശ വാങ്ങാതെ കിടന്നു. 1840-ൽ ഉണ്ടായ പഞ്ചായ്ത്തവിധിയാൽ സിമ്മനാരിസ്വത്തുക്കളിൽ ചിലതു മിഷ്യനറിമാക്കു സ്വാധീനമായിപ്പോയി എങ്കിലും വട്ടിപ്പണത്തിന്റെ അവകാശം സുറിയാനിസമുദായത്തിനു തന്നെ സിദ്ധിച്ചു. ഈ പണത്തിന്റെ കാഴ്ച്ചവിചാരം സുറിയാനി മെത്രാപ്പോലീത്തായും സമുദായം തിരഞ്ഞെടുക്കുന്ന ഒരു കത്തനാരും ഒരു അത്മേനിയും കൂടി വഹിക്കണമെന്നു മേല്പറഞ്ഞ പഞ്ചായവിധിയിൽ പ്രസ്താവിച്ചിരുന്നു. അന്നത്തെ മെത്രാപ്പോലീത്താ (ചേപ്പാട്ടു മാർ ദീവന്നാസ്യോസു) അവർകൾ പഞ്ചായ്ത്തവിധിയെ സമ്മതിക്കാതെ മദിരാശിയിലും ബിലാത്തിയിലും അപ്പീൽ ചെയ്തുകൊണ്ടിരുന്നതിനാൽ പലിശ പററാൻ ഇടയായില്ല. 1045-ൽ മാർ മത്ത്യൂസ് അത്താനാസ്യോസു അന്നുവരെയുള്ള പലിശ വാങ്ങി. ഇങ്ങനെയിരിക്കുമ്പോഴാണല്ലൊ സിമ്മനാരിവ്യവഹാരം ഉത്ഭവിച്ചത്. ഇതിന്റെ തീരുമാനത്താൽ നമ്മുടെ കഥാനായകൻ ഇതിന്റെ പലിശ പററുന്നതിനുള്ള ഏകാവകാശിയായിത്തീന്നു എങ്കിലും അപ്രതീക്ഷിതങ്ങളായ പല വാദങ്ങളും കുഴപ്പങ്ങളും ഇതിനെ സംബന്ധിച്ചു ഉൽഭവിച്ചു. ഇടക്കു ഒരു മൈ

സിഡെണ്ടു ഇതിന്നു നവീകരണക്കാൎക്കു കൂടി അവകാശമുണ്ടെന്നു അഭിപ്രായപ്പെട്ടതായും കേൾക്കുകയുണ്ടായി. 1072 ധനുവിൽ മദിരാശി ഗവൎമ്മെണ്ടിന്റെ കല്പനപ്രകാരം നമ്മുടെ കഥാനായകനു റെസിഡെണ്ടു അയച്ച ഒരെഴുത്തിൽ വട്ടിപ്പണം പറ്റുന്നതിനോ പലിശ ചുരുക്കി ഏൎപ്പാടു ചെയ്യുന്നതിനോ മനസ്സുണ്ടോ എന്നു ചോദിച്ചിരുന്നു. ഇതിലേതെങ്കിലും ചെയ്യുന്നതിന്നു തനിക്കു അധികാരമില്ലെന്നു അദ്ദേഹം മറുപടിയയച്ചു. പിന്നെയും ചില എഴുത്തുകുത്തുകൾ നടക്കുകയും നമ്മുടെ കഥാനായകൻ ഗവൎണർ സായ്പിനെ (ലോൎഡ് ഹാവലോക്ക്) തിരുവനന്തപുരത്തുവെച്ചു കണ്ടു ഇക്കാൎയ്യത്തെപ്പററി സംസാരിക്കുകയും ചെയ്തതിന്റെ ശേഷം ബ്രിട്ടീഷ് ഗവൎമ്മെണ്ടു വാദിയായും ഇതിന്നു അവകാശം പറയുന്നവരൊക്കെ പ്രതികളായും ഒരു വ്യവഹാരം നടത്തണമെന്നു നമ്മുടെ കഥാനായകൻ അപേക്ഷിച്ചതനുസരിച്ചു 1075 കന്നിയിൽ തിരുവനന്തപുരം ഡിസ്ത്രിക്ട് കോടതിയിൽ ഇന്റർപ്ലീഡർ വ്യവഹാരം ഫയലായി. വിസ്താരം മിക്കവാറും കഴിഞ്ഞു എങ്കിലും ഇതുവരെ ഈ കേസു വിധി പറഞ്ഞിട്ടില്ല.

ഇക്കഴിഞ്ഞ പത്തുകൊല്ലങ്ങൾക്കിടയിൽ സംഭവിച്ച പ്രധാനസംഗതികളെ എടുത്തുപറഞ്ഞതിൽ ഇടക്കു വിട്ടുകളഞ്ഞിട്ടുള്ള വേറെ ചില കാൎയ്യങ്ങളെ അതുകളുടെ കാലക്രമപ്രകാരം താഴെ വിവരിക്കുന്നു. 1068 വൃശ്ചികത്തിൽ വടി, മുടി, സ്ലീബാ മുതലായ സ്ഥാനചിഹ്നങ്ങളെ നമ്മുടെ കഥാനായകൻ മാർതോമാസ് അത്താനാസ്യോസിൽ നിന്നു കോടതിയിൽ വെച്ചു ഏറ്റുവാങ്ങി. ആ കൊല്ലം കൎക്കടകത്തിൽ തന്നെ മാർ അത്താനാസ്യോസ് കാലഗതിയെ പ്രാപിക്കുകയും ചെയ്തു. ഈ ദുഃഖകരമായ സംഭവത്തിനു മുമ്പു നമ്മുടെ കഥാനായകൻ അദ്ദേഹത്തെ പോയിക്കണ്ടു.

1070 കന്നിയിൽ മൂന്നാമത്തെ പത്രോസെന്നു തിരുനാമമായ അന്ത്യോക്യാ പത്രിയൎക്കീസുബാവാ അവൎകൾ 94-ാമത്തെ വയസ്സിൽ സ്വൎഗ്ഗാരോഹണം ചെയ്തു. ഇദ്ദേഹം 1050-ൽ മലയാളത്തു വന്നു ചെയ്ത ഓരോ കാൎയ്യങ്ങളെക്കുറിച്ചു ഇതിന്നു മുമ്പു

വിസ്തരിച്ചിട്ടുള്ളതിനാൽ ഇവിടെ ആവൎത്തിക്കേണ്ട ആവശ്യമില്ലല്ലൊ.

1071 വൃശ്ചികത്തിൽ കൂടിയ അസോസേഷ്യനിൽ നമ്മുടെ കഥാനായകൻ തന്റെ പ്രായാധിക്യവും ക്ഷീണവും മൂലം മലങ്കരയിടവകയുടെ ഭരണം ഒഴിവാൻ ആഗ്രഹിക്കുന്നു എന്നും തനിക്കു പകരമായി തന്റെ സ്ഥാനത്തേക്കു ഒരു മേല്പട്ടക്കാരനെ നിയമിക്കുന്നതിനു ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു. മലങ്കരസഭയുടെ ഏതൽക്കാലാവസ്ഥയെപ്പററി നല്ല നിശ്ചയമുള്ള അസോസേഷ്യനു ഈ ആഗ്രഹത്തെ സഫലമാക്കാൻ യാതൊരു നിവൃത്തിയുമില്ലായിരുന്നതിനാൽ ഈ അപേക്ഷയെ പിൻവലിക്കണമെന്നു ഐകകണ്ഠ്യേന അപേക്ഷിച്ചു. ഗത്യന്തരമില്ലെന്നു കണ്ടതിനാൽ നമ്മുടെ കഥാനായകൻ വൈമനസ്യത്തോടു കൂടിയെങ്കിലും പിൻവലിക്കുകയും ചെയ്തു.

൧൦൭൪ വൃശ്ചികത്തിൽ പഴയ സിമ്മനാരിപ്പള്ളി കൂദാശ ചെയ്തു. സിമ്മനാരി സ്ഥാപകന്റെ ഉദ്ദേശ്യങ്ങളിൽ ഒന്നായിരുന്നു ഈ പള്ളിയെങ്കിലും ഓരോ അസൌകൎയ്യങ്ങൾ കൊണ്ടു ഇതിന്റെ പൂൎത്തിക്കു വിചാരിച്ചതിലധികം കാലതാമസം വേണ്ടി വന്നു. ഇപ്പോഴെങ്കിലും പൂൎത്തിയായതു നമ്മുടെ കഥാനായകന്റെ അക്ഷീണപരിശ്രമം കൊണ്ടാകുന്നുള്ളതിനു സംശയമില്ല.

കോട്ടയത്തിനു വടക്കുള്ള സുറിയാനിക്കാർ ഈ പരിഷ്കൃത കാലത്തു ഒഴിച്ചുകൂടാത്തതായി വന്നിരിക്കുന്ന ഇംഗ്ലീഷ് ഭാഷാഭ്യസനത്തിൽ കാണിക്കുന്ന വിരക്തിയെ കഴിയുന്നെടത്തോളം കുറയ്ക്കണമെന്നുള്ളതു നമ്മുടെ കഥാനായകന്റെ മുഖ്യമോഹങ്ങളിലൊന്നാണ്. ഇതു സാധിക്കുന്നതിനു അദ്ദേഹം സഞ്ചാരങ്ങളിൽ വടക്കുള്ള പ്രമാണികളോടു പ്രത്യേകം ഉപദേശിക്കുകയും ഈവകയിൽ അവൎക്കുള്ള ഉത്സാഹത്തെ വൎദ്ധിപ്പിക്കുന്നതിനു എല്ലാം വിധത്തിലും സഹായിക്കുകയും ചെയ്തു പതിവാണ്. ഇതിന്റെ ഫലമായി വടക്കെ രാജ്യങ്ങളിൽ സുറിയാനിക്കാരുടെ വകയായി രണ്ടുമൂന്നു ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കപ്പെട്ടു നടന്നുവരുന്നുണ്ടു. എന്നാൽ വളരെ ജനബാഹുല്യമുള്ള കുന്നംകുളം

പട്ടണത്തിൽ അതിന്റെ പുഷ്ടിക്കും മാഹാത്മ്യത്തിനും തക്കവണ്ണം ഒരു സ്കൂൾ ഇല്ലാത്ത കുറവിനെ പരിഹരിക്കുന്നതിനു നമ്മുടെ കഥാനായകന്റെ പ്രത്യേകശ്രമത്താൽ അവിടെ 1075 ചിങ്ങത്തിൽ "മാർ ഇഗ്നാത്യോസു ഹൈസ്കൂൾ" സ്ഥാപിച്ചു. ൧൦൬൯-ൽ കാലം ചെയ്ത പാത്രിയർക്കീസു ബാവായുടെ നാമം ഇതിനു കല്പിച്ചതു എത്രയും ഉചിതമായെന്നു പറയേണ്ടതില്ലല്ലൊ. വരുന്ന കൊല്ലം മുതൽക്കു ഈ സ്കൂളിൽ നിന്നു കുട്ടികൾ മട്രിക്കുലേഷൻ പരീക്ഷയ്ക്കു ചേരുന്നതാണ്. കുന്നംകുളം പട്ടണത്തിൽ ഭാഗ്യദോഷത്താൽ ഉൽഭവിച്ചിട്ടുള്ള ദുരുപദേശാനലന്റെ വളർച്ചയെ തടയുന്നതിനും അതിനെ കാലക്രമേണ നിശ്ശേഷം നശിപ്പിക്കുന്നതിനും ഈ വിദ്യാലയം ഉപയോഗപ്പെടണമെന്നുള്ളതു അതിന്റെ ഭാരവാഹികളുടെ മുഖ്യോദ്ദേശ്യങ്ങളിലൊന്നാണ്. ഇതു അചിരേണ സാധിക്കട്ടെ.

വളരെ നാൾ മുമ്പെ ആരംഭിക്കയും ഇടയ്ക്കു ധനമില്ലാതെ പണി മുടങ്ങി കിടക്കുകയും ചെയ്ത തിരുവനന്തപുരം പള്ളിയുടെ കൂദാശ 1076 വൃശ്ചികത്തിൽ കഴിഞ്ഞു. രാജസ്ഥാനത്തു ഒരു പള്ളി ഇല്ലാത്തതിനെപ്പററി നമ്മുടെ കഥാനായകൻ പലപ്പോഴും ദുഃഖിച്ചു പ്രസ്താവിച്ചിട്ടുണ്ട്. ഇടയ്ക്കു പണി വിഘ്നമായി കിടന്ന കാലത്തു അതു ആരംഭിക്കുന്നതിനു മുമ്പുണ്ടായിരുന്നതിനേക്കാൾ അധികം മനോവേദന അദ്ദേഹത്തിനുണ്ടായതാണെങ്കിലും അതും ദൈവകൃപയാൽ തീർന്നുവല്ലൊ.

1076 മേടത്തിൽ കൂടിയ മലങ്കരയിടവകമഹായോഗത്തിൽ വെച്ചു, നമ്മുടെ കഥാനായകൻ കശീശാസ്ഥാനമേററിട്ടു അമ്പതാമത്തെ വർഷം ആരംഭിക്കുന്ന ഈക്കൊല്ലം അദ്ദേഹത്തിന്റെ ജൂബിലി ആഘോഷിക്കണമെന്നും മലങ്കരയുള്ള എല്ലാ സുറിയാനി കുടുംബങ്ങളിൽ നിന്നും ഒരു ധനശേഖരം ചെയ്തു സ്മാരകമായി എന്തെങ്കിലും ഏർപ്പാടു ചെയ്യണമെന്നും തീർച്ചയാക്കി. നമ്മുടെ കഥാനായകൻ മലങ്കര സഭയുടെ ഉൽഗതിയെ ഉദ്ദേശിച്ചു സാഫല്യത്തോടു കൂടി ചെയ്തിട്ടുള്ള അനേകം സൽപ്രവൃത്തികൾ അദ്ദേഹത്തിന്റെ ശാശ്വതസ്മാരകങ്ങളായിരിക്കുമെന്നുള്ളതിൽ ആർക്കും പക്ഷാന്തരമില്ലെങ്കിലും ജൂബിലിസ്മാരകമാ

യി ചെയ്യുന്നതെന്തെങ്കിലും എപ്പോടിന്ന ഒരു പ്രത്യേകതയുള്ളതാണല്ലോ. ഇക്കാര്യത്തിൽ ഓരോ പള്ളിക്കാർ അഹമഹമികയോടു കൂടി ചെയ്യുന്ന ഉത്സാഹം തന്നെ ഇങ്ങനെയുള്ള ഒരേർപ്പാട് സർവസമ്മതമായ ഒന്നാണെന്നുള്ളതിന്ന നല്ല ലക്ഷ്യമായിരിക്കുന്നു.

വിഷയഗൌരവം ആലോചിച്ചാൽ ഒരു വിധത്തിലും പൂർണ്ണമായതെന്നു വിചാരിച്ചുകൂടാത്ത ഈ ചരിത്രം അവസാനിപ്പിക്കുന്നതിന്നു മുമ്പു വേറൊരു സംഗതി കൂടി പറയാനുണ്ടു. പ്രായേണ ആംഗ്ലിക്കൻ വിശ്വാസാചാരങ്ങളെ സ്വീകരിച്ചുകൊണ്ടു കാൽ ശതാബ്ദത്തിന്നു മുമ്പു മാതൃസഭയിൽ നിന്നു പിരിഞ്ഞു പോകേണ്ടിവന്ന "മെത്രാൻ കക്ഷികളെ" പുത്രവാത്സല്യമുള്ള പിതാവു തന്നെ ഉപേക്ഷിച്ച പുത്രനെ എന്ന പോലെ, സത്യവിശ്വാസത്തിലേക്കു ചേർക്കണമെന്നു നമ്മുടെ കഥാനായകൻ ആരംഭം മുതൽക്കേ ശ്രമിച്ചുവന്നതാണു. സിമ്മനാരി വ്യവഹാരത്താൽ താൻ വിജയിയായിത്തീർന്നു എങ്കിലും അതിന്റെ ഓരോ ഘട്ടങ്ങളിലും പിന്നീടു പല പ്രാവശ്യവും ഇക്കാര്യത്തെക്കുറിച്ചു അദ്ദേഹം സഹജമായ നിഷ്കളങ്ക ഹൃദയത്തോടു കൂടി ശ്രമിച്ചിട്ടുണ്ടു. തന്റെ ഉദ്ദേശ്യത്തെ പ്രതിപക്ഷികൾ തെററിധരിച്ചിട്ടോ അതൊ തിരിഞ്ഞു നടക്കുന്നതിന്നു അവൎക്കുള്ള മടികൊണ്ടോ നമ്മുടെ കഥാനായകന്റെ ശ്രമവും ഉൽസാഹവും ആലോചനയുമൊക്കെ നിഷ്ഫലമാകയാണു ചെയ്തിട്ടുള്ളതു്. ജൂബിലികാലമായ ഇപ്പോഴും ഈ ആലോചന ആവൎത്തിച്ചിട്ടുണ്ടു്. ഈ പ്രാചീനസഭയിൽ അടുത്ത കാലത്തുണ്ടായ ഭിന്നത ഒരു പഴംകഥയായിത്തീരാൻ സർവശക്തനായ ദൈവം സംഗതി വരുത്തണേ എന്നതാണു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ സർവപ്രധാനമായ പ്രാൎത്ഥനയെന്നുള്ള വാസ്തവം പരമാൎത്ഥമായ ആന്തരത്തോടു കൂടി പ്രസ്താവിച്ചു കൊള്ളുന്നു.

"കേൾപ്പാൻ ചെവികളുള്ളവൻ കേൾക്കട്ടെ."

---

# ഉപസംഹാരാദ്ധ്യായം

ജൂബിലിയാഘോഷദിവസത്തിൽ
മലങ്കരസുറിയാനി മഹാജനങ്ങൾ ഒട്ടുക്ക
കൂടി സമർപ്പിച്ച മംഗളപത്രം.

നിതാന്തവന്ദ്യദിവ്യശ്രീ മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സറിയിക്കുന്നതിനു,

നിതാന്തവന്ദ്യദിവ്യപിതാവെ!

സ്നേഹസ്വരൂപനായ ദൈവം തന്റെസൃഷ്ടിവർഗ്ഗങ്ങൾ തന്നെയും അന്യോന്യവും സ്നേഹിച്ചു ജന്മസാഫല്യം വരുത്തത്തക്കവണ്ണം അവരെ നടത്തുവാൻ അന്നന്നു തന്റെ ഇഷ്ടപ്രകാരമുള്ള ഓരോ ആളുകളെ അവിടവിടെ ആക്കി വെക്കുന്ന ക്രമം അനുസരിച്ചു മലങ്കര സുറിയാനിസർവ്വജനസംഘമായ ഞങ്ങളുടെ മേൽ ഞങ്ങളിൽ നിന്നു തന്നെ തക്ക കാലത്തു തിരഞ്ഞെടുക്കപ്പെട്ടു നിയുക്തനായ തിരുമേനി കശീശാസ്ഥാനം കൈക്കൊണ്ടതു മുതൽ ൧൦൭൧-ാമാണ്ടു ചിങ്ങമാസം ൩-ാം൹ ആരംഭിക്കുന്ന ഈ അമ്പതാം വർഷത്തിൽ ഒരു ജൂബിലിയാഘോഷം നടത്തുവാനും ഇതിലേക്ക ഞങ്ങളെ പ്രേരിപ്പിച്ച കാരണങ്ങൾ മുതലായവയെ ഇപ്രകാരം ഒരു മംഗളപത്രരൂപമായി ഇന്നേദിവസം തിരുമുമ്പാകെ പ്രസ്താവിച്ചു സമർപ്പിക്കുവാനും ഞങ്ങളെ ശക്തന്മാരാക്കിതീർത്ത ദൈവത്തെ ഞങ്ങൾ ഭക്തിപൂർവ്വം സ്തുതിക്കുന്നു.

നമ്മുടെ കർത്താവിന്റെ തൃപ്പാദത്തിങ്കൽ നിന്നു ദിവ്യോപദേശം കൈക്കൊണ്ട പന്തിരുവരിൽ ഒരുവനായ പരിശുദ്ധമാർത്തോമ്മാശ്ലീഹാ ഈ ഭൂലൊകാന്തത്തിയായ കേരളത്തിൽ അന്നെ പ്രബലന്മാരായിരുന്ന ബ്രാഹ്മണാദികളിൽ നിന്നു അത്ഭുതശക്തിയാൽ വേർതിരിച്ചു സ്ഥാപിച്ച നമ്മുടെ സത്യസഭ അക്കാലത്തു തന്നെയൊ അതിൽ പിന്നെയുള്ള അനേകകാലങ്ങൾക്കിടയിലൊ നിരന്തരശക്തിയോടു കൂടിയിരുന്ന ഹിന്ദുക്കളിൽ ലയിച്ചുപോകയൊ ഇടക്കാലത്തു വാളിന്റെ മൂർച്ചയാൽ മതം പ്രചരിപ്പിച്ച മഹമ്മദു നിബിയുടെ ശിഷ്യന്മാർക്ക കീഴട

ങ്ങിപ്പോകയോ ചെയ്യാതെ അതിനെ കാത്തുകൊള്ളുവാൻ അതാതു കാലത്തിനു ചേർന്ന ഓരോ അധികാരികളെ തെററാതെ അയച്ചുകൊണ്ടിരുന്ന കരുണാനിധിയായ ദൈവം ഈ അവസാനകാലത്തു പൂർവാധികമായ ശക്തിയോടു കൂടി നേരിട്ടു പാശ്ചാത്യമതഭേദങ്ങളിൽ നിന്നും അതിനെ സൂക്ഷിച്ചു രക്ഷിപ്പാൻ ഈ കാലത്തിനു അനുരൂപമായ കാര്യപ്രാപ്തിയും ധൈര്യാദിഗുണങ്ങളും തികഞ്ഞ അധികാരിയായി തിരുമേനിയെത്തന്നെ തിരഞ്ഞെടുത്തു നിയമിച്ചതു ഈ പ്രാചീനസഭയുടെ ഭാഗ്യവൈഭവം ആണെന്നു ഞങ്ങൾ നിസ്സംശയമായി വിശ്വസിക്കുന്നു.

പോർത്തുഗീസുകാരുടെ കവർച്ചയിൽ നിന്നു അല്പമല്ലാത്ത നഷ്ടത്തോടു കൂടിയെങ്കിലും വീണ്ടെടുക്കപ്പെട്ട നമ്മുടെ ജനങ്ങൾക്കു മേലാൽ എങ്കിലും അന്യമതക്കാരുടെ ആക്രമണങ്ങളെ തടുത്തു നിൽക്കുന്നതിനു ഒഴിച്ചുകൂടാത്ത ആയുധമായ വിദ്യാഭ്യാസം നൽകുവാൻ ഈ സിമ്മനാരിയാകുന്ന സമുദായഭവനം സ്ഥാപിച്ച തിരുമേനിയുടെ വിശുദ്ധപൂർവികനായ കാലം ചെയ്ത പുലിക്കോട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ആ നല്ല ഉദ്യമത്തെ പുലർത്തുവാൻ എന്നുള്ള നാട്യത്തോടു കൂടി വന്ന ഇംഗ്ലീഷുകാർ അൽപകാലത്തിനകം അവരുടെ പങ്കിനും കുറേ ആളുകളെ കവന്നും കൊണ്ടു തിരിഞ്ഞു നിൽക്ക മാത്രമല്ല, ശേഷിച്ചവരും കാലക്രമേണ അവരിൽ ചെന്നു ലയിക്കത്തക്കവണ്ണം സഭയിൽ അവരുടെ ദുരുപദേശങ്ങൾ കടത്തി വിടുകയും ചെയ്തു് അകപ്പാടെ അലംകോലമായതിന്റെ ശേഷം, വീണ്ടും സത്യത്തെ സ്ഥാപിക്കുവാൻ കാലം ചെയ്ത ആ തിരുമേനിയുടെ കുടുംബത്തിൽ നിന്നു തന്നെ പൂർണ്ണമായ ഒരു ജൂബിലിക്കാലത്തു തിരുമേനി ദൈവത്തിന്റെ ആയുധമായിത്തീർന്നുകൊണ്ടത്രെ തിരുമേനിയെ ഉദ്ദേശിച്ചുള്ള ഈ ആഘോഷവും മംഗളപത്രസമർപ്പണവും തിരുമേനിയുടെ പൂർവികനായ ആ വന്ദ്യപിതാവിന്റെ വിശുദ്ധസ്മരണ കൊണ്ടാടപ്പെടുന്ന ഈ ശുഭദിവസത്തിൽ ഇവിടെ വെച്ചു വേണമെന്നു ഞങ്ങൾ തീർച്ചയാക്കിയതു.

മലങ്കര സുറിയാനി സഭക്കു ഒരു നല്ല സ്ഥിതി ഉണ്ടായിക്കാ

ണ്മാൻ കാത്തിരുന്നവരും ദിവ്യന്മാരുമായിരുന്ന പല വന്ദ്യവൈദികന്മാരുടെ ജന്മസ്ഥാനമായ ഒരു കുടുംബത്തിൽ നിന്നു അവരുടെയെല്ലാം പ്രാർത്ഥനാഫലം മൂർത്തി കൈക്കൊണ്ടെന്ന പോലെ ജാതനായ തിരുമേനി ബാല്യത്തിൽ തന്നെ സഭയുടെ പുനരുദ്ധാരണം എന്ന ജന്മോദ്ദേശ്യസിദ്ധിയിൽ ജാഗരൂകനായിരുന്നു എന്നുള്ളതു മലങ്കരയിടവക ഒട്ടുക്കു പ്രസിദ്ധമായിട്ടുള്ള ഒരു സംഗതിയാണ്. മലങ്കരസുറിയാനിജനങ്ങളാകുന്ന ആടുകൾ ഇടക്കാലത്തു വേഷച്ഛന്നനായി അവരെ മേയിക്കാൻ വന്ന ഇടയൻ തങ്ങളെ എങ്ങോട്ടു കൊണ്ടുപോകുന്നു എന്നു അറിയാതെ അൽപം കൂടി കഴിഞ്ഞാൽ അശേഷം കരിങ്കാട്ടിൽ കടന്നു നശിച്ചുപോകുമെന്നായ കാലത്തു, കരുണാനിധിയായ ദൈവത്താൽ പിന്നാലെ നിയോഗിച്ചയയ്ക്കപ്പെട്ട മാർ കൂറിലോസു ബാവായുടെ സത്യസ്വരം കേട്ടു പെട്ടെന്നു ഞെട്ടിത്തിരിഞ്ഞു നിന്ന കൂട്ടത്തിൽ കുട്ടിയായിരുന്ന തിരുമേനി ആ ഇടയന്റെ സന്നിധിയിൽ ഓടിയെത്തി അദ്ദേഹത്തിന്റെ പാദശുശ്രൂഷിയായി തീർന്നതും, ഈ സ്ഥിതിയിലും പിന്നീടു കശീശാസ്ഥാനം കൈക്കൊണ്ട ശേഷവും സഭയെ സത്യപന്ഥാവിലേക്കു വരുത്തുവാൻ ആ വന്ദ്യപിതാവു ചെയ്ത പലതരം ശ്രമങ്ങൾക്കും പങ്കുകാരനും ആലോചനക്കാരനും മുഖ്യഭാരവാഹിയും ആയിരുന്നതും, ദൈവം അന്യഥാ നിശ്ചയിച്ചിരുന്നതിനാൽ ആ പ്രയത്നങ്ങൾ തൽക്കാലം മനുഷ്യദൃഷ്ട്യാ നിഷ്ഫലങ്ങളായിപ്പോയതുകൊണ്ടു നിരുത്സാഹിയും ഭഗ്നാശയനുമായിത്തീരാതെ സത്യത്തിലും ദൈവകൃപയിലും മാത്രം ആശ്രയിച്ചുംകൊണ്ടു തിരുമേനി ഇഷ്ടമിത്രങ്ങളേയും സ്വദേശത്തെയും തിരിച്ചു വന്നു കണ്ടെങ്കിൽ കണ്ടു എന്നു വെച്ചു അസാധാരണമായ വ്യസനത്തോടും ധൈര്യത്തോടും കൂടി കൊച്ചീലഴിമുഖത്തു എത്തി കപ്പൽ കേറിയതും, ഇതു മുതൽ അസംഖ്യം അസംഖ്യം അവർണ്ണനീയങ്ങളായ കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും പലപ്പോഴും പ്രാണഭയം വരെയും സഹിച്ചു് അന്ത്യോക്യാസിംഹാസനത്തിങ്കൽ നിന്നു അതിമാത്രം അനുഗ്രഹത്തോടും ആശീർവാദത്തോടും കൂടി പ്രധാനപൌരോഹിത്യസ്ഥാനം കൈക്കൊണ്ടു വീണ്ടും കൊച്ചിയിൽ വന്നിറങ്ങിയതും ആയി തിരുമേനിയുടെ ജീവിതചരിത്രത്തിന്റെ അ

ത്യന്തരസകരങ്ങളായ ആരംഭാദ്ധ്യായങ്ങളുടെ ഏതെങ്കിലും ഭാഗം അത്ഭുതദുഃഖസന്തോഷസമ്മിശ്രമായ മനോവികാരങ്ങളോടു കൂടി തിരുമേനിയുടെ അനനുകരണീയമായ വാചകങ്ങളിൽ കേട്ടു സാക്ഷാൽ അപഹൃതചിത്തവൃത്തികളായിട്ടില്ലാത്തവരായി ഇജ്ജനങ്ങളിൽ മാത്രമല്ല തിരുമേനിയെ കണ്ടു പരിചയപ്പെടുവാൻ സംഗതി വന്നിട്ടുള്ള അന്യജനങ്ങളിലും ആരും ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

ഇങ്ങനെ മലങ്കരയിടവക ജനങ്ങളുടെ അശേഷം ആത്മീയ പിതാവായി വന്ന തിരുമേനിയെ കൈക്കൊള്ളുവാൻ അവരിൽ ഏറിയ കൂറിനും വാസ്തവം അറിയാഞ്ഞും അറിഞ്ഞിരുന്ന ചുരുക്കം ചിലർക്ക് അവരെ കവർന്നു ഭരിച്ചുവന്ന വേഷധാരിയുടെ അധികാരത്തെ ഭയപ്പെട്ടിട്ടും നിവൃത്തിയില്ലാതെ വരികയാൽ തിരുമേനി മലങ്കര ഒട്ടുക്കുള്ള അനേകം പ്രധാന പള്ളികളിലാകട്ടെ സ്വന്ത കാരണവൻ സ്ഥാപിച്ചിട്ടുള്ളതും അദ്ദേഹം കബറടങ്ങിയിരിക്കുന്നതുമായ ഈ സമുദായഭവനത്തിലാകട്ടെ ഒരിക്കലെങ്കിലും പ്രവേശിപ്പാനൊ പ്രാർത്ഥിപ്പാനൊ കഴിയാതെ അന്യജാതിക്കാർക്കു പോലും പരിഹാസപാത്രമായി തോന്നത്തക്കവണ്ണം കണ്ണുനീരും കയ്യുമായി അലഞ്ഞു നടന്നതും എന്തെല്ലാം പീഡകൾ സഹിച്ചാലും തങ്ങളുടെ സത്യപിതാവിന്റെ പിന്നടിയെ വിട്ടു വരികയില്ലെന്നുറച്ചു നിന്ന പുത്രന്മാർക്കു വേണ്ടി അങ്ങുമിങ്ങും കുടിലുകൾ കെട്ടി 'പിതാവിനെ' വന്ദിക്കുന്നവർ ഊർശ്ലേമിലും ഈ മലയിലുമല്ല, ആത്മാവിലും സത്യത്തിലും വന്ദിക്കണമെന്നുള്ള വേദോക്തിയെ മാത്രം ആശ്രയിച്ചു ആത്മമയങ്ങളായ ദിവ്യാരാധനകളാൽ അതുകളെ സ്വർഗ്ഗങ്ങളും സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗങ്ങളും അടക്കുവാൻ കഴിയാത്ത സാക്ഷാൽ ദൈവത്തിന്റെ സന്നിധികളാക്കി ഇടവിടാതെ പ്രാർത്ഥിച്ചുംകൊണ്ടിരുന്നതും, ഈ ദീർഘകാലപ്രാർത്ഥനയുടെ ഫലമായി ഒടുവിൽ ദൈവം തന്റെ കൃപയാൽ സർവ്വാധികാരവാഹിയായ അന്ത്യോക്യ പാത്രിയർക്കീസ ബാവാ തിരുമനസ്സിലെ ഇവിടെ അയച്ചതും, ആ പരിശുദ്ധപിതാവിന്റെ തിരുമുഖം കണ്ട മാത്രയിൽ ശക്തന്മാരായിരുന്ന ശത്രുക്കൾ എല്ലാം പെട്ടെന്നു സ്തബ്ധശരീരന്മാരായി തീരുവാനും ഈ അവസരത്തിൽ ഇ

ക്കാണായ സത്യസഭാപുത്രന്മാർ മിക്കവാറും അടിമ ഒഴിഞ്ഞു ഓടിപ്പോന്നു് അവരുടെ സാക്ഷാൽ പിതാവിന്റെ പാദങ്ങളിൽ എന്നേക്കുമായി അഭയം പ്രാപിക്കുവാനും ഇടവരുത്തിയതും, കയ്യിലൊരു കാശുപോലും കാണാതെ കണക്കില്ലാത്ത ദ്രവ്യവ്യയവും ബുദ്ധിമുട്ടുകളും കഷ്ടപ്പാടും വേണ്ടിയിരുന്ന വലിയ വലിയ കോടതി വ്യവഹാരങ്ങൾ നടത്തി ഈ സമുദായഭവനവും സ്വത്തുക്കളും കൈവശപ്പെടുത്തിയതും, മറ്റും മറ്റുമായി ഇടക്കാലത്തെ മലങ്കര സുറിയാനി സഭാചരിത്രസർവ്വസ്വമായ തിരുമേനിയുടെ മദ്ധ്യകാലചരിത്രം, അടുത്തുനിന്നും സംബന്ധിച്ചും കണ്ടും അറിഞ്ഞിട്ടുള്ള ഇജ്ജനങ്ങളുടെ സന്തതികളുള്ള കാലത്തും മറക്കുന്നതും ആരാലും മറക്കപ്പെടാവുന്നതുമല്ല.

ഇതിന്റെ ശേഷവും ഇതിനിടക്കുമായി ഈ സഭയുടെയും ഇതിൽ ഉൾപ്പെട്ട ഓരോ സംഘങ്ങളുടെയും ഓരോ ആളുകളുടെയും ആത്മീയലൌകികാഭ്യുദയങ്ങൾക്കു വേണ്ടി തിരുമേനി ഇടവിടാതെ ചെയ്തിട്ടുള്ളവയും ഇപ്പോഴും ചെയ്തുകൊണ്ടിരിക്കുന്നവയുമായ ശ്രമങ്ങളേയും ഞങ്ങൾ ഓർക്കാതിരിക്കുന്നില്ല. പ്രാചീനവും പരിശുദ്ധവുമായ അന്ത്യോക്യാ സിംഹാസനവും മലങ്കരയിടവകയും തമ്മിൽ മുമ്പിനാലെ ഉള്ള ഗാഢസംബന്ധത്തെ ആരാലും ഒരിക്കലും അഴിക്കാൻ പാടില്ലാത്തവണ്ണം ഉറപ്പിച്ചതു, ഈ അപ്പോസ്തോലികസഭയുടെ സത്യോപദേശാചാരങ്ങളെ ആർക്കും തോന്നിയതു പോലെ ഭേദപ്പെടുത്തുവാൻ പാടില്ലാത്ത പ്രകാരം രേഖപ്പെടുത്തിയതു, സഭയുടെ ഭരണത്തിനു ഐകമത്യവും ആലോചനാഗുണവും സിദ്ധിക്കത്തക്കവണ്ണം മേൽപ്പട്ടക്കാരെ സഹായിപ്പാൻ ഒരു പ്രതിനിധിസംഘം ഏർപ്പെടുത്തിയതു, അപ്പോസ്തോലികകാലം മുതൽ കുളത്തിലെ വെള്ളം പോലെ ഈ കേരളത്തിന്റെ അതൃത്തികൾക്കകത്തു കെട്ടി നിൽക്കുന്ന നമ്മുടെ സത്യവിശ്വാസത്തെ ബ്രിട്ടീഷ് ഇൻഡ്യാ, സിലോൺ മുതലായവയിൽ മാത്രമല്ല അമേറിക്കാ തുടങ്ങിയുള്ള അതിദൂരദേശങ്ങളിലും യഥാശക്തി പ്രചരിപ്പിക്കുവാൻ ആരംഭിച്ചിട്ടുള്ളതു, സമുദായം ഒട്ടുക്കുള്ള കുട്ടികളുടെ വിദ്യാഭ്യാസം വകക്കു ഈ പ്രധാനസ്ഥലത്തു ഒരു ഹൈസ്കൂൾ സ്ഥാപിച്ചതു, അതിന്റെ നിലനിൽപ്പിനു വേണ്ടി ഒരു ലക്ഷം രൂപയുടെ ഒരു ഷോട

തി അനുവദിപ്പിച്ചു നടത്തിയതു, ഏറിയ കാലമായി ജീർണ്ണിച്ചും പണിക്കുറവു തീരാതെയും കിടന്നിരുന്ന ഈ പൂർവ്വീകവേദാദ്ധ്യയനശാലയും ഇതോടു ചേർന്ന ദേവാലയവും ആശ്ചർയ്യകരമായ വിധത്തിൽ കുറവു തീർത്തു നന്നാക്കിയതു, കുന്നംകുളങ്ങരെ മുതലായി വടക്കും തെക്കുമുള്ള പല ഇടവകപ്പള്ളികളോടും ചേർന്നു ഇംഗ്ലീഷുപള്ളിക്കൂടങ്ങൾ ഏർപ്പെടുത്തിച്ചതു, രാജ്യം ഒട്ടുക്ക പ്രാഥമികവിദ്യാഭ്യാസം വകയ്ക്കു അനേകം മലയാം പള്ളിക്കൂടങ്ങൾ നടത്തുന്നതു, രാജസ്ഥാനമായ തിരുവനന്തപുരത്തു പണ്ടുണ്ടായിരുന്ന ദേവാലയം നശിച്ചുപോയതു നന്നായി എന്നു തോന്നത്തക്കവണ്ണം അവിടെ അതിമനോഹരമായ ഒരു പള്ളി ഈയിടെ പണി കഴിപ്പിച്ചതു, വെട്ടിക്കൽ, പരുമല, കുന്നംകുളങ്ങര, കൊട്ടാരക്കര ഈ ദിക്കുകളിൽ പൊതുസ്ഥലങ്ങൾ ഉണ്ടാക്കിച്ചതു, കോട്ടയത്തു ചെറിയപള്ളി, പുത്തൻകാവുപള്ളി, പഴഞ്ഞിപ്പള്ളി മുതലായ പ്രധാനദേവാലയങ്ങൾ സത്യസഭയുടെ ആചാരാനുസരണമായുള്ള ആരാധനയ്ക്കു സ്വാതന്ത്ര്യപ്പെടുത്തിയതു, നിരണം മുതലായ മറ്റു പള്ളികളും ഇതുപോലെ ഒഴിപ്പിച്ചെടുക്കുവാൻ ആരംഭിച്ചിട്ടുള്ളതു, മദ്രാസു ഗവർമ്മെണ്ടിന്റെ കൈവശം ഏറിയ കാലമായി കിട്ടാതെ കിടക്കുന്ന വട്ടിപ്പണം താമസിയാതെ കിട്ടത്തക്ക നിലയിൽ വരുത്തിയതു, ഇടവകപ്പത്രികയും പല പുതിയ പുസ്തകങ്ങളും പുറപ്പെടുവിച്ചു സുറിയാനിമതോപദേശങ്ങൾ കേവലം ത്യാജ്യങ്ങളും നിന്ദ്യങ്ങളുമല്ലെന്നു ഈ നാട്ടിലെ ക്രിസ്ത്യാനികളെ പൊതുവെ മനസ്സിലാക്കിയതു, കയ്യെഴുത്തിൽ മാത്രം ഇരുന്നിരുന്ന പല സുറിയാനിപ്പുസ്തകങ്ങളും അച്ചടിച്ചു പ്രചരിപ്പിച്ചു ഈ വൈദികഭാഷയുടെ അഭ്യാസനത്തിനും ആരാധനാദികൾക്കും ലാഘവം വരുത്തിയതു, ദീർഘകാലത്തെ വ്യവഹാരം കൊണ്ടും മറ്റും കടം കേറിപ്പോയ സമുദായസ്വത്തിന്നു പകരം, അതിൽ അധികം വേറെ വിധത്തിൽ സമ്പാദിച്ചതു, അനേകലക്ഷം ജനങ്ങളെ ഒന്നുപോലെ തൃപ്തിപ്പെടുത്തി ഭരിക്കുന്നതിനും, മനുഷ്യശക്തിക്കു അപ്പുറമെന്നു തോന്നുന്ന കാർയ്യങ്ങളെ നിഷ്പ്രയാസമായി സാധിക്കുന്നതിനും തിരുമേനിയെ ശക്തിപ്പെടുത്തിയവയും തിരുമേനിയിൽ ദൈവദത്തമായി വിളങ്ങുന്നവയുമായ വിനയം, ദീനദയാലുത്വം, ക്ഷ

മ, പരിപാകം, ആലോചനാശക്തി, സ്ഥിരോത്സാഹം, ദൈ
വാശ്രയം, ദുസ്സ്വഭാവവർജനം ഇത്യാദി ഏറിയൊരു സൽഗുണ
ങ്ങൾക്കു അനേകം തിരുവെഴുത്തുവിളംബരങ്ങളെയും സക്ലെ
ത്തുത്തരവുകളെയും ജയിക്കാൻ തക്ക ശക്തി ഉണ്ടെന്നു അനുഭവ
ത്താൽ ഞങ്ങളെ പഠിപ്പിച്ചതു, സുറിയാനിക്കാർ സംഹവസി
ക്കുവാൻ സംഗതി വരുന്ന അന്യസമുദായജനങ്ങളുടെ ഇടയിൽ
സർവ്വത്ര "ആ സുമുഖനും സുചരിതനും വശ്യവചസ്സുമായ വന്ദ്യ
പുരുഷന്റെ ആജ്ഞയിൽ ഉൾപ്പെട്ടവരല്ലയൊ?" എന്നുള്ള
ചോദ്യത്തോടു കൂടി ആദരിക്കപ്പെട്ടവരാക്കിയതു, ഇവ മുതലാ
യി തിരുമേനിയുടെ അക്ഷീണപരിശ്രമംകൊണ്ടു ഈ സമുദാ
യത്തിനു വരുത്തിയിട്ടുള്ള അക്ഷയങ്ങളായ യശസ്സുകളെ ഓരോ
ന്നായി ആലോചിക്കുമ്പോൾ ഇതുകളെ ഏതു പ്രകാരമാണു യ
ഥായോഗ്യം വർണ്ണിക്കേണ്ടതെന്നും ഇതുകളാൽ ഞങ്ങൾക്കു തി
രുമേനിയുടെമേൽ ഉള്ളതും ഉണ്ടായിരിക്കേണ്ടതുമായ പരമാ
ർത്ഥകൃതജ്ഞതയെ ഏതുപ്രകാരമാണു ലക്ഷ്യപ്പെടുത്തേണ്ടതെന്നും
അറിയാഞ്ഞിട്ടു വാസ്തവമായി ഞങ്ങൾ കുഴങ്ങുകയാണു ചെയ്യു
ന്നതു്.

ഇങ്ങനെ ഏറിയൊരു നിത്യസ്മാരകങ്ങൾ തനിക്കായി താ
ൻ തന്നെ സ്ഥാപിച്ചിട്ടുള്ള തിരുമേനിക്കു ഇവയിൽ ഏതെങ്കി
ലും ഒന്നിനേക്കാൾ ഉൽകൃഷ്ടമായ ഒരു സ്മാരകം സ്ഥാപിക്കുവാ
ൻ ഞങ്ങൾ ഒരു വിധത്തിലും ശക്തന്മാരല്ല. ഈ സമുദായവും
അന്ത്യോക്യാപരിശുദ്ധസിംഹാസനവും തിരുമേനിയുടെ അവ
ർണ്ണനീയങ്ങളായ ബുദ്ധിമുട്ടുകളെയും സിംഹാസനത്തിനും സമു
ദായത്തിനും വേണ്ടി ചെയ്തിട്ടുള്ളവയും ചെയ്തുവരുന്നവയുമായ
പ്രയത്നങ്ങളെയും ആദരിക്കയും തിരുമേനിയുടെ മേൽ ഏററ
വും കൃതജ്ഞതയോടു കൂടിയിരിക്കയും ചെയ്യുന്നു എന്നു കാലം
ചെയ്ത പാത്രിയർക്കീസ്ബാവാതിരുമനസ്സുകൊണ്ടു കല്പനയോടു
കൂടി കൊടുത്തയച്ച ഒരു പൊൻകരിശിനാൽ രേഖപ്പെടുത്തി
യിട്ടുള്ളതു കൂടാതെ, സമുദായത്തിൽ ഓരോ സംഘങ്ങളും പ
ള്ളിയിടവകകളും ഓരോ സന്ദർഭങ്ങളിൽ ഇരട്ടനാഗപ്പത്തിയു
ള്ള അംശവടി, രത്നഖചിതമായ സ്ലീബാ, സ്വർണ്ണമുദ്രയോടു
കൂടിയ ഇടക്കെട്ടു, അതിമനോഹരമായ മുടി, വിലയേറിയ വ

സ്തകങ്ങൾ, മംഗളപത്രങ്ങൾ ഇത്യാദികൾ തൃപ്പാദസമൎപ്പണം ചെയ്തും ലക്ഷ്യപ്പെടുത്തീട്ടുണ്ടെന്നു വരികിലും, സമുദായത്തിനു ഒട്ടുക്ക തിരുമേനിയുടെ മേൽ ഉള്ള അളവററ കൃതജ്ഞതയെ സമുദായം ഒട്ടുക്ക ചേൎന്നു സമുദായത്തിനു പൊതുവേ ശാശ്വതമായി ഉപയോഗപ്പെടത്തക്കവിധത്തിലും എന്തെങ്കിലും സ്ഥാപനത്താൽ സൂചിപ്പിക്കുവാൻ ഞങ്ങൾക്കു ചുമതലയുണ്ടെന്നുള്ള ബോദ്ധ്യം ഈ ജൂബിലിയാഘോഷത്തോടു കൂടി തന്നെ ഈ ചുമതലയെ യഥാശക്തി നിറവേററുവാൻ ഞങ്ങളെ നിൎബന്ധിച്ചിരിക്കുന്നു എന്നുള്ള വിവരവും വിനയപൂൎവ്വം തിരുമനസ്സറിയിച്ചുകൊള്ളുന്നു.

ഞങ്ങളുടെ ഈ ആഗ്രഹം അചിരേണ നിവൎത്തിക്കാൻ ഞങ്ങളെ നിശ്ചയമായി സഹായിക്കും എന്നുള്ള ദൈവം ഞങ്ങളുടെയും ഞങ്ങൾ ഉൾപ്പെട്ടിരിക്കുന്ന സഭയുടെയും അഭ്യുദയത്തിനുവേണ്ടി തിരുമേനിയെ ഇനിയും അനേകകാലം ആരോഗ്യസൌഖ്യങ്ങളോടു കൂടിയും ഇതിലും ഉയൎന്ന സ്ഥാനപ്രാപ്തനാക്കിയും തന്റെ ഹിതാനുവൎത്തിയായും കാത്തു രക്ഷിക്കയും അതിന്റെ ശേഷം പത്തു താലന്തു ഏററു വ്യാപാരം ചെയ്തു പത്തു കൂടി ലാഭമുണ്ടാക്കിയ ഉത്തമനും വിശ്വസ്തനുമായ ദാസനെപ്പോലെ യജമാനനായ തന്റെ നിത്യസന്തോഷത്തിലേക്കു വിളിച്ചു പ്രവേശിപ്പിക്കയും ചെയ്യുന്നമെന്നു പൂൎണ്ണഹൃദയത്തോടും അവ്യാജമായ ആഗ്രഹത്തോടും കൂടി ഐകകണ്ഠ്യേന പ്രാൎത്ഥിക്കുന്ന ഞങ്ങളെ ആ അപ്പോസ്തോലിയഹസ്തങ്ങൾ നീട്ടി അനുഗ്രഹിക്കയും അസാദ്ധ്യങ്ങൾ എന്നു തോന്നുന്നവയെ പോലും സാദ്ധ്യങ്ങളാക്കുവാൻ തക്കവണ്ണം കനിവേറിയ ദൈവത്തെ ഇളക്കുവാൻ ശക്തിയുള്ള തിരുമനസ്സിലെ കളങ്കമററ പുരോഹിതപ്രാൎത്ഥനകളിൽ ഓൎക്കയും ചെയ്യണമെന്നു വിനയപൂൎവ്വം അപേക്ഷിച്ചുകൊണ്ടു ഈ മംഗളപത്രം സമൎപ്പിച്ചുകൊള്ളുന്നു

തിരുമനസ്സിലെ ആത്മീയപുത്രന്മാരായ
മലങ്കരയിടവകജനങ്ങൾ.

കോട്ടയത്തു സിമ്മനാരി
൧൦൭൦മാണ്ടു വൃശ്ചികമാസം ൧൮-ാംനു

# പരിശിഷ്ടാദ്ധ്യായം.

---

ചില കഥകൾ.

മഹാന്മാരെ സംബന്ധിച്ചുള്ള ഏതു സംഗതിയും അറിയാൻ ആളുകൾക്കു സാധാരണ ആഗ്രഹമുള്ളതാണല്ലൊ. ഈ അറിവു അവൎക്കു പലവിധത്തിൽ പ്രയോജനകരമായിരിക്കയും ചെയ്യും. സാധാരണന്മാരെ സംബന്ധിച്ചായാൽ രസമുണ്ടെന്നു തോന്നാൻ നിവൃത്തിയില്ലാത്ത കഥകളും ഒരു മഹാന്റെ നാമധേയത്തോടു സംബന്ധിച്ചാൽ അതുകൾക്കു സവിശേഷമായ ഒരു രസികതയും ഗൌരവവും സ്വതേ ഉണ്ടായിക്കാണാറുണ്ടല്ലൊ. ഒരാളെ മഹാനാക്കിത്തീൎത്ത ഗുണവിശേഷങ്ങളുടെ ബീജം അദ്ദേഹത്തെ സംബന്ധിച്ച ഏതു നിസ്സാരകഥയിലും സൂക്ഷ്മദൃക്കുകൾക്കു കാണാവുന്നതാണ്. നമ്മുടെ കഥാനായകനെപ്പറ്റിയും ഇങ്ങനെയുള്ള കഥകൾ ധാരാളം ഉണ്ടു എങ്കിലും തൽക്കാലം ശേഖരിക്കാൻ ഇടയായ ചുരുക്കം ചിലവയെ മാത്രം ഓരോന്നായി താഴെ ചേൎത്തുകൊള്ളുന്നു.

കുട്ടിപ്രായത്തിൽ ഒരിക്കൽ നമ്മുടെ കഥാനായകനു ഫല ഉൽപ്പത്തികയുണ്ടായിരുന്ന ഒരു മടിശ്ശീല വഴിയിൽ കിടന്നു കിട്ടി. എന്താണു ചെയ്യേണ്ടതെന്നറിയാതെ കുട്ടി മടിശ്ശീല വീട്ടിലേക്കു കൊണ്ടുചെന്നു പിതാവിനെ ഏൽപ്പിച്ചു. വഴിയിൽ കിടന്നു കിട്ടിയ പണം വീട്ടിൽ കൊണ്ടുചെന്ന വകയ്ക്കു ആ പിതാവു കുട്ടിയെപ്പിടിച്ചു തല്ലുകയും അതിന്റെ ശേഷം അദ്ദേഹം മടിശ്ശീലയുടെ ഉടമസ്ഥനെ അന്വേഷിച്ചു അതു അയാൾക്കു തിരിയെ കൊടുക്കുകയും ചെയ്തു. ഇങ്ങനെ നീതിപഥത്തിൽ വളൎത്തപ്പെട്ട ഒരു കുട്ടി, മുതിൎന്നു വന്നപ്പോൾ നല്ലൊരു നീതിതല്പരനായി തീൎന്നതിൽ ആശ്ചൎയ്യപ്പെടാനില്ലല്ലൊ.

പിന്നെയും, നമ്മുടെ കഥാനായകൻ ശെമ്മാശാകുന്നതിനു മു

ന്റെ അധികം പ്രായഭേദമില്ലാത്ത ജ്യേഷ്ഠനും കൂടി ഒരുമിച്ചു ദിവസംപ്രതി ഇളയപ്പനായ യോസേപ്പു കത്തനാരുടെ അടുക്കൽ ചെന്നു അന്നന്നു പഠിച്ച പാഠം ചൊല്ലി കേൾപ്പിച്ചു കഴിഞ്ഞാൽ പലഹാരം തിന്നാൻ അദ്ദേഹം രണ്ടു കുട്ടികൾക്കും കാശു കൊടുക്കുക പതിവായിരുന്നു. ഇങ്ങനെ കിട്ടുന്ന കാശെല്ലാം യോസേപ്പു അന്നന്നു തന്നെ പള്ളിക്കൂടത്തിൽ കൊണ്ടുപോയി ആശാനു കൊടുത്തു വന്നു. ഈ വിവരം എങ്ങനെയൊ യോസേപ്പുകത്തനാർ അറിഞ്ഞു സമാധാനം ചോദിച്ചപ്പോൾ ആശാൻ തന്നെ എഴുത്തു പഠിപ്പിക്കുന്ന ആളാണല്ലൊ എന്നാണു കുട്ടിയായ യോസേപ്പു മറുപടി പറഞ്ഞതു.

പള്ളിയിൽ പെരുന്നാൾ ഉള്ള ദിവസങ്ങളിലൊക്കയും കൊടിയെടുത്തു പ്രദക്ഷിണത്തിനു മുമ്പിൽ നടക്കാൻ യോസേപ്പിനോളം ഉത്സാഹം ആർക്കും ഉണ്ടായിരുന്നില്ല. ഇതനുസരിച്ചു ഒരു പെരുന്നാൾ ദിവസം രാത്രി പ്രദക്ഷിണത്തിൽ കൊടിയെടുക്കാനായി യോസേപ്പു ബദ്ധപ്പെട്ടു പള്ളിയിലേക്കു ഓടിയപ്പോൾ വിരലിന്മേൽ കിടന്നിരുന്ന മോതിരം പെട്ടെന്നു ഊരി താഴെ വീണുപോയി. നല്ല ഇരുട്ടായിരുന്നതു കൊണ്ടു നോക്കിയെടുപ്പാൻ നിവൃത്തിയില്ലായിരുന്നു. ഇതിങ്കൽ ഒട്ടും പരിഭ്രമിക്കാതെ മോതിരം വീണ സ്ഥലത്തു തന്നെ ഇരുന്നു മൂത്രം വീഴ്ത്തി അടയാളപ്പെടുത്തിയതിന്റെ ശേഷം വീട്ടിൽ പോയി അപ്പനെ കൂട്ടിക്കൊണ്ടു വന്നു പ്രയാസം കൂടാതെ മോതിരം എടുത്തു. ഈ കഥ നമ്മുടെ കഥാനായകന്റെ പ്രത്യുല്പന്നമതിത്വത്തിനു ഒരു നല്ല ദൃഷ്ടാന്തമാണ്.

വീണ്ടും, ബാലനായ യോസേപ്പു ഒരു ദിവസം പള്ളിക്കൂടത്തിൽ നിന്നു മടങ്ങി വന്നപ്പോൾ വീട്ടിൽ ഒരാശാരി ഇരുന്നു നിറുത്താതെ പണിയുന്നതു കണ്ടു. ഇങ്ങനെ വിശ്രമം കൂടാതെ പണിയുന്നതെന്താണെന്നു കുട്ടി മനസ്സലിഞ്ഞു ചോദിച്ചപ്പോൾ, അങ്ങനെ ചെയ്യില്ലെങ്കിൽ തനിക്കു വേണ്ടത്തോളം കൂലി കിട്ടുകയില്ലെന്നു ആശാരി മറുപടി പറഞ്ഞു. ഇതു കേട്ടു കുട്ടി ആശാരിയുടെ കയ്യു പിടിച്ചുംകൊണ്ടു......“നീ ദൈവത്തോടു

പ്രാൎത്ഥിക്കണം. അപ്പോൾ നിന്റെ അനുഗ്രഹങ്ങളൊക്കെയും ദൈവം സാധിച്ചു തരും. ഞങ്ങൾക്കു വേണ്ടതൊക്കെയും ദൈവത്തോടു അപേക്ഷിക്കുമ്പോൾ കിട്ടുന്നുണ്ടല്ലൊ. ഞങ്ങളാരും നിന്നെപ്പോലെ ഇത്ര ബുദ്ധിമുട്ടി പണിയെടുക്കുന്നുമില്ല”.....എന്നു പറഞ്ഞു. പ്രായത്തിനു തക്കതല്ലാത്ത ഈ ഉപദേശത്തെ കേട്ടു നിന്ന പിതാവു ഇതിങ്കൽ വളരെ വിസ്മയിച്ചു സന്തോഷിച്ചു.

യോസേപ്പിനു പട്ടം കൊടുപ്പിക്കുന്നതിൽ മുഖ്യമായി ഉത്സാഹിച്ചതു അദ്ദേഹത്തിന്റെ പിതാവിന്റെ ജ്യേഷ്ഠസഹോദരനായ യോസേപ്പുകത്തനാരാണല്ലൊ. കത്തനാരുടെ വേറൊരനുജനും യോസേപ്പിന്റെ പ്രായത്തിൽ തന്നെ ഒരു പുത്രനുണ്ടായിരുന്നു. ഇവരിൽ ആൎക്കാണു തന്റെ സ്ഥാനം കൊടുപ്പിക്കേണ്ടതെന്നു കത്തനാൎക്കു കുറെ സംശയമുണ്ടായി. ഒടുവിൽ 1021 കന്നി 8൦ം നു പെരുന്നാൾ ദിവസം അദ്ദേഹം കുർബാന ചൊല്ലിയതിന്റെ ശേഷം പള്ളിയകത്തു വെച്ചു രണ്ടു കുട്ടികളുടേയും പേരെഴുതി പരസ്യമായി ചീട്ടിയിട്ടാണ് ഈ സംശയം തീൎച്ചയാക്കിയതു്. പരമാൎത്ഥതയോടു കൂടി ദൈവഹിതം അറിയാൻ ആവശ്യപ്പെടുന്നവൎക്കു അതു ശരിയായി വെളിപ്പെടുമെന്നുള്ളതിനു് ഇതൊരു നല്ല ദൃഷ്ടാന്തമാണു്.

ഒരിക്കൽ കോട്ടയത്തു സിമ്മനാരിയിൽ വെച്ചു ചേപ്പാട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ ഭക്ഷണത്തിനിരിക്കുമ്പോൾ കുട്ടിയായ യോസേപ്പു ശെമ്മാശു അടുക്കൽ നിൽപുണ്ടായിരുന്നു. ഓരോ ഭക്ഷണസാധനങ്ങളെക്കുറിച്ചു സംഭാഷണം നടന്നുകൊണ്ടിരുന്നു. ശെമ്മാശിന്റെ നാട്ടിൽ കാച്ചിൽ (ഒരുവക കിഴങ്ങു) ഉണ്ടോ എന്നു മെത്രാപ്പോലീത്താ ചോദിച്ചതിനു ശെമ്മാശു തന്റെ നാട്ടിൽ കാച്ചിൽ (തലക്കു കാച്ചിൽ) അധികമില്ലെന്നും ഒരാൾക്കു മാത്രം ഉണ്ടെന്നും മറുപടി പറഞ്ഞു. ഇതു കേട്ടു മെത്രാപ്പോലീത്താ അവർകളും മറ്റും പൊട്ടിച്ചിരിച്ചുപോയി. കുന്നംകുളം മുതലായ സ്ഥലങ്ങളിൽ കാച്ചിൽ കാച്ചിൽ എന്നു പറഞ്ഞാൽ തലക്കാച്ചിൽ എന്നേ അൎത്ഥമുള്ളൂ.

കത്തനാരായിരുന്ന കാലത്തു ഒരിക്കൽ നമ്മുടെ കഥാനായകൻ കോഴിക്കോട്ടുനിന്നു കണ്ണൂക്കു കടൽവഞ്ചിയിൽ പോകയായിരുന്നു. മിക്കവാറും മഹമ്മദീയരായിരുന്ന യാത്രക്കാരുടെ കൂട്ടത്തിൽ ഒരു ശൂദ്രസ്ത്രീയും കുട്ടിയും കൂടിയുണ്ടായിരുന്നു. മാൎഗ്ഗമദ്ധ്യേ ഈ സ്ത്രീക്കു വിഷൂചിക ആരംഭിച്ചു. വഞ്ചിയിലുണ്ടായിരുന്ന മഹമ്മദീയർ ഈ സാധുസ്ത്രീയെ ഒട്ടും തന്നെ സഹായിച്ചില്ലെന്നു മാത്രമല്ല വളരെ നിന്ദ്യമായി പെരുമാറുകയും ചെയ്തു. നമ്മുടെ കഥാനായകനോ ശമറിയക്കാരനെപ്പോലെ തന്റെ ഭൃത്യന്മാരെക്കൊണ്ടു കാപ്പി തെയ്യാറാക്കുക മുതലായ ശുശ്രൂഷകൾ ചെയ്യിക്കയും ഭയഭരിതയായ ആ അബലയെ ഓരോന്നു പറഞ്ഞു ആശ്വസിപ്പിക്കുകയും ചെയ്തു. കണ്ണൂർ എത്തിയപ്പോൾ അദ്ദേഹം തന്നെ ഈ സ്ത്രീയുടെ വഞ്ചിക്കൂലി കൊടുക്കുകയും അവരെ ഒരു ശൂദ്രവീട്ടിൽ കൊണ്ടുപോയി ആക്കിപ്പോരികയും ചെയ്തു.

1038-ൽ ആണെന്നു തോന്നുന്നു ഒരിക്കൽ യോസേപ്പുകത്തനാരു കോഴിക്കോട്ടു പോകുന്ന വഴി ബേപ്പൂർ താൻ പതിവായി താമസിക്കുന്ന ഉലൂപ്പു എന്നാളിന്റെ വീട്ടിൽ കേറിയപ്പോൾ അയാളുടെ അളിയനും ഒരു ജെൎമ്മൻമിഷ്യൻ ഉപദേശിയുമായിരുന്ന ഒരു ജോസെപ്പു കോഴിക്കോട്ടെ ഒരു മഹമ്മദീയ തങ്ങളുടെ ഏതോ അത്ഭുതപ്രവൃത്തികൾ കണ്ടു മഹമ്മദുവേദത്തിൽ ചേൎന്നുകളഞ്ഞു എന്നറിഞ്ഞു വളരെ വ്യസനിച്ചു. ഉടനെ അദ്ദേഹം ജോസേപ്പിനെ വരുത്തി അയാൾ ചെയ്തതു അബദ്ധമായിപ്പോയി എന്നും തങ്ങൾ വല്ല അത്ഭുതപ്രവൃത്തികളും ചെയ്യുന്നുണ്ടെങ്കിൽ അതു പിശാചിന്റെ സഹായത്താലാണെന്നും യേശുമിശിഹാ പ്രവൎത്തിച്ച മാതിരിയുള്ള അത്ഭുതങ്ങളെ പ്രവൎത്തിക്കാൻ ധൈൎയ്യമുണ്ടെങ്കിൽ കാണട്ടെ എന്നും മററും വളരെ വാശിയോടു കൂടി പറഞ്ഞു. ഇതെല്ലാം മഹമ്മദീയനായിത്തീൎന്ന ജോസെപ്പു ചെന്നു തങ്ങളുടെ അടുക്കൽ പറഞ്ഞപ്പോൾ അയാൾക്കു വല്ലാതെ ദേഷ്യമായി. ഇതിന്റെ ഫലമായി കോഴിക്കോട്ടു ഒരു ഷാപ്പിലേക്കു പോകുന്ന വഴി യോസേപ്പുകത്തനാരെ ഉപദ്രവിക്കാൻ കുറെ മഹമ്മദീയർ ഒത്തുകൂടി

എങ്കിലും ദൈവാനുഗ്രഹത്താൽ അദ്ദേഹത്തിനു അപകടമൊന്നും പററിയില്ല. മഹമ്മദീയനായ ജോസേപ്പിനെ പിന്നെയും തനിയേ കണ്ടപ്പോൾ യോസേപ്പുകത്തനാരു അയാളോടു വീണ്ടും പ്രസംഗിക്കയും നിരുപദ്രവികളെ ഉപദ്രവിപ്പാൻ ഒരുക്കൂട്ടുന്നതിനു ആളുകളെ പ്രേരിപ്പിക്കുന്ന മതസിദ്ധാന്തങ്ങളുടെ അയുക്തത അയാളെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. ഇങ്ങനെ ജോസേപ്പു മനസ്സുതിരിഞ്ഞു വീണ്ടും ക്രിസ്ത്യാനിയായിത്തീരുകയും യോസേപ്പുകത്തനാരുടെ ഉപദേശത്താൽ അയാൾ കോഴിക്കോടു വിട്ടുപോകയും ചെയ്തു.

ധർമ്മവിഷയത്തിൽ നമ്മുടെ കഥാനായകനുള്ള താല്പര്യം സുപ്രസിദ്ധമാണ്. അഹോവൃത്തിക്കു നിവൃത്തിയില്ലാത്ത സമയത്തു കൂടി കയ്യിലുള്ളതു ധർമ്മം കൊടുക്കും. ധർമ്മം എത്ര കൊടുത്താലും അവശ്യങ്ങൾ മുട്ടിയെന്നു വന്നിട്ടില്ല. അന്ത്യോക്യയിൽനിന്നു വന്ന ഉടനേ നമ്മുടെ കഥാനായകൻ ഒരിക്കൽ കൊച്ചിയിൽ താമസിക്കയായിരുന്നു. പള്ളിക്കാർ സ്വാധീനപ്പെടാതെയിരുന്ന ഇക്കാലങ്ങളിൽ കൈവശം പണം ധാരാളം ഉണ്ടായിരിക്കാൻ നിവൃത്തിയില്ലല്ലൊ. നിത്യച്ചിലവിനു മുട്ടിയപ്പോൾ ധർമ്മതല്പരത അല്പമൊന്നു കുറയ്ക്കണമെന്നു ഭൃത്യന്മാർ നിർബന്ധിച്ചതിനെ അധികം ആലോചിക്കാതെ സമ്മതിച്ചുപോയി. ഇതിൽ പിന്നെ വന്ന ഭിക്ഷക്കാരെയൊക്കെ ഭൃത്യന്മാർ ഓരോ ഉപായം പറഞ്ഞു മടക്കിയയ്ക്കാൻ തുടങ്ങി. നമ്മുടെ കഥാനായകനു ഓരോരുത്തർ സൌജന്യമായി കൊടുത്തു വന്നിരുന്ന പണത്തിന്റെ വരവും അതോടു കൂടി പെട്ടെന്നു നിന്നു. ഇതു കണ്ടപ്പോൾ അദ്ദേഹം പശ്ചാത്തപിച്ചു പള്ളിയകത്തു കേറി ദൈവത്തോടു മാപ്പപേക്ഷിച്ചു പ്രാർത്ഥിക്കകയും ഇനിയൊരിക്കലും ധർമ്മവിഷയത്തിൽ ഉപേക്ഷ കാണിക്കുകയില്ലെന്നു ശപഥം ചെയ്കയും ചെയ്തു. പള്ളിയിൽനിന്നു തിരിച്ചു വന്നപ്പോൾ വളരെ ഭിക്ഷക്കാർ തന്നെ കാത്തു നിൽക്കുന്നു. കയ്യിൽ ആകപ്പാടെ രണ്ടു രൂപയെ ഉള്ളു. അതു കൊടുത്താൽ അത്താഴത്തിനു നിവൃത്തിയൊന്നുമില്ലെന്നു ഭൃത്യന്മാർ ശാഠ്യം പറഞ്ഞു എങ്കിലും അതു വകവെക്കാതെ രൂപ രണ്ടും മാററി ധർമ്മക്കാർക്കു വീതിച്ചു കൊടു-

ണ്ടു. ഉടനെ അത്താഴത്തിനു ഒരുങ്ങേണ്ട സമയമായി. ഒരുമണി അരിയോ ഒരു ചെമ്പുകാശോ കയ്യിലില്ല. സാമാനങ്ങളുടെ കൂട്ടത്തിൽ ഒരു വെള്ളിക്കൈൽ (സ്പൂൺ) ഉണ്ടായിരുന്നു. ഇതു കുത്തിയൊടിച്ചു വിൽക്കാമെന്നുറച്ചു എടുത്തപ്പോൾ ഉണ്ടു ചില പള്ളിപ്രാമാണികൾ വരുന്നു. ഇവരുടെ കൈവശം പണമുണ്ടായിരുന്നതുകൊണ്ടു വെള്ളിക്കൈൽ തൽക്കാലം ഒടിക്കാതെ കഴിഞ്ഞു.

വെള്ളിക്കൈലിന്റെ കാൎയ്യം പറഞ്ഞപ്പോൾ ഇതുപോലെ വേറൊരു കഥ ഓൎമ്മയിൽ വരുന്നു. പ്രസിദ്ധ വൎത്തകനായിരുന്ന മിസ്റ്റർ ഡാറായിക്ക നമ്മുടെ കഥാനായകന്റെ നേരെ ഉണ്ടായിരുന്ന സ്നേഹബഹുമാനങ്ങൾ പ്രസിദ്ധമാണല്ലോ. ഒരിക്കൽ സായ്പു സ്നേഹിതനായ മെത്രാപ്പോലീത്തായെ കാണ്മാനായി കോട്ടയത്തു സിമ്മനാരിയിൽ വന്നപ്പോൾ കാപ്പികുടിക്കുകയുണ്ടായി. തിരിയെ കൊല്ലത്തു ചെന്ന ഉടനെ സായ്പു നമ്മുടെ കഥാനായകനു ആറു ചാക്കു കാപ്പിയരി കൊടുത്തയച്ചു. കൂടെ ഉണ്ടായിരുന്ന ഒരെഴുത്തിൽ താൻ മെത്രാപ്പോലീത്തായുടെ വക ആറു കൈൽ കാപ്പി കുടിച്ചതിനു പ്രതിഫലമാണു ഈ ആറു ചാക്കു കാപ്പിയരി എന്നു പ്രസ്താവിച്ചിരുന്നു.

രസകരങ്ങളായ കഥകൾ ഇങ്ങനെ പലതുമുണ്ടെങ്കിലും അതുകളെല്ലാം സാമാന്യം തിട്ടത്തിൽ പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകത്തിൽ ചേൎക്കാൻ നിവൃത്തിയില്ല. ഈയിട ഉണ്ടായ ഒരു സംഗതി കൂടി പ്രസ്താവിച്ചു ഈ അദ്ധ്യായം അവസാനിപ്പിച്ചുകൊള്ളുന്നു.

മനുഷ്യർ ഇന്നയിന്ന പ്രാചീനവംശത്തിൽ ചേൎന്നവരാണെന്നുള്ളതു ശാസ്ത്രാനുരൂപമായ വിധത്തിൽ നിൎണ്ണയിക്കുന്നതിൽ സമൎത്ഥനെന്നു ജഗൽപ്രസിദ്ധനാണല്ലോ മദ്രാസ് ഗവൎമ്മെന്റു മ്യൂസിയം സൂപ്രണ്ടായ ഡോക്ടർ തൎസ്റ്റൻ എന്ന യൂറോപ്യപണ്ഡിതൻ. ഇദ്ദേഹം സുറിയാനിക്കാരുടെ വംശനിൎണ്ണയം ചെയ്യുന്നതിനു 1077 തുലാമാസത്തിൽ കോട്ടയത്തു വന്നിരുന്ന സമയം നമ്മുടെ കഥാനായകന്റെ തല അളക്കുകയുണ്ടായി. അപ്പോൾ 'തോ

ൻ ഇതുവരെ കണ്ടിട്ടുള്ളതിലേക്കു വിശിഷ്ടമായ ഒരു യൂറോപ്യൻസിവിലിയന്റെ തലയേക്കാൾ വിശിഷ്ടമാണ് ഈ തല" എന്നു അദ്ദേഹം പറയുകയും പിന്നീട് തന്റെ ഈ വിദ്യയെക്കുറിച്ചു മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ വെച്ചു ചെയ്ത പ്രസംഗത്തിൽ "മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കാണ്മാനും അദ്ദേഹത്തിന്റെ തല അളക്കാനും സംഗതിയായതു ഒരു പദവിയായിട്ടാണ് താൻ ഗണിച്ചിരിക്കുന്നതെന്നും ഇദ്ദേഹത്തിന്റെ തലയുടെ നീളം വീതി ഉയരം എല്ലാം വളരെ ക്രൂതലും അസാധാരണമായ ബുദ്ധിശക്തിയെ സൂചിപ്പിക്കുന്നതും ആണെന്നും" പ്രസ്താവിക്കുകയും ചെയ്തു. നമ്മുടെ കഥാനായകന്റെ ബുദ്ധിശക്തിയേയും സ്വഭാവമാഹാത്മ്യത്തേയും കുറിച്ചു പൂർണ്ണജ്ഞാനമുള്ളവർക്കു ഈ അഭിപ്രായം കേൾക്കുമ്പോൾ ഒട്ടും ആശ്ചര്യം ഉണ്ടാകുന്നതല്ല.



